# കനകമംഗലം

(ഒരു സാമുദായിക നോവൽ)




എൻ. കെ. കൃഷ്ണപിള്ള

# കനകമംഗലം

(ഒരു സാമുദായിക നോവൽ)

---


## എൻ. കെ. കൃഷ്ണപിള്ള





പ്രസാധകന്മാർ

ഗോപകുമാർ ബ്രദേഴ്സ്

ബി. വി. ബുക്ക്ഡിപ്പോ & പ്രിന്റിങ്ങ് വർക്ക്സ്

തിരുവനന്തപുരം.

1116] [വില [illegible]


---

കളും വളരെ നല്ല പ്രശംസകൾകൊണ്ടു് ഗ്രന്ഥകാരനെ വളരെ പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. അവരോടുള്ള അകൈതവമായ കൃതജ്ഞതയെ അത്യാദരപുരസ്സരം ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ പുസ്തകം ഇപ്രകാരം പുറത്തായതു് ബി. വി. ബുക്ക്ഡിപ്പോക്കാരുടെ ഉത്സാഹഫലമായാണു്. ആധുനിക ഭാഷാഗ്രന്ഥങ്ങളുടെ അഭയസ്ഥാനവും പ്രചോദനകേന്ദ്രവും എന്ന പ്രശസ്തിപാരമ്പര്യത്തെ ഇന്നും സവിശേഷം പുലർത്തിക്കൊണ്ടിരിക്കുന്ന ആ പ്രസിദ്ധപ്രസാധകന്മാരുടെ കൃത്യശ്രദ്ധയേയും പ്രോത്സാഹനത്തെയും ഞാൻ കൃതജ്ഞതാപുരസ്സരം ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.



തിരുവനന്തപുരം,
൨൪-൭-൧൧൩൯.

എന്നു്,
ഗ്രന്ഥകർത്താ.

# കനകമംഗലം

'പൊതുജനവിചാരകം' എന്താണു് ഈ പരമരസികൻ നോവലിനെപ്പററി പറഞ്ഞിട്ടുള്ളതെന്നു നോക്കുക.

**സമദർശി:**—കനകമംഗലം വായിക്കാനാരംഭിച്ചാൽ പിന്നെ അതു അവസാനിക്കാതെ താഴത്തുവെക്കുവാൻ സാമാന്യക്കാർക്കു സാധിക്കുമെന്നു തോന്നുന്നില്ല. കഥ അത്ര രസകരമായിട്ടുണ്ടു്. ലോകത്തിന്റെ വൈവിധ്യത്തെയും വൈചിത്ര്യത്തെയും വിശദീകരിക്കുന്ന പല വിശേഷജീവികളും നല്ല ചൈതന്യത്തോടുകൂടി തന്നെ അതിൽ നടനംചെയ്യുന്നു.

**വീരകേരളൻ:**—കനകമംഗലം അടുത്തകാലത്തു പ്രസിദ്ധം ചെയ്തിട്ടുള്ള നോവലുകളുടെ കൂട്ടത്തിൽ ഒരു മാന്യസ്ഥാനവും, സാമുദായികകൃതികളുടെ കൂട്ടത്തിൽ പ്രഥമസ്ഥാനവും അർഹിക്കുന്നുണ്ടു്. പാത്രസൃഷ്ടിയിൽ കനകമംഗലകർത്താവിനെ വിജയലക്ഷ്മി അനുഗ്രഹിച്ചതന്നെ ചെയ്തിരിക്കുന്നു. കഥാരംഭം മുതൽ അവസാനംവരെ ഒരേ രീതിയിൽ വായനക്കാരെ ആകർഷിക്കുന്ന കഥാഘടന ഈ നോവലിന്റെ മറെറാരു മെച്ചമാണു്.

**ദക്ഷിണഭാരതി:**—കനകമംഗലത്തിന്റെ ആരംഭഭാഗം വായിക്കുന്ന ഏതു സഹൃദയനും അവസാനംവരെ വായിക്കാതെ ഗ്രന്ഥം താഴത്തുവെക്കുവാൻ സാധിക്കയില്ലെന്നു നിസ്സംശയം പറയാവുന്നതാണു്. ഇതിനേക്കാൾ രസകരമായ ഇതിവൃത്തം മലയാളനോവലുകളിൽ വളരെ ചുരുക്കമായേ കണ്ടിട്ടുള്ളൂ.

**കേരളൻ:**—(മാതൻ) കനകമംഗലം എന്ന സാമുദായികനോവൽ വായിക്കാൻ വളരെ രസമുണ്ടു്. ഒരു നല്ല സമുദായചിന്തകന്റെ ചിത്തവൃത്തിയെ കുറിക്കുന്ന ചിത്രമാകുന്നു കനകമംഗലം.

**നവശക്തി:**—ഇദ്ദേഹത്തിന്റെ ഗദ്യരചനയിൽ കണ്ടുവരാറുള്ള സാരള്യവും ഓജസ്സും ഈ ഗ്രന്ഥത്തെയും ആപാദമസ്തകം

# കനകമംഗലം

## അദ്ധ്യായം ൧.

### ഒരു അപൂർവമായ ശിശുലാഭം.

ശ്രീകരന്റെ ഉദയവേള സമീപിക്കാറായി. പകൽ സമയം മുഴുവൻ വിശ്രമലേശമെന്യെ ഇരതേടിയും ഇണതേടിയും നടന്നു വലഞ്ഞുതളർന്നു വിശ്രമിക്കുന്ന പൂവൻകോഴികളും, ഏഴരവെളുപ്പിനു തുടങ്ങിയ കൂവൽ, വാശിപിടിച്ചു് താളംമുറുക്കി നീട്ടിനീട്ടി കൂവിവിടുന്നു. അതുപോലെതന്നെ പകൽ മുഴുവൻ വളരെദൂരം പറന്നുനടന്നു വല്ലതും ആഹരിച്ചു വല്ലേടത്തും വിശ്രമിക്കുന്ന പറവകളും നേരത്തെ ഉണർന്നു ചിലച്ചു പുറത്തിറങ്ങിത്തുടങ്ങിയിരിക്കുന്നു. പട്ടണങ്ങളിലെ പരിഷ്കാരികളായ പഠിത്തക്കാരെല്ലാം നിദ്രാദേവിയെ ഏകാഗ്രതയോടെ ഉപാസിക്കയാണെങ്കിലും, അന്ധാചാരങ്ങൾക്കടിമകളെന്നു പരിഷ്കാരികളുടെ ആക്ഷേപപാത്രങ്ങളായ ഗ്രാമവാസികൾ ഉണർന്നു് നാരായണനാമജപങ്ങളും ഭൂപാളകീർത്തനങ്ങളും, പലതരം രാഗത്തിലും ഒരുതരം ഈണത്തിലും ഭക്തിപാരവശ്യമായ മട്ടിൽ മുഴക്കി ആത്മനാഥനെത്തന്നെ ആരാധിക്കുന്നു. ശമ്പളത്തിനുവേണ്ടി മാത്രം വേലചെയ്യുന്ന ഉദ്യോഗസ്ഥന്മാരെല്ലാം ൧൧ മണിക്കെ ആഫീസ് സന്ദർശിക്ക എന്നു നിയമം ഉണ്ടാക്കിയിരിക്കുംപോലെ, ഉടമസ്ഥന്മാരെല്ലാം ആയുധംവച്ചൊഴിഞ്ഞു ജോലികളെല്ലാം വേലക്കാരെ ശരണംപ്രാപിക്ക എന്നുവന്നിരിക്കുന്നതുകൊണ്ടു്, പട്ടണങ്ങളിലെ വേലക്കാരും പത്തുമണിക്കേ ആയുധം തൊട്ടു എന്നു നിശ്ചയം ചെയ്തിരിക്ക

വൃ:—ഛീ, അധികപ്രസംഗി.

ചെ:—ഇതാ നേരം വെളിച്ചായി. ഇന്നും പിരാക്കം തുടങ്ങി!

വൃ:—എടീ. താനെന്താണ്! ആരാടീ, ഈ കുഞ്ഞിനെ ഇവിടെക്കൊണ്ടു കിടത്തിയിരിക്കുന്നതു്?

ചെ:—ഏതു കുഞ്ഞമ്മേ—? ഞാനറിഞ്ഞൂടാ.

വൃ:—നിന്റെ—നിന്റെ—ഞാൻ പറയും.

ഉടൻതന്നെ ആ വേലക്കാരി അടുത്തുചെന്നു സൂക്ഷിച്ചുനോക്കി. "ഇതു് ആരുടെ കുഞ്ഞാണമ്മേ—അമ്മോ—നല്ല കുഞ്ഞു്. നോക്കണം അമ്മേ. എന്തു നല്ല കുഞ്ഞു്." എന്നു പറഞ്ഞുതുടങ്ങിയപ്പോഴേക്കും, വൃദ്ധയും അടുത്തുതന്നെ വന്നുനോക്കി. "ഇതെന്തു്, ചന്ദ്രനൊ! ആരുടെ കുഞ്ഞാടീ ഇതു—" എന്നു ചോദിച്ചു.

ചെ:—എന്തൊ എനിക്കറിഞ്ഞുകൂട. ഞാനിതിനെ കണ്ടിട്ടേഇല്ല.

വൃ:—ആരിവിടെക്കൊണ്ടു കിടത്തി?

അപ്പോഴേയ്ക്കും വേലക്കാർ പലരും വന്നു നോട്ടവും തിരക്കവും തുടങ്ങി. ഈ ബഹളമെല്ലാം കേട്ടു മധ്യവയസ്കനായ ഒരു പ്രൗഢഗാത്രനും, പിന്നാലെ ഗജേന്ദ്രഗാമിനിയായ ഒരു യുവതിയും കെട്ടിലറനിന്നു പുറത്തുവന്നു. അവരെ കണ്ടപ്പോൾ വൃദ്ധയൊഴികെയുള്ള വേലക്കാരെല്ലാം അകന്നു. വേലക്കാരുടെ വണക്കവും ദാക്ഷിണ്യവും കണ്ടിട്ടു്, അപ്പോൾ വന്നവർ ആ ഭവനത്തിലെ നായകനും നായികയും ആണെന്നൂഹിക്കേണ്ടിയിരിക്കുന്നു. അവർ വന്ന ഉടനെ "എന്താ ഇവിടെ" എന്നു് ആ പുരുഷൻ പ്രശ്നം ചെയ്തു.

വൃ:—ഒരു കുട്ടിയെ ഇവിടെക്കാണുന്നു. ഏതു കുട്ടിയെന്നറിഞ്ഞുകൂട.

പു:—വല്ല വാല്യക്കാരികളും കൊണ്ടുവന്നു കിടത്തിയിരിക്കുന്നതായിരിക്കും.

അദ്ദേഹവും യുവതിയും കുട്ടിയുടെ അടുത്തു ചെന്നു നോക്കി. കുട്ടി ഉണൎന്നിട്ടില്ല. ആ കുട്ടിയുടെ അതികോമളവദനം കണ്ടു് ആശ്ചൎയ്യവതിയായ യുവതി പറഞ്ഞു. "എന്തൊരു നല്ല കുഞ്ഞു്! ഇതാരുടെ കുഞ്ഞു? ഇവിടെയെങ്ങും കണ്ടിട്ടുള്ള കുഞ്ഞല്ല"

പു:—ഇതെന്തത്ഭുതം! ഒരു കുഞ്ഞു വെറുതെ ഇവിടെ വന്നു വീഴുന്നതെങ്ങനെ? വല്ലവരും കൊണ്ടു കിടത്തിയും വച്ചു പോയതായിരിക്കും. ഉടമസ്ഥൻ ആരായാലും ഉടൻ വരും.

യു:—ഉടമസ്ഥൻ ആരായാലും ശരി കുഞ്ഞിനെ കൊടുത്തയയ്ക്കയില്ല.

പു:—പെററവരുടെ സിദ്ധാന്തമൊന്നും കേൾക്കുകയില്ല.

യു:—മനസ്സുള്ളവരാരുമില്ലാഞ്ഞിട്ടല്ലേ ഇവിടെ ഈ വിധം കിടത്തിയിട്ടുപോയിരിക്കുന്നതു്?

പു:—മനസ്സുള്ളവരും അവകാശികളും വന്നു കൊണ്ടുപൊയ്ക്കൊള്ളും.

യു:—ആകട്ടെ, കാണാമല്ലോ.

യുവതി ആ ഓമനശ്ശിശുവിന്റെ മുഖദർശനംകൊണ്ടുമാത്രം തൃപ്തയാകാതെ സമാധാനത്തിൽ പുതപ്പു മാററി. അപ്പോൾ കുട്ടി ഉണൎന്നു കരഞ്ഞു. ഉടനെ ആ യുവതി കുട്ടിയെ കയ്യിലെടുത്തു താരാട്ടിത്തുടങ്ങി. കുട്ടിയെ എടുത്തപ്പോൾ എന്തോ ഒരു കടലാസ്സുകൂട്ടു താഴത്തുവീണു. പുരുഷൻ അതെടുത്തു വായിച്ചു. "ഹല്ലാ ഇതെന്തത്ഭുതം" എന്നു പറഞ്ഞു് അദ്ദേഹം ആ എഴുത്തു യുവതിയുടെ കയ്യിൽ കൊടുത്തു. അവരും അതു വായിച്ചു് അത്ഭുതപ്പെട്ടു.

വൃ:—എന്താ അതു കണ്ടതു?

യു:—ഇതാ നോക്കണം.

വൃ:—എനിക്കു കണ്ണുപാറുകില്ല. ഒന്നു വായിക്കണമെന്നോ?

മാറത്തടിച്ചും, ആഹ്ലാദസ്വരങ്ങൾ പുറപ്പെടുവിച്ചും ആ യുവതിയുടെ കയ്യിലിരിക്കുന്ന ആ സുന്ദരസുകുമാരനെ കണ്ടാൽ ആരും ഒന്നെടുത്തു ചുംബിക്കാതിരിക്കയില്ല. അവന്റെ ലഹളകണ്ടു് അന്യനായ പുരുഷൻ അടുത്തുചെന്നു കൈനീട്ടി. ഇതാപെട്ടെന്നു് അദ്ദേഹത്തിന്റെ നേരെ ചിരിച്ചുകൊണ്ടു് അവൻ ചാടിക്കഴിഞ്ഞു. അദ്ദേഹവും അവനെ എടുത്തു് അല്പം താലോലിച്ചു. പക്ഷെ യുവതിക്കു് അതത്ര സമാധാനകരമാവുന്നില്ല. അതിനാൽ അവർ വീണ്ടും അവനെ കൈയ്യിൽ വാങ്ങിക്കഴിഞ്ഞു. ഈ സമയം വൃദ്ധവനും കൈനീട്ടി. അവൻ പോകില്ല. മററു പലരും കൈനീട്ടി. ആരുടെ അടുക്കലും പോകില്ല. ആ പുരുഷന്റെയും യുവതിയുടെയും അടുക്കലല്ലാതെ ആരു വിളിച്ചാലും പോവുകയില്ല. ഇതുകണ്ടു് അവിടെ കൂടിയിരുന്നവർക്കു് വളരെ അത്ഭുതവും യുവതിക്കു പ്രത്യേകാനന്ദവും ഉണ്ടായി.

പു:— മുമ്പെന്തോ ഒരു ബന്ധമുണ്ടു്. അല്ലെങ്കിൽ ഇങ്ങനെ വന്നുചേരാൻ ആവശ്യമില്ലല്ലോ.

യു:— ഒരു ബന്ധവുമില്ല. നിങ്ങളെപ്പോലെ രണ്ടു പേരെയാണു് അവൻ അധികം കണ്ടിട്ടുള്ളതു്. അത്രേയുള്ളൂ.

വൃ:— ആവോ, ആർക്കറിയാം?

ഈ സമയം അയൽപക്കങ്ങളിൽനിന്നു ചില ആളുകൾ അവിടെ ചെന്നുകൂടി. നടന്ന കഥകളെല്ലാം അറിഞ്ഞു യാവരും വളരെ അത്ഭുതപ്പെട്ടു. അവരോരോരുത്ത
കുട്ടിയെ എടുക്കാൻ ശ്രമിച്ചു. പക്ഷെ ഫലപ്പെട്ടില്ല.
നേരം കഴിഞ്ഞപ്പോൾ കനകമംഗലം ഭവനം അനേ
ആളുകളെക്കൊണ്ടുനിറഞ്ഞു. യുവതി കുട്ടിയേയും
നകത്തേയ്ക്കുപോകുകയും ചെയ്തു. ആളുകൾ ഓ
ഓരോ അഭിപ്രായം പുറപ്പെടുവിച്ചുകൊണ്ടു്
നേരം അവിടവിടെയായി കൂടി സംഭാഷണം

ചെയ്തുകൊണ്ടിരുന്നു. അതിന്റെ ശേഷം ഓരോരുത്തരായി പിരിഞ്ഞു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. എന്തായാലും ആ ഗ്രാമം മുഴുവൻ ആനന്ദപരവശരായി. “കനകമംഗലത്തേയ്ക്കു ഈ വിധമെങ്കിലും ഒരു സന്താനത്തെക്കൊടുത്തതു വളരെ സമാധാനകരംതന്നെ” എന്നു സകലരും പറഞ്ഞുതുടങ്ങി.

*    *    *    *

കനകമംഗലം ഭവനം അട്ടിക്കിലേയും പ്രധാനപ്പെട്ടതും പണപ്പെരുമയുള്ളതും ആകുന്നു. ആ ഭവനനായകനായ കിട്ടുപിള്ളയും അദ്ദേഹത്തിന്റെ ഭാര്യയായ ലക്ഷ്മിക്കുട്ടിയും അല്ലാതെ വീട്ടുകാർ എന്നു പറയത്തക്കവിധം അവിടെ ആരുമില്ല. ഇവർതന്നെയാണു മുൻവിവരിച്ച ഗൃഹനായകനും യുവതിയും. കിട്ടുപിള്ളയുടെ അച്ഛൻ പ്രസിദ്ധനും പ്രതാപശാലിയും ആയ ഗോവിന്ദപ്പിള്ള കാര്യക്കാർ ആയിരുന്നു. അദ്ദേഹം ഒട്ടുവളരെ സമ്പാദിച്ചിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തിനു 'ശേഷക്കാരി'യായി ഒരു പെൺകുട്ടിയും മൂന്നുമക്കളും മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ ഭാര്യ ചെറുപ്പത്തിൽതന്നെ അകാലവിയോഗംചെയ്തിരുന്നു. തന്റെ കാലശേഷം, മക്കളും മരുമക്കളും കിടന്നുവഴക്കു കൂട്ടാതിരിക്കുന്നതിനായി, തന്റെ സ്വത്തിനെ സംബന്ധിച്ച വേണ്ട വ്യവസ്ഥകളെല്ലാം അദ്ദേഹം നേരത്തെ ചെയ്തിരുന്നു. ഗോവിന്ദപ്പിള്ള കാര്യക്കാരുടെ മക്കളിൽ മൂപ്പനായ ശങ്കരപ്പിള്ള എന്നൊരാൾ, കച്ചവടത്തിൽ ഉത്സുകനായിത്തീർന്നതിനാൽ, ആലപ്പുഴ ഒരു സേട്ടിന്റെ വാണിജ്യശാലയിൽ ശമ്പളക്കാരനായി കച്ചവടം ചെയ്തുകൊണ്ടിരുന്നു. രണ്ടാമനായ കിട്ടുപിള്ള, കാര്യക്കാരുടെ വാത്സല്യനിധിയായി കുടുംബകാര്യങ്ങളെ അന്വേഷിച്ചുംകൊണ്ടു്, പിതാവിനോടുകൂടി താമസിച്ചു വന്നു. മൂന്നാമത്തേതു് ഒരു പെൺകുട്ടിയായിരുന്നു. ആ കുട്ടിയെ തിരുവനന്തപുരത്തുകാരനും പ്രതാപശാലിയുമായ

ശിശുലാഭം കിട്ടാപ്പിള്ളയേയും ലക്ഷ്മിക്കുട്ടിയേയും അത്യാനന്ദനിമഗ്നരാക്കി. എന്നാലും, "ഇതാരുടെ ശിശു? ആരു കൊണ്ടുവന്നു കിടത്തി?" എന്ന ചിന്ത ആ ഗ്രാമവാസികളെ എന്നപോലെ അവരെയും ജിജ്ഞാസുക്കളാക്കിത്തീർത്തു.

* * * *

ഇങ്ങനെ ഇളകിവശായ കൗതുകാന്വേഷിത്വം, ഒരു വിശേഷവാർത്തകൊണ്ടു മാത്രം തൃപ്തമായില്ല. ഒരു വാരം കഴിഞ്ഞു് ഒരു സായാഹ്നത്തിൽ, കനകമംഗലത്തു നിന്നും ഒന്നരനാഴിക വടക്കുള്ള ഒരു റോഡിൽക്കൂടി ഏകാകിനിയായി സഞ്ചരിക്കുന്ന ഒരു തപസ്വിനിയെ നാം കാണുന്നു. ഒരുവിധം പാറിക്കളിച്ചിരിക്കുന്ന തലമുടി മുഴുവൻ, ഭസ്മലേപനത്താലോ പ്രായാധിക്യത്താലോ ക്ഷാരവർണ്ണമായിരിക്കുന്നു. കണ്ണീരൊഴുക്കിലും വിളറി രക്തശൂന്യമായിരിക്കുന്ന ആ വദനം, ഇരുപതു വയസ്സിലധികം പ്രായമാകാത്ത ഒരു യുവതിയുടേതാണെന്നു സൂക്ഷ്മദൃക്കുകൾക്കു തോന്നിയേക്കാമെങ്കിലും, ചിന്താഭാരത്താലോ താപക്ലേശത്താലോ വാടിവരണ്ട തപസ്വിനീലക്ഷണം പൂർത്തിയാക്കുന്നു. മിതമായ ഭോജനം, ക്ഷീണിച്ച ശരീരം, ഒരുകാലത്തു വിശ്വമാദനംചെയ്ത സൗന്ദര്യത്തിന്റെ അവശിഷ്ടങ്ങൾ, സ്ഥിരമായ നോട്ടം, സാത്വികഭാവം, ഭംഗിയേറിയ മന്ദഗതി ഈവിധമുള്ള ഒരു സാധ്വി, രുദ്രാക്ഷമാലകൾ ധരിച്ചും, ഭസ്മലേപനം ചെയ്തും, സിദ്ധവേഷത്തിൽ കാണപ്പെടുന്നതു് അത്ര സാധാരണമല്ലല്ലോ. അതിനാൽ ആ ഗ്രാമവാസികളെ ഈ അപൂർവ്വദർശനം വളരെ ജിജ്ഞാസുക്കളാക്കി. താപസിനി അടുത്തുള്ള ക്ഷേത്രം ആരാഞ്ഞു നടക്കുകയായിരുന്നു. പുറകെ ആളുകളും കൂടി. ആ സംന്യസ്തതാപസിനി ക്ഷേത്രത്തിൽ ചെന്നു ദേവീദർശനം കഴിച്ചു മതിൽക്കകത്തുള്ള ഒരാൽത്തറയിൽ ധ്യാനത്തിനിരുന്നു. ജിജ്ഞാസുക്കളായ ആളുകൾ

മുറവുംകൂടി പലതരത്തിലുള്ള പ്രശ്നങ്ങൾകൊണ്ടു് അവരെ ഒട്ടധികം അലട്ടുകയും, കേതരായ ചില മാന്യന്മാർ പാൽ പഴം ആദിയായുള്ള സാധനങ്ങൾ കാഴ്ചവയ്ക്കുകയും ചെയ്തു കൊണ്ടിരുന്നു. കാഴ്ചകൾ കൂടിക്കൂടിവരുന്നതുകണ്ടപ്പോൾ അവർ പറഞ്ഞു. "നിങ്ങളുടെ സൽക്കാരത്തിനു ഞാൻ വളരെ നന്ദിപറയുന്നു."

ഒരുവൻ—അമ്മോ, ഏതു ദിക്കിൽനിന്നാണു് അമ്മ വരുന്നതു്?

തപ.—ഇന്ന ദിക്കിൽ നിന്നു വരുന്നു എന്നു് എനിക്കു പറയുവാൻ അറിഞ്ഞുകൂട, പല ദിക്കുകൾ കടന്നു ഞാൻ ഇവിടെ എത്തി.

മറെറാരുവൻ— സ്വദേശം ഏതാണു്?

തപ:—എല്ലാം എന്റെ സ്വദേശംതന്നെ. എല്ലാവരും എന്റെ സ്വജനങ്ങളുമാണു്.

മറെറാരുവൻ—മതി. അത്തരം ചോദ്യമൊന്നും സന്യാസിച്ചവരോടു ചോദിക്കരുതു്.

മറെറാരുവൻ—ഇനി ഇവിടെ എത്ര ദിവസം താമസമുണ്ടു്?

തപ:—ഇവിടെ നിന്നു പോകണമെന്നു തോന്നുന്നതുവരെ താമസിക്കുക എന്നല്ലാതെ നിശ്ചയമില്ല.

മറെറാരുവൻ—എന്നാൽ അവിടുന്നു് ഇവിടെ ഇരിക്കാതെ ഞങ്ങളുടെ മഠത്തിൽ വന്നിരിക്കണമെന്നു് എനിക്കപേക്ഷയുണ്ടു്.

തപ:—എനിക്കെവിടെ ഇരിക്കുന്നതിലും വിരോധമില്ല. നിങ്ങൾക്കങ്ങനെ ആഗ്രഹമുണ്ടെങ്കിൽ അതിനും വിരോധമില്ല.

ഈ സമയം കുറെ ഗോസായികൾ അതിലെ കടന്നു പോയി. അവർ സന്യാസിനിയെക്കണ്ടു തിരിഞ്ഞുനിന്നു ഹിന്ദുസ്ഥാനിയിൽ ചില കുശലപ്രശ്നങ്ങൾ നടത്തി.

വളരെ ഭംഗിയായി ഹിന്ദുസ്ഥാനിയിൽതന്നെ തപസ്വിനി അവരുടെ ചോദ്യങ്ങൾക്കുത്തരം പറഞ്ഞു. അവർ വന്ദിച്ചു പിരിയുകയും ചെയ്തു. തപസ്വിനിയുടെ ഹിന്ദുസ്ഥാനിസംഭാഷണം അവരെപ്പററി ആളുകൾക്കു തോന്നിയ ബഹുമതിയെ വർദ്ധിപ്പിച്ചു. അപ്പോൾ പരിഷ്കാരികളായ രണ്ടു യുവരസികന്മാർ ആ രംഗത്തുവന്നുകൂടി. കാഷായവസ്ത്രധാരികളോടു 'പുച്ഛ'മുള്ള ആ പുത്തൻകൂട്ടർ കുറച്ചുമാത്രം ഇംഗ്ലീഷ് പഠിച്ചിട്ടുള്ള ആളുകളായിരുന്നു. അവർ വന്ന ഉടനെ "ഓഹോ ഈ വർഗ്ഗവും ഈ തൊഴിലിനിറങ്ങിത്തുടങ്ങിയോ" എന്നു ചോദിച്ചു.

കൂട്ടുകാരൻ—ആർക്കാ ഇതു പാടില്ലാത്തതു്? Scoundrels അല്ലാതെന്താണു്?

മറെറാരുവൻ—ഛീ. ഛീ. ഒന്നും പറയാതെ. നല്ല ഒരമ്മയാണു്.

യുവാ:—എന്നാൽ നിങ്ങളെടുത്തു തലയിൽവച്ചുകൊള്ളണം.

മറെറാരുവൻ—അരുതു അങ്ങനെ പറയരുതു്. മഹാപാപമാണു്. ഈ അമ്മയ്ക്കു് എല്ലാ ഭാഷയും അറിയാം. ഇപ്പോൾ ആ ഗോസായികളോടു ഹിന്ദുസ്ഥാനിയിൽ സംസാരിച്ചതേയുള്ളൂ.

യുവാ:—അപ്പോൾ ഇംഗ്ലീഷുമറിയാമല്ലോ. നോക്കട്ടെ. Where do you come from (നിങ്ങൾ എവിടെ നിന്നു വരുന്നു)?

മറെറാരുത്തൻ—അതു നന്നു്.

ഒരുവൃദ്ധൻ—കുരുത്തക്കേടും ദൗർമ്മതിയും കാണിക്കാതിരിപ്പിൻ കുഞ്ഞുങ്ങളേ.

യുവാ:—അതങ്ങിനെതന്നെയാട്ടെ! ഈ hypocrites നെ പൂജിക്കുന്നതാണു് ഉത്തമപക്ഷം?

"Where do you come from, madam"
(നിങ്ങൾ എവിടെനിന്നും വരുന്നു.)

തപ—Please be proud of your native tongue. Never think you alone are good. God has created all to be good and to do good.

(നിങ്ങളുടെ സ്വഭാഷയെപ്പററി അഭിമാനമുള്ളവരായിരിക്കുക. നിങ്ങൾ മാത്രമെ നല്ലവരായുള്ളു എന്നു വിചാരിക്കരുതു്. ദൈവം എല്ലാവരേയും നല്ലവരായിരിക്കുവാനും നല്ലതുചെയ്യുവാനും ആണു് സൃഷ്ടിച്ചിട്ടുള്ളതു്.)

സകലരും അന്ധാളിച്ചു. പുരുഷാദികൾ മതെതളിച്ചു. ക്ഷമായാചനം ചെയ്യുവാനുള്ള ശക്തിപോലും അവർക്കു നഷ്ടമായി. ഒരു സന്യാസിനി ഇംഗ്ലീഷ് സംസാരിക്കുമെന്നു് അവർ സ്വപ്നേപി ഊഹിച്ചിരുന്നില്ല. 'എന്താ എന്താ പറഞ്ഞതു്?' എന്നുള്ള മററുള്ളവരുടെ ചോദ്യങ്ങൾക്കുത്തരം പറവാൻപോലും അവർ ലജ്ജിച്ചു. അവസാനം പ്രശ്നകാരൻ പറഞ്ഞു.

യുവ:—അമ്മേ ക്ഷമിക്കണം. അറിവില്ലാതെ ഞങ്ങൾ ചെയ്ത തെററിനെ ക്ഷമിക്കണം.

തപ:—എന്നോടു നിങ്ങൾ യാതൊരു തെററും ചെയ്തിട്ടില്ല. നിങ്ങളുടെ മനസ്സാക്ഷിയോടു നിങ്ങൾ തെററു ചെയ്തിട്ടുണ്ടെങ്കിൽ അതിനെ സമാധാനപ്പെടുത്തിയാൽ മതി.

യുവ:—ഇനി ഞാൻ ആരോടും ഈവിധം പ്രവർത്തിക്കയില്ല.

തപ:—നല്ലതു്. ഈ പ്രദേശം കിന്നാരക്കാരെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. ഇവിടെ എനിക്കു വിജനത കിട്ടുന്നതല്ല. അതിനാൽ ഞാൻ ഈ സഹോദരൻ ക്ഷണിച്ച സ്ഥലത്തേയ്ക്കു പോകുന്നു. എന്തെന്ന അത്യാവ

ശ്യതില്ലാതെ ഒരു ചോദ്യം ചോദിച്ചുപദ്രവിക്കാതിരുന്നാൽകൊള്ളാമെന്നപേക്ഷയുണ്ടു്.

ഒരുവൻ:— അമ്മാ, പരീക്ഷിക്കുവാൻ ചോദിക്കുന്നതല്ല. അറിവാനുള്ള കൗതുകംകൊണ്ടു മാത്രം ചോദിക്കുന്നതാണു്. ഇയ്യിടെ ഇവിടെ ഒരു വിശേഷസംഭവമുണ്ടായിട്ടുണ്ടു്. ഇവിടെനിന്നു് ഒരു നാഴിക വടക്കു് ഒരു ഭവനത്തിലാണു് ആ സംഭവം നടന്നതു്. അതു് എന്താണെന്നും, അതിന്റെ സ്ഥിതി എന്താണെന്നും അവിടുന്നു ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞു പറഞ്ഞുതരണമെന്നു ഞങ്ങൾക്കെല്ലാവൎക്കും അപേക്ഷയുണ്ടു്.

ഈ അപേക്ഷ സകലൎക്കും രസിച്ചു. അതിനാൽ അവർ എല്ലാവരും ആ ആവശ്യത്തിന്നായി നിർബന്ധിച്ചുതുടങ്ങി. തൽക്ഷണമായി തപസ്വിനി അല്പനേരം കണ്ണടച്ചു ചിന്താഗ്രസ്തയായിരുന്ന ശേഷം പറഞ്ഞു "നിങ്ങളുടെ അഭീഷ്ടമതെ ഇതാവണ ഞാൻ നിറവേറ്റിത്തരേണ്ടതു്. എന്നാൽ ഈ മാതിരി ചോദ്യങ്ങൾ ഇനി ആരും എന്നോടു ചോദിക്കരുതു്. നിങ്ങൾക്കു നല്ല ഉപദേശവും എന്റെ അല്പമനസ്സിൽ ഉദിക്കുംപോലെ തരാമെന്നല്ലാതെ, നിങ്ങളുടെ മനസ്സിലിരിക്കുന്നതിനെയും മറ്റുഫലങ്ങളെയും ദിവ്യദൎശനംചെയ്തു പറയുവാൻ എനിക്കു പാടില്ല. എങ്കിലും ഇതാവണ പറയുന്നു. അവിടുത്തു് ഒരു ബ്രാഹ്മണൎക്കു് ഒരാഴ്ച മുമ്പു് ഒരു ആൺകുട്ടിയെ കിട്ടിയിട്ടുണ്ടു്. ആ കുട്ടി നായർകുലത്തിൽ പിറന്നതുതന്നെ. ആ കുട്ടി ഏതു ഭവനത്തിൽ വളരുന്നുവോ ആ ഭവനത്തിന്നു ധനവും സന്താനവും സമൃദ്ധിയായുണ്ടാകും. ആ കുട്ടിയുടെ മാതാപിതാക്കൾ ആരെന്നു് ആൎക്കും അറിഞ്ഞുകൂടാ. അതു പറയുന്നതു ദൈവഹിതമല്ല. മാതാപിതാക്കൾ കാലാന്തരത്തിൽ പ്രത്യക്ഷപ്പെടും. അന്നു നിങ്ങൾക്കെല്ലാവൎക്കും ഒരു സുദിനമായിരിക്കും."

തപസ്വിനി അല്പനേരംകൂടി ചിന്താമഗ്നയായിരുന്ന ശേഷം കസ്തൂരന്നു 'ഇനി ഞാൻ പോകട്ടെ' എന്നു പറഞ്ഞു നടന്നുതുടങ്ങി. ആളുകളും പുറകെതന്നെകൂടി.

ഒരൊറ്റ രാവു കനകമംഗലത്തുകാൎക്കു് ഒരു പെൺകുട്ടിയെ കിട്ടിയ സംഗതി ഇന്നും ആ ഗ്രാമവാസികളുടെ പ്രധാന സംഭാഷണവിഷയമായിരിക്കുന്നതേയുള്ളൂ. അതിനാൽ അതേപ്പററിത്തന്നെയാണു് അവർ ജിജ്ഞാസുക്കളായി ചോദിച്ചതു്. ആ സംഭവത്തെപ്പററി തപസ്വിനി ചെയ്ത ദീൎഘവൎണ്ണനം ശ്രോതാക്കളെ ആസകലം സ്തബ്ധവൃത്തികളാക്കി. തപസ്വിനിയുടെ ഓരോ അവയവത്തിലും അവർ ദിവ്യത്വം ദൎശിച്ചുതുടങ്ങി. "ഹാ! എന്തു മധുരമായ സ്വരം! എന്തു പ്രസന്നമായ മുഖം! എന്തു വിശേഷമായ സൗന്ദൎയ്യം! ഇവരാണു്! ലോകമാതേശ്വരിയോ! സാക്ഷാൽ ദേവിതന്നെയോ! അനന്തശയനിയർ തന്നെ! ആ കാന്തിവന്യവും ആ കരുണാവിഗ്രഹത്തിനു് എന്തു യോജിപ്പായിരിക്കുന്നു! രണ്ടും ചന്ദ്രൻപോലെ ശോഭിക്കുന്നു." എന്നീവിധം ഓരോരുത്തർ തപസ്വിനിയെപ്പററി പ്രശംസാവചനം മുഴക്കിക്കൊണ്ടു് അവരെ അനുഗമിച്ചു.

ഈ വിവരം കനകമംഗലത്തുകാർ അറിഞ്ഞതുപ്രകാരം തപസ്വിനിയെ കാണണമെന്നുള്ള ആഗ്രഹം അവൎക്കും ഉദിച്ചു. അതിനാൽ ഉടനെ തന്നെ അവർ വൈകുന്നേരം കുട്ടിയേയുംകൊണ്ടു അറക്കുളത്തുമഠത്തിലെത്തി, സ്വാമിനിയെക്കണ്ടു വന്ദിച്ചു. അവൎക്കു പലതും ചോദിക്കണമെന്നാഗ്രഹമുണ്ടായിരുന്നു. എന്നാൽ, അറക്കുളത്തുമഠാധിപൻ സ്വാമിനിയുടെ പൂൎവകല്പനയെ സൂചിപ്പിച്ചു് അവരെ വിലക്കിക്കളഞ്ഞു. എങ്കിലും സ്വാമിനി തന്റെ ഗുരുത്വാഭിമാനഭാവം അവിടെ പ്രത്യക്ഷപ്പെടുത്താതിരുന്നില്ല. സാമാന്യരീതിക്കുള്ള നമസ്കാരാശീസ്സുകളും കുശലപ്രശ്നാദികളും കഴിഞ്ഞു് അവർ പോകാൻഭാവിച്ചപ്പോൾ സ്വാമിനി ലക്ഷ്മിക്കുട്ടിയോടായി "അമ്മാ, നിങ്ങൾക്കു ദൈവം തന്ന കുട്ടി

യാണിതു്. ഇല്ലു്. കുട്ടിയെ ഇങ്ങു തരണം" എന്നു പറഞ്ഞു് കുട്ടിയെ വാങ്ങി ചുംബനം ചെയ്തു് അല്പം താലോലിച്ചശേഷം വീണ്ടും പറഞ്ഞു. "അമ്മ ഇതൊരു നിധിയായിക്കരുതിക്കൊള്ളുക. ഇതു ലക്ഷണമൊത്തകുട്ടി അപൂർവ്വസമ്പത്താണു്. ഇവൻ വളരുന്നിടത്തു് ആപത്തില്ല. സന്തതിയും സമ്പത്തും വർദ്ധിക്കും. ഈ കുട്ടിയെപ്പററി തന്നെയാണല്ലോ, ഞാൻ ക്ഷേത്രത്തിൽ വെച്ചു പറഞ്ഞതു്. നല്ലതു്. കണ്ടതു വളരെ സന്തോഷമായി."

ലക്ഷ്മി:—സന്താനമില്ലാതിരുന്ന ഞങ്ങൾക്കു് ഇതൊരു നിധിതന്നെയാണു്.

തപ:—ഇവൻ ഇരിക്കുന്നിടത്തു് അനപത്യതാദുഃഖം ഉണ്ടാകുന്നതല്ല.

ലക്ഷ്മി:—അമ്മ എന്നു് ഇവിടെനിന്നു പോകും?

തപ:—അതു നിശ്ചയമില്ല.

ലക്ഷ്മി:—ഞങ്ങളുടെ മഠത്തിൽകൂടി കുറേനാൾ വന്നു താമസിക്കണമെന്നു ഞങ്ങൾക്കു പ്രാർത്ഥനയുണ്ടു്.

തപ:—രണ്ടു ദിവസം കഴിഞ്ഞു് അങ്ങോട്ടുവരാം.

കിട്ടുപിള്ള—ഞങ്ങൾക്കൊരു വലിയ ഭാഗ്യമാണു്.

തപ:—നല്ലതു്.

കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടിയും യാത്രപറഞ്ഞു പിരിഞ്ഞു. ഈ സമയം തപസ്വിനിയെ സൂക്ഷ്മദൃക്കുകൾ സൂക്ഷിച്ചിരുന്നെങ്കിൽ, അവരുടെ കലുഷിതമായ നയനങ്ങൾ, രക്തപ്രസരം നിലച്ച വദനം, സ്വേദപ്രവൃത്തി, ദീർഘനിശ്വാസങ്ങൾ, ഈമാതിരി തപത്തെ കാണിച്ചിരിക്കുന്ന ഹൃദയം തകരുന്നതിന്റെ ബാഹ്യലക്ഷണങ്ങൾ കാണാമായിരുന്നു.

സന്യാസിനി ഒരു ദിവസം അറക്കുളത്തു മഠത്തിൽ താമസിച്ചു. ഇതിനിടെ ആ ഗ്രാമത്തിന്റെയും ഗ്രാമവാസികളുടെയും സ്ഥിതിയും ഗതിയും അവർ വിശദമായി ഗ്രഹിച്ചു. മാറുമറച്ചു നടക്കുന്ന സ്ത്രീകൾ നികൃഷ്ടകുലങ്ങളാ

ത്തും അഭിസാരികകളും, പാട്ടുപാടിക്കുന്നവർ താന്തോന്നികളും അധികപ്രസംഗികളും, വിദ്യാഭ്യാസം സ്ത്രീകൾക്കു കേവലം അനാവശ്യവും പുരുഷന്മാർക്ക് ഉപദ്രവഹേതുകവും ആയിട്ടാണ് അവിടെ ഗണിക്കപ്പെട്ടിരിക്കുന്നതെന്നു സ്വാമിനി മനസ്സിലാക്കി. അതിനാൽ ആ ഗ്രാമത്തിന്റെ പരിഷ്കരണത്തിനായി താൻ കുറെ ശ്രമിക്കുന്നതാണെന്നും അവർ തീർച്ചപ്പെടുത്തി. സ്വാമിനിയുടെ ഈ അഭിപ്രായം ഗ്രാമവാസികൾ അത്യുത്സാഹപൂർവ്വം സ്വീകരിച്ചു. കാരണവന്മാരെല്ലാം തങ്ങളുടെ സകലനിർബന്ധങ്ങളേയും ഉപേക്ഷിച്ചു സ്വാമിനീശാസനപ്രകാരം പ്രവർത്തിക്കാമെന്നു വാക്കുകൊടുത്തു വണങ്ങി. സ്വാമിനിക്കു സംസ്കൃതം, മലയാളം, ഹിന്ദുസ്ഥാനി, ഇംഗ്ലീഷ്, തമിഴ് എന്നീ അഞ്ചു ഭാഷകൾ നല്ലതുപോലെ അറിയാം. അവരുടെ സംഗീതസാമർത്ഥ്യം അനിർവ്വചനീയമായിരുന്നു. തയ്യൽ, പാചകവൃത്തി, ശിശുപരിപാലനം, ആരോഗ്യശാസ്ത്രം, മുതലായി സ്ത്രീകൾ അവശ്യം ഗ്രഹിച്ചിരിക്കേണ്ട പല വിഷയങ്ങളിലും അവൾക്ക് അസാമാന്യപാടവമുണ്ട്. ഈവിധം ലോകമര്യാദാചതുരയായ ഒരു മഹിളാമണി ലൗകികവിരക്തി വന്നവർക്കു ആയതുകണ്ട് ആളുകൾ അത്യത്ഭുതവിവശരായി, 'ഇവരാര്?' എന്ന് ആരാഞ്ഞുതുടങ്ങി.

---

# അദ്ധ്യായം ൨.

---

## ഒരു പുതിയ അതിഥി.

ഒന്നാം അദ്ധ്യായത്തിൽ വിവരിച്ച സംഗതികൾ നടന്നു് ഇരുപത്തൊന്നു വർഷങ്ങൾ കഴിഞ്ഞശേഷമുള്ള ഒരു കാലത്തേയ്ക്കാണു് വായനക്കാരെ ഇവിടെ ക്ഷണിക്കുന്നതു്. ഈ ചുരുങ്ങിയ കാലത്തിനിടയ്ക്കു്, ലോകത്തു് എന്തെല്ലാം മാററങ്ങളും മറിവുകളും, മറകളും തുറകളും ഉണ്ടായിട്ടുണ്ടെന്നു പറഞ്ഞറിയിക്കാവുന്നതല്ല. ഭരണകർത്താക്കളും ഭരണീയരും തമ്മിലുള്ള മത്സരത്തിൽ പലയിടത്തും നിലതെററി, വിലകെട്ടു; 'ചെങ്കോൽ' മങ്ങി, തലയററു; സാമ്രാജ്യാധിപതികൾ പലരും ജനശക്തിക്കു ശിരോനമനം ചെയ്തു; പൊതുജനവഞ്ചകന്മാർ വർദ്ധിച്ചു; രാജത്വത്തിന്റെ ജനനിയാമകമായ ദിവ്യത്വം അസ്തമിച്ചു; അന്യായങ്ങളും ദ്രോഹവും അപരിമിതമായി; ആദ്ധ്യാത്മികമനോവൃത്തിയും ഭൗതികമനോവൃത്തിയും തമ്മിലുള്ള മത്സരത്തിൽ, പരമകാഷ്ഠയെ പ്രാപിച്ചിരുന്ന ഭൗതികാത്മവൃത്തികൾ ഇടിച്ചുകയറിത്തുടങ്ങി; ദാരിദ്ര്യം അനാരക്ഷപ്രകരമായി; കാർഷികവും യാന്ത്രികവും ആയ ബഹുമുഖശക്തിമത്സരം അധികമധികം പ്രബലമായി; പരമാത്മദർശനം പരമപുച്ഛനീയമായി; നിർമ്മല സൗഹൃദം ലക്ഷണമായി; ജാതിമതമാത്സര്യം, വൈരാഗ്യം പരസ്പരം വിരോധികളും അപരിചിതരും ആക്കി, ലോകസമാധാനത്തെ ഉലച്ചു്, വിശ്വമഹായുദ്ധത്തിനു മുതിർന്നു. മനുഷ്യൻ നിഷ്ക്രൂരമൃഗങ്ങളെക്കാൾ നിന്ദ്യമായ അവസ്ഥയിലായി. ആധുനികലോകത്തിന്റെ ഈ ക്ഷോഭഗതിയിൽ നിന്നു തിരുവിതാംകൂറും ഒഴിക്കപ്പെട്ടില്ല.

നമ്മുടെ കനകമംഗലം കുടുംബത്തിന്റെ അവസ്ഥയ്ക്കും വളരെ വ്യത്യാസം വന്നിട്ടുണ്ടു്. സമ്പത്തു മൂന്നിരട്ടിച്ചു.

ധർമ്മം ഘനീഭവിച്ചു. നാട്ടിലെങ്ങും ആ കുടുംബം സുപ്രസിദ്ധമായി. മരുമക്കത്തായക്കെട്ടിൽ പല ഉഗ്രകുടുംബങ്ങളും തളർന്ന്, മുരടിച്ച്, പടം പൊഴിഞ്ഞുകൊണ്ടിരിക്കുന്ന ഇക്കാലത്ത്, മക്കത്തായത്തിൽ പുലരുന്ന കനകമംഗലം കുടുംബം, സമുദായപരിഷ്കാരികളുടെ ഒരു താവളകേന്ദ്രവും പ്രസംഗവിഷയവും ആയി പരിണമിച്ചു. ഒന്നാമദ്ധ്യായത്തിൽ മദ്ധ്യവയസ്കനും ദൃഢഗാത്രനും ആയി കണ്ട കിട്ടുപിള്ള വാർദ്ധക്യത്തിലോട്ടു പ്രവേശിച്ചുതുടങ്ങിയിരിക്കുന്നു. അദ്ദേഹത്തിന്റെ ഭാര്യ ലക്ഷ്മിക്കുട്ടി അമ്മയും മന്ദഗാമിനിയായ ഒരു പ്രൗഢമാതാവായി പരിണമിച്ചിരിക്കുന്നു. തപസ്വിനിയുടെ വരപ്രസാദത്താലോ, കുടുംബത്തിന്റെ തന്നെ ധർമ്മസമൃദ്ധിയാലോ ഏതാകട്ടെ, കനകമംഗലം ഇന്നു സന്താനശൂന്യമല്ല. യൗവനത്തിരകളിൽ തിമിർത്തു കളിക്കുന്ന ഒരു കനകശലഭം കനകമംഗലത്തെ ഏകാവകാശിനി'യായി രംഗം തകർക്കുന്നു. ഇരുപത്തൊന്നു കൊല്ലം മുമ്പ് ഒരു സുപ്രഭാതത്തിൽ സിദ്ധമായ ശിശു ഇപ്പോൾ അതിസുമുഖനായ ഒരു വീരകേസരിയായി വിലസുന്നു. അന്നത്തെ തപസ്വിനി ഇന്നും കനകമംഗലത്തുണ്ട്. ആ കുടുംബത്തിന്റെയും ആ ഗ്രാമത്തിന്റെയും അയൽപ്രദേശങ്ങളുടെയും അതിരുകവിഞ്ഞ ബഹുമാനപുരസ്സരമായ ആദരോപചാരങ്ങൾക്കു വിശുദ്ധഭാജനമായ ആ തപസ്വിനി, അനവധി ശിഷ്യഗണങ്ങളോടുകൂടി ആ ഗ്രാമത്തിനു രക്ഷണം കൊടുത്തു വിരാജിക്കുന്നു. എങ്കിലും തപസ്വിനിയുടെയും ശിശുവിന്റെയും പരമാർത്ഥം അറിവാൻ നാട്ടുകാർ ചെയ്ത അതിക്രമങ്ങൾ ഇന്നും വിഫലമായിരിക്കുന്നതേയുള്ളൂ. എന്നാൽ തപസ്വിനിയുടെ ഉപദേശം മൂലം ഉണർന്ന് ഉത്തേജിതപ്രവർത്തനം ആരംഭിച്ച ആ ഗ്രാമം ഇപ്പോൾ പരിഷ്കാരകാംക്ഷികളുടെ ഉത്തേജകശക്തിയായി തീർന്നിരിക്കുന്നു. പാശ്ചാത്യപരിഷ്കാരത്തിന്റെ അദ്ധ്യാത്മനിധനപ്രവാഹക്കുതിപ്പിൽ അടിതെറ്റി

മലരാതെ, യഥാൎത്ഥപരിഷ്കാരനിലയനം അവിടെ നാട്ടി യുറപ്പിച്ചു തപസ്വിനി, ആ ഗ്രാമത്തിന്റെ പരമാത്മാതാവുതന്നെയായി തീൎന്നിരിക്കുന്നു.

കാലചക്രം ഇങ്ങനെ തിരിഞ്ഞു മറിഞ്ഞുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം രാവിലെ കനകമംഗലമഠാധിപയായ തപസ്വിനിയുടെ സവിധത്തിൽ ഒരു വൃദ്ധതാപസൻ വന്നുചേൎന്നു. ഇതു് ആ മഠത്തിനു് ഒരു വിശേഷസംഭവമായിരുന്നില്ല. കനകമംഗലത്തെ സ്വാമിനിയായ അമ്പലാമ്മയുടെ യശഃപരിധി, ഇപ്പോൾ വളരെ വിശാലമായിത്തീൎന്നിട്ടുള്ളതിനാൽ, പ്രതിദിനം നിരവധി കള്ളകളും, പലപ്പോഴും പല വലിയ അതിഥികളുടെ ദൎശനവും അവൎക്കു സിദ്ധിച്ചുകൊണ്ടിരുന്നു. അമ്പലാമ്മസന്ന്യാസിനിയുടെ പ്രസിദ്ധികേട്ടു കാണ്മാൻവന്ന വൃദ്ധതാപസനു് ഒരെഴുപതു വയസ്സിൽ കൂടുതൽ പ്രായംകാണും. കമനീയമായ കഷണ്ടിയും, നരച്ചു ജടപിടിച്ചു മാൎവ്വിടം മറയ്ക്കുന്ന താടിയും, മിതമായ ഭസ്മലേപനവും, രുദ്രാക്ഷമാല്യങ്ങളും, നിത്യപാരായണത്തിനുള്ള ചില പുസ്തകങ്ങളും മറ്റും അടങ്ങിയ ഒരു സഞ്ചിയും, ഒരു കാട്ടുവടിയും, കാവിമുക്കിയ ഒരു മുണ്ടും ഷൎട്ടും തോൎത്തും ഒന്നുരണ്ടു വസ്ത്രങ്ങളും ഒരു കരിമ്പടവും അടങ്ങിയ ഒരു ഭാണ്ഡവും ആ വൃദ്ധതാപസന്റെ വിശേഷലക്ഷണങ്ങളായിരുന്നു. വൃദ്ധനെ കണ്ട ഉടനെ അമ്പലാമ്മ ഉത്ഥാനംചെയ്തു വന്ദിച്ചു. ഉടനെ ഒരു ശിഷ്യൻ കാലും മുഖവും കഴുകുന്നതിനായി ശുദ്ധജലം കൊണ്ടുവരുകയും മറെറാരാൾ ഒരു മാന്തോൽ ഇരിക്കാനായി എടുത്തിടുകയും ചെയ്തു. താപസൻ കാലും മുഖവും കഴുകി അമ്പലാമ്മയുടെ ക്ഷണപ്രകാരം മാന്തോലിൽ ഇരുന്നശേഷം അമ്പലാമ്മ ചോദിച്ചു:—

"സ്വാമിയുടെ കൎമ്മാനുഷ്ഠാനങ്ങൾക്കു് എന്താണു് ഒരുക്കേണ്ടതെന്നു് അറിയണമെന്നു് അപേക്ഷയുണ്ടു്."

വൃദ്ധൻ—കൎമ്മങ്ങളെല്ലാം വെളുപ്പിനേ കഴിഞ്ഞു. ഇപ്പോൾ എനിക്കുവേണ്ടി ഒട്ടും ക്ലേശിക്കേണ്ട ആവശ്യമില്ല.

അംബാലാമ്മ—അതിഥിപൂജ ക്ലേശകരമായി ഇവിടെ ആരും വിചാരിക്കുന്നതല്ല. അത്രയും ആനന്ദകരമായ ഒരു കൃത്യം ലോകത്തിൽ മറെറന്താണു്?

വൃ—അമ്മേ, അമ്മയെപ്പററിയുള്ള കേൾവി ലോകമെങ്ങും നിറഞ്ഞിരിക്കുന്നു. അതിനാൽ അമ്മയെക്കണ്ടു വന്ദിച്ചു് അമ്മയുടെ ആശ്രമത്തിൽ കുറെനാൾ വസിക്കണമെന്നുള്ള വിചാരത്തോടുകൂടി ഞാൻ ഇങ്ങോട്ടു കയറിയതാണു്. ചെറുപ്പംമുതൽ ലോകസഞ്ചാരം ചെയ്തു വൃദ്ധതയെ പ്രാപിച്ചിട്ടുള്ള ഒരു വെറും സാധാരണക്കാരനാണു് ഞാൻ. എനിക്കു ജാതിയില്ല, മതമില്ല, നാടില്ല, വീടില്ല, ഭാൎയ്യയില്ല, സന്താനമില്ല. ഹിമാലയം മുതൽ കന്യാകുമാരിവരെ ഞാൻ ഒരു ആറുവട്ടം സഞ്ചരിച്ചിട്ടുണ്ടു്. അതിനിടെ പലേടത്തും താമസിച്ചു, പലതും കണ്ടു, അനവധി ഭാഷകൾ പഠിച്ചു, നിരവധി ആളുകളുമായി പരിചയപ്പെട്ടു, ലോകം കുടിലപൂൎണ്ണമാണെന്നു മനസ്സിലാക്കി. എന്നാൽ ഇതാ അമ്മയുടെ സങ്കേതം സാധാരണലോകത്തിൽനിന്നു വ്യത്യസ്തമായിരിക്കുന്നതു കണ്ടു് ഞാൻ അത്ഭുതപ്പെടുന്നു. ഇരുപതഞ്ചുകൊല്ലം മുമ്പു ഞാൻ ഇവിടെ വന്നിട്ടുണ്ടു്. അന്നത്തെ സ്ഥലമാണിതെന്നു് എനിക്കു വിശ്വസിക്കാൻ വയ്യാ. ഞാനൊരു സിദ്ധനല്ല, സന്യാസിയുമല്ല. ലോകം നടന്നു കണ്ടു ജീവിക്കുന്ന ലോകവിരക്തനായ ഒരു സാധാരണക്കാരൻ എന്നേ എന്നെ കരുതാനുള്ളു.

അംബാലാമ്മ—സ്വാമിൻ, എന്റെ സ്ഥിതിയും ഇതുതന്നെ. എന്നാൽ അവിടുത്തെപ്പോലെ ലോകസഞ്ചാരം ചെയ്വാനോ, ലോകഗതികൾ അറിവാനോ, എനിക്കു് അധികം സാധിച്ചിട്ടില്ല. ഇരുപത്തഞ്ചുകൊല്ലം

മുമ്പു ഞാൻ ഈ ഗ്രാമത്തിൽ വന്നുചേർന്നു. കൂടെ കൂടെ ഞാനും സഞ്ചാരം ചെയ്യാറുണ്ടെങ്കിലും, അതു് ഒരു പരിമിതമായ ചക്രത്തിനകത്തു മാത്രമാകുന്നു. ഈ ഭവനക്കാരുടെ ഒരു അതിഥിയായി, യഥാശക്തി വല്ലതും പ്രവർത്തിച്ചുകൊണ്ടു് ഞാൻ മിക്കവാറും ഇവിടെ താമസിക്കയാണു്! അതുകൊണ്ടുതന്നെ എനിക്കും വീടും നാടും ഒന്നുമില്ലെന്നു് ഊഹിക്കാമല്ലോ. സ്വാമിക്കു് ഇഷ്ടമുള്ളിടത്തോളം കാലം ഇവിടെത്താമസിക്കുന്നതു് എനിക്കു വളരെ വളരെ സന്തോഷമാണു്. ഏതു അതിഥികളേയും സ്വീകരിക്കുന്നതിനു് എനിക്കു് സ്വാതന്ത്ര്യമുള്ളതുകൊണ്ടു് അവിടുന്നു സ്ഥിരമായിത്തന്നെ ഇവിടെ താമസിക്കണമെന്നു് ഞാൻ പ്രത്യേകം അപേക്ഷിക്കയും ചെയ്യുന്നു. ചെറുപ്പംമുതൽ ലോകസഞ്ചാരം ചെയ്തുകൊണ്ടിരിക്കുന്ന വൃദ്ധനായ ഒരു മഹാൻ ഈ നാട്ടുകാർക്കു് എന്നെന്നേക്കും ഉപകരിക്കാതിരിക്കയില്ല.

വൃ:—അമ്മാ, അമ്മയ്ക്കുസമം അമ്മതന്നെ. അവിടുത്തെ ക്ഷണത്തിനു ഞാൻ വളരെ നന്ദിപറഞ്ഞുകൊള്ളുന്നു. ദീർഘമായി ഒരിടത്തു താമസിക്കുവാൻ ഞാൻ ശീലിച്ചിട്ടില്ല. എങ്കിലും സാധിക്കുന്നിടത്തോളം എന്റെ സ്ഥിരമായ താവളം ഈ സങ്കേതമാക്കുന്നതിനു ഞാൻ ശ്രമിച്ചുകൊള്ളാം. എന്നിൽനിന്നു വിശേഷവിധിയായിട്ടു് ഈ ദിഗ്വാസികൾക്കു ഗ്രഹിപ്പാൻ ഒന്നുമില്ലല്ലോ എന്നു ഞാൻ വ്യസനിക്കുന്നു. വിശേഷിച്ചും, ഞാൻ പ്രായംകൊണ്ടും പ്രകൃതംകൊണ്ടും ഒരു അരസികനാണു്. സിദ്ധന്മാരുടെ മൗനപ്രകൃതം എനിക്കില്ല. കാണുന്നവരോടെല്ലാം കണ്ടതും കേട്ടതും പറയുക, കാണുന്ന കുററമെല്ലാം ആരിലായാലും വിളിച്ചുപറയുക, ഈ മാതിരി ഒരു ദുശ്ശീലം, എന്റെ നിത്യസഞ്ചാരം മൂലമോ, വൃദ്ധചാപ

ല്യംമൂലമോ എനിക്കു വന്നുകൂടിയിട്ടുണ്ട്. അതിനാൽ ആശ്രമത്തിന്റെ ഗൗരവത്തിനുതന്നെ ഞാൻ ഹാനിവരുത്തിയേക്കുമോ എന്നു ഭയപ്പെടുന്നു.

അംബ:—അവിടുത്തെ സംഭാഷണം എനിക്കു വളരെ രസാവഹമായിരിക്കുന്നു. ഈ ആശ്രമത്തിനു് മറു ഗൗരവവുമില്ല. രാജപാതയിലുള്ള സ്വാതന്ത്ര്യം അവിടുത്തേയ്ക്കു് ഈ മഠത്തിലുമുണ്ടെന്നു ഞാൻ ഉറപ്പു പറഞ്ഞുകൊള്ളുന്നു.

ഈ സമയം വിശ്വമോഹനശക്തിയുള്ള ഒരു സൗന്ദര്യജ്യോതിസ്സ് ആ ലൗകികവിരക്തന്മാരുടെ ശ്രദ്ധയെ ആകർഷിച്ചു. "കമലം വരൂ, ഇവിടെ ഇരിക്കൂ" എന്നു് അംബലാമ്മ ആ കനകവല്ലിയെ വിളിച്ചു് അടുത്തു പിടിച്ചിരുത്തി. ആഭരണമായി ഒരു പൊന്നുതാലിയും, ഒരു നാസാഭരണവും, ഒരു രത്നക്കമ്മലും മാത്രം ധരിച്ചും, വെറും സാധാരണ വേഷത്തിൽ, പച്ച ജാക്കറ്റുകൊണ്ടു ദേഹം മറച്ചും, തന്റെ മുമ്പിൽ ആസനസ്ഥയായ ആ വനിതയെ വൃദ്ധതാപസൻ അത്യത്ഭുതത്തോടെ ഒന്നു നോക്കി. ഹാ! എത്ര ദിവ്യസൗന്ദര്യം! താരുണ്യപുഷ്ടിയെ പ്രാപിച്ചിട്ടുള്ള ആ തങ്കശില്പത്തിന്റെ കൊഴുത്തു കോമളങ്ങളായ അവയവങ്ങളുടെ സാരള്യവും, കമ്രാകൃതിയിൽ കരളലിയിക്കുന്ന ആ കനകമോഹനവദനത്തിന്റെ ബാലികാഭാവവും കണ്ടു വൃദ്ധൻ ആമോദിച്ചു. ആരോഗ്യപുഷ്ടിയുള്ള ആ താരുണ്യത്തിളപ്പിനു സഹജമായ പ്രസരിപ്പ്, ശൃംഗാരലേശമില്ലാത്ത തകർപ്പുകളായി രൂപാന്തരപ്പെട്ടിരുന്നതിൽ പ്രത്യക്ഷമായ ഹൃദയപരിശുദ്ധത ആരാധനീയമായിരുന്നു. കുലീനതയുടെയും ധനികതയുടെയും സന്താനത്തിനു സഹജമായ സുപ്രൗഢപ്രകൃതി, ആ കനകലതയുടെ വദനകുസുമത്തിന് ഒരു വിദ്യുൽസഞ്ചലനം ചെയ്യുന്നു. സുദീർഘമായ ലോകസഞ്ചാരത്തിനിടയിൽ നിരവധി 'ഭൂലോകരംഭ'കളുടെ സൗന്ദര്യവിലാസങ്ങളും, വശ്യശക്തിപ്രവാഹങ്ങളും കണ്ടു തഴമ്പി

ച്ചിട്ടുള്ള വൃദ്ധൻെറ ഹൃദയഹിമം, ഈ വിചിത്രസൃഷ്ടിയുടെ സൗന്ദൎയ്യഭാസ്കരനാൽ ദ്രവീഭവിച്ചുതുടങ്ങി. ഈ ഓമപ്പക്കുട്ടി കണ്ടു് അംബാലാമ്മ പറഞ്ഞു:—"ഇവളും എൻെറ പുത്രിയും ശിഷ്യയും ആണു്. ഈ കുടുംബത്തിലെ ഏക സന്താനവും ഈ തകർപ്പുകാരിതന്നെ."

വൃ:—അതു ഞാൻ ഊഹിച്ചു. പേര് കമലം, അല്ലെ! കുഞ്ഞേ, നിങ്ങളുടെ അമ്മയെ കാണ്മാൻ വന്ന ഒരു വയസ്സനാണു ഞാൻ. അമ്മയ്ക്കും അച്ഛനും സുഖം തന്നെയോ?

കമലം—അതെ. ഒരു സ്വാമി വന്നിരിക്കുന്നു എന്നു് ആരോ പറഞ്ഞു. ഞാനതുകേട്ടു് ഇങ്ങോട്ടു് ഓടിപ്പോന്നു. അമ്മയും ഇപ്പോൾ വരും. അമ്മാ, ഇതാ ചേട്ടൻ വരുന്നു. ചേട്ടൻ എന്താ കൊണ്ടുവരുന്നുണ്ടു്. എനിക്കുള്ള നോവൽ ആണോ അമ്മാ!

അംബ:—ആയിരിക്കണം.

കേൾക്കാത്ത താമസം; കമലം തുള്ളിത്തിമിൎത്തു് ഓടിക്കഴിഞ്ഞു. ആഗതൻെറ അടുത്തു ചെന്നപ്പോൾ, ആയാൾ, ആ ബാലിശചാപലം കാണ്മാനുള്ള കൗതുകത്താലോ എന്തോ, കമലത്തെ വിലക്കി. പക്ഷെ അതാരു വകവയ്ക്കുന്നു. താനും അതു തട്ടിപ്പറിച്ചു വാങ്ങിക്കഴിഞ്ഞു. അതു മേരി കാർല്ലിയുടെ നാലു നോവലുകളായിരുന്നു. അതു കിട്ടിക്കഴിഞ്ഞപ്പോൾ കമലം ഓടി അംബാലാമ്മയുടെ അടുക്കലെത്തി കാണിച്ചു. "നല്ലതു് ഇനി കുറെ ദിവസത്തേക്കു നേരം പോക്കിനു വകയായി" എന്നു അംബാലാമ്മ പറഞ്ഞു കമലത്തെ പിടിച്ചു തലോടി.

ആഗതൻ അടുത്തുവന്നു വൃദ്ധതാപസനെ വന്ദിച്ചു. "അമ്മാ വിവേകാനന്ദൻെറ കൃതികളൊന്നും വന്നില്ല. സ്റ്റാക്കിലില്ലപോലും. ഒരു വാരത്തിനകം അയച്ചുതരാമെന്നു് എഴുതിയിട്ടുണ്ടു്" എന്നു് അംബാലാമ്മയോടായി പറഞ്ഞു.

അംബ:—ഈ കുട്ടിയും, എന്റെ പുത്രനും ശിഷ്യനും ആണു്. ഈ കുടുംബഭാരം മുഴുവൻ ഇപ്പോൾ ഇവനാണു നിർവഹിക്കുന്നതു്.

വൃ:—അപ്പോൾ ഗൃഹനായകൻ കിട്ടുപിള്ള........?

അംബ:—അദ്ദേഹം സമയമധികവും ദൈവധ്യാനത്തിൽ കഴിക്കയാണു്. പുത്രനു വേണ്ട ഉപദേശങ്ങൾ കൊടുക്കുകയും, പൊതുവെ ഒരു പരിശോധന കഴിക്കുകയും മാത്രമേ ഇപ്പോൾ ചെയ്യുന്നുള്ളു.

കമലം—അതെ-അതെ-അച്ഛൻ പരിശോധിക്കുന്നു.

അംബ:—വാസ്തവംതന്നെ. പരിശോധന എന്നു പറയത്തക്കവിധം അദ്ദേഹം ഒന്നും പ്രവൃത്തിക്കുന്നില്ല. എല്ലാം ഇവൻ തന്നെ നോക്കുന്നു.

കമലം—അമ്മാ, ചേട്ടൻ ഈയിടെ വെറുതെ ഇരിക്കുമ്പോഴും ജോലി എന്നു പറഞ്ഞു് എന്റെ സംശയങ്ങളൊന്നും തീർത്തു തരുന്നില്ല. എന്നോടു ചേട്ടനു് ഈയിടെ അത്ര രസമില്ലമ്മാ.

അംബ:—(ഒന്നു ചിരിച്ചുകൊണ്ടു) ഇതെന്തു രാജൻ? കമലം പറയുന്നതു കേട്ടില്ലേ?

രാജൻ—ശരിയായി. ഞാൻ എപ്പോഴും പാടിക്കൊണ്ടിരുന്നാൽ അവളുടെ സംശയമെല്ലാം തീരും. ആ രാഗമെങ്ങനെ, ഈ താളമെങ്ങനെ? ആ പല്ലവി എങ്ങനെ, ഈ സ്വരമെങ്ങനെ-എന്നു് എപ്പോഴും വന്നു ചോദിക്കും. എനിക്കു എപ്പോഴും പാടാനോ നേരം?

കമലം—അതെന്തമ്മാ, ചേട്ടന്റെ പാട്ടു കേട്ടു പഠിക്കുവാനല്ലേ ഞാൻ ചോദിക്കുന്നതു്? ചേട്ടൻ വെറുതെ ഇരിക്കുമ്പോൾ കുറെ പാടിയാലെന്തു്? ഞാനെത്ര നാളായി ചേട്ടന്റെ പാട്ടുകേട്ടിട്ടു്—അമ്മാ, ഈയിടെ ചേട്ടൻ ആളൊന്നു മാറിയിട്ടുണ്ടു്. ചേട്ടനു് ഉന്മേഷം വളരെ കുറഞ്ഞു കാണുന്നു.

രാജൻ:—നീ കിടന്നു തകൎക്കുന്നതുപോലെ ഞാനും കൂത്തിൽ കൂത്താടാഞ്ഞിട്ടാണോ?

കമ:—ഞാൻ കൂത്താടിയാണല്ലേ? ഇനി കണ്ടുകൊള്ളൂ. ഞാൻ ഇറങ്ങുകില്ല പുറത്തു്. ഞാനും എന്റെ പുസ്തകവും.

ഇങ്ങനെ പറഞ്ഞു് ആ കനകശലഭം പറന്നുകഴിഞ്ഞു. വൃദ്ധൻ ഈ സമയമെല്ലാം രാജനേയും മററു രണ്ടുപേരേയും സൂക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. ആഗതനായ രാജശേഖരൻനായർ ഒന്നാമദ്ധ്യായത്തിൽ വിവരിച്ച ശിശുതന്നെ എന്നു വായനക്കാർ ഊഹിച്ചിരിക്കുമല്ലോ. രാജശേഖരനു് ഇപ്പോൾ ൨൨ വയസ്സായി. പ്രകൃത്യാതന്നെ കോമളഗാത്രനായ ആ യുവാവിന്റെ വ്യായാമനിഷ്ഠകൊണ്ടു ദൃഢീകൃതമായ ദേഹപുഷ്ടി ഒരു മുപ്പതുവയസ്സിന്റെ വളൎച്ചയെ മതിപ്പിക്കുന്നുണ്ടു്. ഐശ്വൎയ്യത്തെ പ്രസരിപ്പിക്കുന്നതും, ശ്മശ്രുശൂന്യവുമായ ആ മുഖകമലത്തിന്റെ ലോകവിലക്ഷണകാന്തി, ഒരു നാടകനായകനെയോ പ്രത്യക്ഷപ്പെടുത്തുന്നതെങ്കിലും, കഠിനബ്രഹ്മചൎയ്യമോ, താരുണ്യചിന്താഭാരക്ലേശമോ, എന്തോ, ആ കുമാരന്റെ അരുണവദനത്തെ അല്പമൊന്നു ഗ്ലാനമാക്കുന്നു എന്നു വൃദ്ധന്റെ സൂക്ഷ്മദൃഷ്ടി കണ്ടുകഴിഞ്ഞു. ആ കുമാരന്റേയും അമ്പലാമ്മയുടേയും മുഖത്തു വൃദ്ധൻ മാറിമാറി സൂക്ഷിച്ചുനോക്കി. എന്തോ ഒരു സംശയവും ആലോചനയും വൃദ്ധനെ ബാധിച്ചതുപോലെ കാണപ്പെടുന്നു. രാജശേഖരന്റെ കനകമംഗലപ്രവേശനവും തപസ്വിനിയുടെ ആ ഗ്രാമപ്രവേശനവും ഒരേ ദിവസത്തിൽ ആയിരുന്നു എന്നുള്ള പരമാൎത്ഥം വൃദ്ധൻ അറിഞ്ഞിട്ടുണ്ടു്. ഒരു ഭവനത്തിൽ പ്രവേശിക്കുംമുമ്പു് ആ ഭവനവാസികളുടെ സൂക്ഷ്മചരിത്രം ഏതുവിധമെങ്കിലും വൃദ്ധൻ അന്വേഷിച്ചറിയാതെ ഇരിക്കയില്ല. വൃദ്ധന്റെ അപരിചിതഭാവം വെറും നാട്യംമാത്രമായിരുന്നു.

രാജ:—അമ്മാ ഈ സ്വാമിയെപ്പററി ഒന്നും പറഞ്ഞില്ലല്ലൊ.

അംബ:—ഓ, വിട്ടുപോയി. ഇദ്ദേഹം ചെറുപ്പംമുതൽ ലോകസഞ്ചാരം ചെയ്തുകൊണ്ടിരിക്കുന്ന ഒരു സിദ്ധനാണ്. നമ്മുടെ ഭാഗ്യവശാൽ ഇപ്പോഴിവിടെ വരികയും, കുറെനാൾ നമ്മുടെ അതിഥിയായിരിക്കാമെന്നു സമ്മതിക്കുകയും ചെയ്തു. പല രാജ്യങ്ങളും കണ്ട്, പല ഭാഷകളും പഠിച്ച്, ലോകരഹസ്യം അറിഞ്ഞിട്ടുള്ള ഇദ്ദേഹത്തിൽനിന്നു നിനക്കു പലതും പഠിക്കാനുണ്ടാകും. അതിനാൽ ഇദ്ദേഹത്തിന്റെ വിശ്രമവേളകൾ പ്രയോജനകരമാക്കുവാൻ നീ ശ്രമിക്കണം.

വൃ:—അമ്മാ ഈ കുട്ടിയുടെ മാതാപിതാക്കൾ ആര്?

അം:—സ്വാമി അറിയേണ്ടതും, എനിക്കു് അറിയിക്കാവുന്നതും ഞാൻ അറിയിച്ചു കഴിഞ്ഞു.

ഈ ഉത്തരം വൃദ്ധനെ രസിപ്പിച്ചില്ല. എങ്കിലും അംബാലാമ്മയുടെയും രാജശേഖരന്റെയും മുഖത്തു് ഒരേസമയത്തുണ്ടായ വൈവർണ്യം വൃദ്ധൻ സൂക്ഷിക്കാതിരുന്നില്ല.

രാജ:—അമ്മാ—ഇതാ അച്ഛനമ്മമാരും വരുന്നു. ഞാൻ പോയിവരാം.

രാജൻ യാത്രപറഞ്ഞു പിരിഞ്ഞ ഉടനെ കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടിയമ്മയും പ്രവേശിച്ച്, രണ്ടുപേരെയും വന്ദിച്ചു. അംബാലാമ്മ, വൃദ്ധസന്യാസിയുടെ ചരിത്രസംക്ഷേപവും അദ്ദേഹം കുറെനാൾ തന്റെ അതിഥിയായിരിക്കാമെന്നു സമ്മതിച്ചിട്ടുള്ള വിവരവും അവരെ അറിയിച്ചു.

കിട്ടു:—ഞാൻ എവിടെ വെച്ചോ ഇതിനുമുമ്പു കണ്ടിട്ടുള്ളതുപോലെ തോന്നുന്നു. ഇതിനുമുമ്പും ഇവിടെ വന്നിട്ടുണ്ടായിരിക്കാം.

വൃ:—ഉണ്ട് വന്നിട്ടുണ്ട്—പക്ഷെ അതു പതിനേഴുകൊല്ലങ്ങൾക്കു മുമ്പാണ്. അതുകൊണ്ട് ഓർക്കാനിടയില്ല.

ലക്ഷ്മി:—അതല്ല എനിക്കും മുഖപരിചയം തോന്നുന്നു.

കി:—അദ്ദേഹത്തിന്റെ ഉദ്ദേശ്യം ആൎക്കറിയാം. ഏതായാലും നാം അദ്ദേഹവുമായിട്ടുള്ള പെരുമാററത്തിൽ സൂക്ഷിക്കണം.

ല:—പിന്നെ, എനിക്കൊരു സംശയം തോന്നുന്നു. താമസിയാതെ രാജശേഖരന്റെ മാതാപിതാക്കൾ ആരെന്നറിയാമെന്ന് അമ്മ പറഞ്ഞിട്ടുണ്ടല്ലൊ. ഇനി അവന്റെ വല്ലവരും ആയിരിക്കുമൊ.

കി:—ആൎക്കറിയാം. എന്തെങ്കിലും വരുന്നതു വരട്ടെ. തല പോകുന്ന കാൎയ്യമൊന്നുമല്ലല്ലൊ.

ഇങ്ങനെ പറഞ്ഞുകൊണ്ട് അവർ ഭവനത്തിൽ പ്രവേശിച്ചു. കനകമംഗലം ഭവനം ഒരു വിസ്തൃതമായ എട്ടുകെട്ടും ത്രിശാലയും ആകുന്നു. ഓരോ വശത്തും ഏകദേശം നൂറുവാര നീളമുള്ള ആ ഗൃഹത്തിന്റെ ഭീമങ്ങളായ ഉരുട്ടിത്തടിത്തൂണുകളും, കരിന്താളിനിരയും, വമ്പിച്ച കഴുക്കോലുകളും ഭവനത്തിന്റെ ധനപ്രാഭവത്തെയും, പാചകശാലയോടു ചേൎന്നുള്ള ഭക്ഷണശാലയുടെ വിസ്താരവും പരിജനാവസതിയും അന്നദാനപുണ്യാൎജ്ജനത്തെയും പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടിഅമ്മയും കമലവും പരിചാരികമാരും ഈ പ്രധാനഗൃഹത്തിലും, രാജശേഖരനും പരിചാരകന്മാരും അതിഥികളും പടിപ്പുരമാളികയിലും ആകുന്നു സാധാരണ പെരുമാറിവരുന്നതു്. മാളിക പരിഷ്കൃതരീതിയിൽ പണികഴിപ്പിച്ചിട്ടുള്ള ഒരു മനോഹരസൗധമാണ്. അതിന്റെ ഉപരി നിലയിലുള്ള ഹാൾ രാജശേഖരന്റെ എന്നല്ല എല്ലാവരുടേയും വിശ്രമസ്ഥലവും വായനശാലയും ആകുന്നു. എന്നാൽ രാജശേഖരനും കമലവും അംബാളമ്മയും അല്ലാതെ ആരും ആ ഹാൾ അത്ര സാധാരണമായി ഉപയോഗിച്ചിരുന്നില്ല. പരിഷ്കൃതരീതിയിലുള്ള കസാലകൾ, മേശകൾ, കണ്ണാടി അലമാരികൾ, പടങ്ങൾ മുതലായ ഉപകരണങ്ങൾ കൊണ്ട് അലംകൃതമായിരുന്ന ആ വിശാലഹാളിൽ പത്തല

മാരിനിറയെ പുസ്തകങ്ങളും, അലമാറു ഷെൽഫ് നിറയെ മാസികകളും ഭംഗിയായി അടുക്കിവച്ചിരിക്കുന്നു. ഇതെല്ലാം രാജശേഖരന്റെയും കമലത്തിന്റെയും സമ്പാദ്യങ്ങളാണു്.

രാജശേഖരന്റെ ഗുരു നമ്മുടെ അമ്പലാമ്മതന്നെയാകുന്നു. മലയാളം, തമിഴ്, ഹിന്ദുസ്ഥാനി, സംസ്കൃതം, ഇംഗ്ലീഷ് ഈ ഭാഷകളിൽ അമ്പലാമ്മയ്ക്കു സാമാന്യം നല്ല പരിജ്ഞാനമുണ്ടായിരുന്നതുകൊണ്ടു കാലസ്ഥിതിക്കു ചേർന്ന വിധം രാജശേഖരനു വിദ്യാദാനം ചെയ്യുവാൻ അമ്പലാമ്മയോളം യോഗ്യത ആ ഗ്രാമത്തിൽ മററാർക്കും ഉണ്ടായിരുന്നില്ല. അതിനാൽ കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടി അമ്മയും, അവരുടെ വളർത്തു പുത്രനെ, ആ തപസ്വിനിയെത്തന്നെ ഏല്പിച്ചു. ആ സാധ്വിയാകട്ടെ തനിക്കറിയാവുന്ന അഞ്ചു ഭാഷകളും രാജശേഖരനെ പഠിപ്പിച്ചതുകൂടാതെ ചരിത്രം ഭൂമിശാസ്ത്രം കണക്ക് ആരോഗ്യരക്ഷ മുതലായ വിഷയങ്ങളിലും രാജനു സാമാന്യപരിചയം ഉണ്ടാക്കിക്കൊടുത്തു് തന്റെ ഭാരം ഭംഗിയായി നിർവഹിച്ചു. ഗുരുമുഖത്തുനിന്നു വളരെ ഗ്രഹിച്ചതിനുപുറമേ, താൻ പരിചയിച്ച വിദ്യാഭ്യാസപദ്ധതിയെ തുടർന്നു് ഉപര്യുപരി സ്വയം പഠിക്കുന്നതിനുള്ള അഭിരുചിയും സാമർത്ഥ്യവും ആ യുവാവു സർവ്വദാ സംഭരിച്ചിരുന്നു. അതിനാൽ, രാജശേഖരൻ അനവധി ഗ്രന്ഥങ്ങൾ വരുത്തിവായിച്ചു്, ആത്മശുദ്ധിക്കും മനോവികാസത്തിനും ലോകകാര്യപരിചയത്തിനുംവേണ്ടി നിത്യം പരിശ്രമിച്ചുകൊണ്ടിരുന്നു. ഇങ്ങനെ സാധാരണവിദ്യാവിഷയത്തിൽ രാജശേഖരൻ ജീവിതായോധനത്തിനു് ഉപയോഗപ്രദങ്ങളായ ഉപകരണങ്ങളെല്ലാം സമൃദ്ധിയായി സമ്പാദിച്ചിരുന്നതുകൂടാതെ, സംഗീതകലയിൽ അസാമാന്യനൈപുണ്യവും നേടിയിരുന്നു. രാജശേഖരനെ പുറത്തയച്ചു സർവ്വകലാശാലാഭ്യാസം ചെയ്യിക്കണമെന്നു്, ആ കുടുംബത്തിനു് അതിയായ ആഗ്രഹമുണ്ടാ

നമുണ്ടായതുകൊണ്ടു ലക്ഷ്മിക്കുട്ടിഅമ്മയോടുപോലും തന്റെ നീരസത്തെപ്പററി അദ്ദേഹം യാതൊന്നും പ്രസ്താവിച്ചില്ല. ലക്ഷ്മിക്കുട്ടിഅമ്മയ്ക്കാകട്ടെ വൃദ്ധൻെറ പഴംകഥയും ലോകവാൎത്തകളും വളരെ രസിച്ചു. അദ്ദേഹം രാജൻെറ അച്ഛനൊ അമ്മാവനൊ ആണെന്നു് അവർ തീർച്ചപ്പെടുത്തിയിരുന്നതിനാൽ വൃദ്ധനെ അവൾ വലിയ കാൎയ്യവുമായിരുന്നു. രാജൻെറ നാടും വീടും അറിയുന്നതിനു് ലക്ഷ്മിക്കുട്ടിഅമ്മ പണ്ടുതന്നെ വളരെ കൊതിച്ചിരിക്കയായിരുന്നു. ഇപ്പോഴും അതിനുള്ള ആസക്തി ഒരു പ്രത്യേകകാരണത്താൽ മൂൎദ്ധന്യദശയിലായിട്ടുണ്ടു്. അതുകൊണ്ടു് കൂടെക്കൂടെ അമ്പലമ്മാമനോടു് 'എന്നറിയും എന്നറിയും' എന്നു് ആ മാതാവു ചോദിക്കാറുണ്ടായിരുന്നു. 'ഒരു കൊല്ലത്തിനകം എന്നെങ്കിലും അറിയും' എന്നു് അമ്പലമ്മാമ ഈയിടെയും ലക്ഷ്മിക്കുട്ടിഅമ്മയെ ആശ്വസിപ്പിച്ചിരിക്കയാണു്.

ഈ ഭാഗം വ്യക്തമാകണമെങ്കിൽ ആ കുടുംബത്തിലെ ചില രഹസ്യങ്ങൾകൂടി വായനക്കാർ അറിഞ്ഞിരിക്കേണ്ടതായുണ്ടു്. കിട്ടുപിള്ളയ്ക്കും ലക്ഷ്മിക്കുട്ടിഅമ്മയ്ക്കും രാജനോടു് അതിവാത്സല്യമുണ്ടെങ്കിലും രണ്ടും രണ്ടുതരത്തിലാണു്. രാജൻ ഒരുത്തമപുരുഷനായി കുടുംബത്തിനു് ഒരു രക്ഷകനും നാടിനു് ഒരു കാൎയ്യസ്ഥനും ആയിരിക്കണമെന്നാണു് കിട്ടുപിള്ള പ്രധാനമായി ആഗ്രഹിച്ചിരുന്നതു്. എന്നാൽ ലക്ഷ്മിക്കുട്ടിഅമ്മ രാജനെ ഇതിലെല്ലാം ഉപരിയായി തൻെറ ഏകസന്താനത്തിൻെറ ഭർത്താവായും എണ്ണിക്കഴിഞ്ഞു. രാജനും കമലവും ഒരുമിച്ചിരുന്നു പഠിക്കുന്നതും കളിക്കുന്നതും, കമലം രാജനോടു വഴക്കുപറയുന്നതും, രാജൻ കമലത്തിനെ ശാസിക്കുന്നതും എല്ലാം ആ മാതാവിനു് അത്യാനന്ദപ്രദമായിരുന്നു. രാജനു കമലവും, കമലത്തിനു രാജനും അല്ലാതെ ഇന്നു ലോകത്തിൽ ഇണ വേറെ എവിടെയുണ്ടു്, എന്നു ലക്ഷ്മിക്കുട്ടിഅമ്മ പലപ്പോഴും അമ്പലമ്മാമയോടു ചോദിക്കാറുണ്ടായിരുന്നു. ഈ യുവ

ജീവികളെ എത്ര സ്തുതിച്ചാലും, ശിഷ്യവത്സലയായ അംബാലാമ്മയ്ക്കുള്ള പിന്നെയും കണ്ണുപിടിപ്പം തന്നെ. അതിനാൽ ലക്ഷ്മിക്കുട്ടിഅമ്മയുടെ അഭിപ്രായങ്ങൾക്കും അഭിലാഷങ്ങൾക്കും അംബാലാമ്മ ശക്തി വർദ്ധിപ്പിച്ചതേയുള്ളൂ. എന്നാൽ കിട്ടുപിള്ളയുടെ അടുക്കൽനിന്നു ഭാര്യയ്ക്ക് ഇതുവരെ ഈ വിഷയത്തിൽ സമാധാനകരമായ ഒരു അനുവാദസ്വരം കിട്ടിയിട്ടില്ല. രാജനെ ആ കുടുംബത്തിൽ ഒരാളായി സ്വീകരിച്ചതു തന്നെ കരക്കാരിൽ പലർക്കും രസിച്ചിട്ടില്ല. എന്നാൽ കരയിൽ പ്രമാണിയായ അറക്കളത്തു കറുപ്പ് അംബാലമ്മയുടെ ഒരു ശിഷ്യനായിരുന്നതുകൊണ്ട് അമ്മയ്ക്കനിഷ്ടമായുള്ളതിൽ കറുപ്പ് പ്രവേശിച്ചിരുന്നില്ല. കുട്ടി ഉത്തമകുലജാതനായ ഒരു സജാതീയശിശുവാണ് എന്ന തപസ്വിനിയുടെ ദീർഘദർശനം കരയിൽ സ്ഥാനമുള്ളവരെ എല്ലാം സമാധാനപ്പെടുത്തി. വിശേഷിച്ചും ആ കുട്ടിയെ ശോഭിപ്പിച്ചിരുന്ന ആഭരണങ്ങളുടെ അനർഘത ആ കുട്ടി ഒരു പ്രഭുകുലജാതനാണെന്നുള്ള വിശ്വാസത്തെ ദൃഢതരമാക്കുന്നതായിരുന്നു. എന്നാൽ രാജന്റെ നാടും കുലവും അറിയാതെ പെണ്ണിനെ കൊടുക്കുക എന്നുകൂടി വന്നാൽ അതു കുറെ കടന്ന കയ്യായിരിക്കും എന്നു കരക്കാർ പലരും സംസാരിക്കാറുണ്ടെന്നു കിട്ടുപിള്ളയ്ക്കറിയാം. ആ കാര്യത്തിൽ താൻ അശക്തനാണു, അതിനു സമ്മതിച്ചാൽ പിന്നെ ആശയം താഴത്തു വയ്ക്കാം എന്നെല്ലാം അറക്കളത്തു കറുപ്പ് അംബാലാമ്മയോടും കിട്ടുപിള്ളയോടും പറഞ്ഞിട്ടുമുണ്ട്. അതിനാൽ തന്റെ മരിച്ചുപോയ സഹോദരിയുടെ മകൻ തിരുവനന്തപുരത്തു താമസിക്കുന്ന രാമകൃഷ്ണൻതമ്പിയെക്കൊണ്ടു മകളെ വിവാഹം കഴിപ്പിച്ചുകളയാം എന്നാണു കിട്ടുപിള്ള വിചാരിച്ചിട്ടുള്ളത്. അപ്പോഴും വീണ്ടും തന്റെ അച്ഛന്റെ സമ്പാദ്യമെല്ലാം ഒന്നാകുമല്ലോ എന്നും കിട്ടുപിള്ള സമാധാനപ്പെട്ടു. എന്നാൽ ലക്ഷ്മിക്കുട്ടിഅമ്മയ്ക്ക് ഇതൊന്നും രസമായിരുന്നി

ല്ല. ഒന്നാമത്തു കിട്ടുപിള്ളയുടെ മരിച്ചുപോയ ആ സഹോദരിയോടു ലക്ഷ്മിക്കുട്ടിഅമ്മയ്ക്കു് അത്ര സുഖമില്ലായിരുന്നു. അവരുടെ ഭർത്താവു് ഒരൊന്നാന്തരം തണ്ടുകാരനെന്നാണു് അവർ പറയാറുള്ളതു്. രാജനോടുള്ള വാത്സല്യംമൂലം രാമകൃഷ്ണൻതമ്പിക്കു് അവരുടെ ദൃഷ്ടിയിൽ സർവ്വദോഷമേ ഉണ്ടായിരുന്നുള്ളു. ഇതിനിടെ അറയ്ക്കലെത്തു കുറുപ്പിന്റെ മൂത്ത ശേഷക്കാരൻ രാഘവക്കുറുപ്പു് എന്ന ആളും ബി. എ. ബിരുദധാരിയായി വന്നിട്ടുണ്ടു്. രാഘവക്കുറുപ്പിനു കമലം എന്നു കുറുപ്പിന്റെ കാരണവരും, അച്ഛനായ കാരിക്കര വല്യപണിക്കരും കാരക്കാരിൽ പലരും തീർച്ചപ്പെടുത്തിക്കഴിഞ്ഞു. എങ്കിലും കാര്യങ്ങളെല്ലാം കുഴഞ്ഞുമറിഞ്ഞു കിടക്കുന്നതിനാൽ ഒരു വിവാഹാലോചനയുംകൊണ്ടു മുന്നോട്ടു വന്നിട്ടില്ലെന്നേയുള്ളു. അതും കിട്ടുപിള്ളയ്ക്കറിയാം. കരയിൽ പ്രമാണികളെല്ലാംകൂടി വിവാഹം തീർച്ചപ്പെടുത്തിയാൽ പിന്നെ അതിനെ നിരസിക്കുന്നതു നാട്ടിന്നും ധർമ്മത്തിനും വിപരീതമാണല്ലോ. സമ്പത്തുകൊണ്ടും പ്രശസ്തികൊണ്ടും കിട്ടുപിള്ള ആ കരയിലെ ഒന്നാംപുള്ളിതന്നെയെങ്കിലും പ്രതാപവും സ്വാധീനവും ഒട്ടത്ത സമ്പത്തും, ബന്ധുബലവും ഉള്ള രണ്ടു വീരന്മാരാണു് അറയ്ക്കലെത്തു വലിയ കുറുപ്പും കാരിക്കര വലിയപണിക്കരും. പണിക്കരുടെ ശക്തിക്ക വല്യതായ ഇടിച്ചിൽ വന്നിട്ടുള്ള ഒരവസരമാണിതെങ്കിലും പണിക്കർ ഇപ്പോഴും എണ്ണപ്പെട്ട ഒരു കരപ്രമാണിതന്നെ. ഈവർ കിട്ടുപിള്ളയുടെ വലിയ ചങ്ങാതിമാരുമാകുന്നു. ഇങ്ങനെ സംഗതികൾകൊണ്ടാണു കിട്ടുപിള്ള ലക്ഷ്മിക്കുട്ടിഅമ്മയുടെ നിത്യസന്തോഷാഭിനയത്തിൽ അനാകുലഭാവം പ്രദർശിപ്പിക്കാതിരുന്നിട്ടുള്ളതു്. ലക്ഷ്മിക്കുട്ടിഅമ്മയ്ക്കും ഈ കഥകളെല്ലാം ഏറക്കുറെ അറിയാം. പക്ഷെ 'പിടിക്കുകൊള്ളും സാധിക്കണം' എന്ന നിർബ്ബന്ധബുദ്ധിയുണ്ടായിരുന്ന അംബാലാമ്മയുടെ സമ്മർദ്ദംമൂലം പല

നവ്യാദർശങ്ങളും സിദ്ധിച്ചിരുന്നതിനാൽ കിട്ടുപിള്ളയുടെ ആശങ്കകളൊന്നും അവരെ ബാധിച്ചിരുന്നില്ല. തന്റെ ഔചിത്യം ന്യൂനമാവാത്തവിധം വിവാഹം നടത്തുവാൻ കിട്ടുപിള്ളയ്ക്കു ധൈര്യവുമില്ലായിരുന്നു. ഇവരാരുംതന്നെ രാജന്റെയോ കമലത്തിന്റെയോ മനോഗതി അറിഞ്ഞിട്ടില്ല. അതു വിപരീതമായിരിക്കുവാൻ വഴിയില്ല എന്ന വിശ്വാസം ലക്ഷ്മിക്കുട്ടിയമ്മയ്ക്കു പൂർത്തിയായുണ്ട്. കിട്ടുപിള്ള അതിനെപ്പറ്റി ആലോചിക്കപോലും ചെയ്തിട്ടില്ല. മാതൃവിശ്വാസം തെറ്റോ ശരിയോ?

അവിടെയും ഇവിടെയും കിണ്ണാണിച്ച്, വൃദ്ധൻ ഈ സംഗതികളെല്ലാം ഏതാണ്ടു മനസ്സിലാക്കി. വൃദ്ധനു കൂട്ടായി കിട്ടിയതു് അവിടത്തെ രണ്ടു വേലക്കാരികളെയായിരുന്നു. ഇവർ ഒന്നാം അദ്ധ്യായത്തിൽ കണ്ട വൃദ്ധയുടെ മകളും, അവരുടെ മകളും ആയിരുന്നു. അന്നത്തെ ചെറുപ്പക്കാരിയുടെ കുട്ടി മരിച്ചുപോയതിനാൽ, രാജശേഖരനു മുലകൊടുത്തതു പിന്നെ അവരായിരുന്നു. ജാനകി എന്നു പേരായ ആ സ്ത്രീക്കു പാറുക്കുട്ടി എന്നു പേരായി ഏകദേശം ൨൦ വയസ്സു പ്രായമുള്ള ഒരു മകളേ ഇപ്പോഴുള്ളൂ. ജാനകി ലക്ഷ്മിക്കുട്ടിയമ്മയുടെയും പാറുക്കുട്ടി കമലത്തിന്റെയും പ്രത്യേക ദാസികളാകകൊണ്ടു കനകമംഗലത്തെ സകല സംഗതിയും അവർക്കറിയാമായിരുന്നു. ഒരു ദിവസം വൈകുന്നേരം വൃദ്ധനും അവരുമായി ഒരു സംഭാഷണം നടന്നു.

വൃ:—അപ്പോൾ ജാനകിയമ്മേ, നിങ്ങൾ ഇന്നലെ പറഞ്ഞതൊക്കെ പരമാർത്ഥമാണെങ്കിൽ ഇവിടെ ഒരു വഴക്കുണ്ടാകുമല്ലോ.

ജാ:—എന്താണു വഴക്ക്?

വൃ:—കമലത്തിനെ മൂന്നാളുംകൂടി എങ്ങിനെ സംബന്ധം ചെയ്യും.

ജാ:—ആ തമ്പികൊച്ചുണ്ണിയെക്കൊണ്ടു ചെയ്യിക്കണം. കരപ്പുറത്തിന്നാട്ടു പോകാനും പറയണം.

വ്യ:—അപ്പോൾ രാജശേഖരനോ. അതു കുഞ്ഞിന്നു വലിയ വിഷാദമാകയില്ലയോ?

ജാ:—വിഷാദിച്ചാൽ കാൎയ്യം നടക്കുമോ. ഒരു മൎയ്യാദയും മുറയും ഒക്കെ ഇല്ലയോ എല്ലാക്കാൎയ്യത്തിനും.

വ്യ:—ലക്ഷ്മിക്കുട്ടിഅമ്മ സമ്മതിക്കുമോ?

ജാ:—അതാണു് ഒരു വിഷമമുള്ളതു്.

വ്യ:—അതിനെന്തു നിവൃത്തി?

ജാ:—നിവൃത്തി എന്താ. അങ്ങുന്നു നിശ്ചയിച്ചാൽ അതുപോലെ കാൎയ്യം നടക്കും അത്രതന്നെ.

വ്യ:—ആകട്ടെ കുഞ്ഞിവൾക്കു സമ്മതമാണോ?

ജാ:—അതാണല്ലോ അറിഞ്ഞുകൂടാത്തതു്. ഞാനിവളുടെ അടുക്കൽ എപ്പോഴും പറയാറുണ്ടു് ഒന്നു ചോദിക്കണമെന്നു്. ഇതെല്ലാം ബുദ്ധിയില്ലാത്ത കഴുതകളല്ലേ? കാൎയ്യമറിഞ്ഞുകൂടാ.

പാറു:—അതെ, ഞാനെന്തു ചോദിക്കാനാണു്? വിവാഹകാൎയ്യത്തെപ്പററി ആരെങ്കിലും പറഞ്ഞാൽ പിന്നെ അവിടെയങ്ങും നില്ക്കയില്ല. ഞാൻ പറഞ്ഞാൽ ശാഠികിട്ടുന്നതു നിശ്ചയം.

വ്യ:—ആഹാ! അങ്ങിനെയാണോ?

ജാ:—എടീ. ഈ പെണ്ണു പറയുന്നതൊന്നും വിശ്വസിക്കരുതേ!

വ്യ:—ആകട്ടെ, തമ്പിയങ്ങുന്നു സംബന്ധംചെയ്താൽ ഇവിടെ താമസിപ്പിക്കുമോ?

ജാ:—അതുകൊള്ളാം? അദ്ദേഹത്തിനവിടെ പതിനാറുകെട്ടും ഗോപുരവും മാളികയുമൊക്കെ കിടക്കുമ്പോൾ ഇവിടെ എങ്ങാനും വന്നു കിടക്കുമോ?

വൃ:—അപ്പോൾ പിന്നെ ഇവിടെ ആരാ?

ജാ:—ഞാനിവിടെ താമസിക്കാമല്ലോ?

വൃ:—അതു മതിയൊ? ആയാൾക്കു ഒരു പെണ്ണു വേണ്ടെ?

ജാ:—ആ! അതിനു കുറെ വിഷമമാണു്. ഇവിടെ ഒരുത്തരും ആരും പെണ്ണു കൊടുക്കില്ല. അങ്ങനെ പെണ്ണു വേണമെന്നു നിർബന്ധമുണ്ടെങ്കിൽ ഇവളെ സംബന്ധം ചെയ്തോട്ടെ. ഞങ്ങൾക്കു പിന്നെ കുഴയും മുറയും നോക്കാനില്ലല്ലോ.

പാ:—പിന്നെ, ഈ അമ്മയ്ക്കു് എന്തെല്ലാമാണു പറയാൻ പാടില്ലാത്തതു്.

ജാ:—പോടീ; നിന്നോടു ചോദിച്ചില്ല?

വൃ:—അമ്മാമനെ അങ്ങനെയാക്കിയ കഥയൊന്നുമറിയില്ലേ കുഞ്ഞേ?

ജാ:—അതിവൾക്കറിയാമോ? എന്തെല്ലാം കണ്ടും പിടിച്ചുമാണു് ഒരു ദിവസം കഴിയുന്നതെന്നു് ഇവളെന്താ അറിയുന്നു?

വൃ:—ആകട്ടെ—ലക്ഷ്മിയമ്മയ്ക്കു് അതിഷ്ടമായിരിക്കുമോ?

ജാ:—അതെ അതെ, ഇവളെ വലിയ കാര്യമാണു്. കമലത്തിനെപ്പോലെ പുത്രിയാണു്. അങ്ങനെ അല്ലാതെങ്ങനെവരും. മുലകൊടുത്തതും വളർത്തിയതും ഞാനല്ലേ? മൂന്നുകൊല്ലം എന്റെ കൂട്ടത്തിലാണു രാത്രി കിടന്നതു്. പിന്നെയാ കൊച്ചമ്മയുടെ കൂട്ടത്തിൽ പോയുള്ളു. പിന്നെ കമലവും ഇവളും എപ്പോഴും പടിപ്പുരമാളികയിലല്ലെ ഇരിപ്പു്? ഇവളെയും കണ്ടാൽ ആരും മാററിനിറുത്തുകയില്ലല്ലോ.

വൃ:—മാററിനിറുത്തുകയോ—കൊള്ളാം—കമലത്തിനേക്കാൾ ഒരു കുറവുമില്ല. പഠിത്തവും പരിചയവും എല്ലാം ഒന്നല്ലേ? പിന്നെ എങ്ങനെ കുറയുന്നു.

പാറു:—നിങ്ങൾക്കു വേലയൊന്നുമില്ല. ഞാൻ എന്റെ പാട്ടിനു പോകുന്നു.

എന്നാൽ ആ സമയം പോരെ ചില വാല്യക്കാർ അവിടെ വന്നതുകൊണ്ടു മററവരും പിരിഞ്ഞു.

പാറുക്കുട്ടി വാസ്തവത്തിൽ കണ്ടാൽ കുറെ ഭേദമായിരുന്നു. അലങ്കാരങ്ങളിലും നിഃശേഷമില്ലാത്ത കമലം പലപ്പോഴും തന്റെ തോഴിയായ പാറുക്കുട്ടിയെ വിശേഷാഭരണങ്ങളും വിശേഷവസ്ത്രങ്ങളും അലങ്കരിപ്പിച്ചു രാജശേഖരന്റെ മുമ്പിൽവച്ചു കളിക്കാറുണ്ട്. രാജനാകട്ടെ കമലത്തിന്റെ കൃതികളിലെല്ലാം രസമുള്ളവനും ചില സമയങ്ങളിൽ കലഹത്തിനോ കൂത്താടിയാകാൻ ഉത്സുകനും ആയിരുന്നു. അതുകൊണ്ടു കമലത്തിന്റെ ദാസിയായ പാറുക്കുട്ടിയെയും അവൻ വളരെ കാര്യമായിട്ടാണ വിചാരിച്ചു വന്നിരുന്നതു. പാറുക്കുട്ടിക്ക താരുണ്യത്തിലുപ്പിന്റെ പ്രാരംഭദശയിൽ കാലു തുടങ്ങിയപ്പോൾ രാജന്റെ സ്വാതന്ത്ര്യവിശേഷത്തിനു ഉചിതങ്ങളായ ചില ഭേദഗതികൾ വന്നുപോയി എന്നുവരും. കമലവും താരുണ്യപുഷ്ടിയെഴിലും വേഷ്ടികളിൽ ഒരു ബാലിക മാത്രമായിരുന്നതിനാൽ രാജന്റെ ഉപചാരവിധത്തിനു കമലത്തെ സംബന്ധിച്ചേടത്തോളം യാതൊരു വ്യത്യാസവും ഉണ്ടായിരുന്നില്ല. അതിനാൽ പാറുക്കുട്ടിയും ഒരുവിധം സ്വാതന്ത്ര്യമായി രാജനോടു സംഭാഷിച്ചു വന്നിരുന്നു. രാജൻ തന്റെ വല്ലഭനായി വരണമോ എന്നുള്ള വിചാരം പാറുക്കുട്ടിക്ക് ആരംഭകാലത്തുണ്ടായിരുന്നില്ല. എന്നാൽ തന്റെ മാതാവിന്റെ മേല്പറഞ്ഞതുപോലുള്ള അഭിപ്രായങ്ങളെല്ലാം കേട്ടുതുടങ്ങിയശേഷം പാറുക്കുട്ടിയുടെ മനഃസ്ഥിതിക്കും ഒരു മാററം വന്നിട്ടുണ്ട്.

ഏതായാലും ജാനകിയമ്മയുടെ സംഭാഷണമൂലം വൃദ്ധനു വേറൊരു ഐശ്വര്യച്ചരടിന്റെ കൂടി തുമ്പു കിട്ടി. കിട്ടിയ തുമ്പു വിടാതെ വിരുതൻ വൃദ്ധൻ വൃത്താന്തശേഖര

എന്നു പറയാനില്ല. അതിനാൽ ഞാൻ അമ്മയെ കൊണ്ടു പോകണം പോലും.

ക:—കാശിക്കു് എനിക്കും പോയാൽ കൊള്ളാമെന്നുണ്ടു്. അമ്മയുണ്ടെങ്കിൽ ഞാനുമുണ്ടു്.

വൃ:—പൊയ്ക്കൊള്ളയാം. ഒരുമിച്ചു പൊയ്ക്കൊള്ളയാം. അതിനു മുമ്പെ ഇതു നടത്തണമല്ലൊ. ഇല്ലെങ്കിൽ അമ്മ ഇറങ്ങുകയില്ല. എന്നെയും വിടുകയില്ല.

ക:—ഞാനെന്താ വേണ്ടതു്? അമ്മയ്ക്കും കിട്ടുപിള്ളച്ചേട്ടനും ഒരുദ്ദേശ്യമുണ്ടു്. അതു നടക്കാൻ വലിയ വിഷമമാണു്.

വൃ:—അതെന്തു്?

ക:—മററൊന്നുമല്ല, അവിടുന്നു പഠിച്ച ആളല്ലെ. ജാതിയും കുലവും ഇല്ലാത്ത ആളിനെക്കൊണ്ടു് എങ്ങനെ സംബന്ധം ചെയ്യിക്കും? ആ കുഞ്ഞാ നല്ല അറിവും മര്യാദയും ഉള്ള കുഞ്ഞു്. കൊള്ളുന്നു, അങ്ങനെ തന്നെ. അവർ നന്നാ ചോദിക്കയും ചെയ്യും. പക്ഷെ എന്തു ചെയ്യും?

വൃ:—പിന്നെന്താ നിവൃത്തി.

ക:—വേറെ ആരെക്കൊണ്ടു വേണമെങ്കിലും നാളെ ചെയ്യിക്കാം.

വൃ:—ആരുണ്ടു്?

ക:—ഓഹൊ. എത്രപേരുണ്ടു്! ഇവിടത്തെ ആ രാഘവനെന്താ കുറവു്? പക്ഷെ അമ്മയ്ക്കതു പിടിത്തമല്ല. അമ്മയ്ക്കു് ഇഷ്ടമില്ലാത്ത കാര്യത്തിൽ ഞാനില്ല.

വൃ:—എയ്, അതു സാരമില്ല. കാര്യം മുറുകി വരുമ്പോൾ അമ്മ അനുവദിക്കും. എങ്ങനെ എങ്കിലും കാര്യം നടക്കണ്ടെ?

ക:—അങ്ങനെ ഇവിടത്തേയ്ക്കു ധൈര്യമുണ്ടെങ്കിൽ ഞാൻ നോക്കാം.

ഈവിധം പണിക്കർ ഒരു ശ്വാസത്തിൽ സകലരേയും കുത്തിയും എന്നാൽ ഒന്നും പ്രത്യക്ഷത്തിൽ വരുത്താതെയും പുച്ഛരസപ്രവൃത്തിമയോടുകൂടി ചിരിച്ചും, ഒരു വാക്കിന്റെ മീതെ ഒരു വാക്കു കയറി കണ്ഠത്തിലെ ഞരമ്പുകളെല്ലാം പൊട്ടുമോ എന്നു തോന്നുമാറു പിടിപ്പിച്ചും സരസമായി പറഞ്ഞു. കറപ്പിനിതു് ഒട്ടും രസിച്ചില്ലെങ്കിലും, അതു് അകത്തൊതുക്കിയിരുന്ന ഹാസ്യരസത്തെ മനസ്സിലാക്കിയിട്ടില്ല. വൃദ്ധതാപസനെ വേണ്ടപോലെ ഉപചരിച്ചില്ലല്ലോ എന്നുമാത്രം വിചാരിച്ചായിരുന്നു. വൃദ്ധൻ അതുകളെ പൂർത്തിയായി ധരിച്ചു. വൃദ്ധന്റെ ഹൃദയാന്തർഭാഗത്തു നിന്നു പുറപ്പെട്ട ഒരു കോപാഗ്നി അതു സിദ്ധികാരമുഖത്തെ അല്പംകൊണ്ടു് അരുണമാക്കിയെങ്കിലും, എന്തോ ഒരു സമാധാനജ്യോതിസ്സു് പുറത്തേക്കു അതിനെ ഉടൻ ഉപശാന്തമാക്കി. എങ്കിലും വൃദ്ധന്റെ ഭ്രൂമണ്ഡലം നെറുകി കൂർന്നിക്കപ്പെട്ടു.

വൃ:—ശരിതന്നെ—പണിക്കരെ! നിങ്ങളെല്ലാം കാണാനെന്നു വച്ചാണു ഞാനിങ്ങോട്ടു വന്നതു്. കണ്ടു വളരെ സന്തോഷമായി.

വെറും ‘പണിക്കരെ’ എന്നുള്ള സംബോധന പണിക്കർ അങ്ങുന്നു, യജമാനൻ, അച്ഛൻ, തിരുക്കരത്താൽ അപ്പൻ എന്നുള്ള ബഹുമാനസൂചകമായ ഉപപദങ്ങളോടു ചേർന്നുള്ള സംബോധനാ ബഹുമാനങ്ങളിൽ നിന്നും കേട്ടു ശീലിച്ചു് അഭിമാനിച്ചിട്ടുള്ള പണിക്കർക്കു് അത്രയധികം രസിച്ചില്ല. പുച്ഛരസവും ശൃംഗാരരസവുംകൊണ്ടു വക്രിച്ചുള്ള പല്ലുച്ചിരിയോടെ പറഞ്ഞു.

പ:—അല്ല, വിശേഷിച്ചു് എന്തെങ്കിലുമായിരുന്നെങ്കിൽ ഒരാളയച്ചാൽ ഞങ്ങളങ്ങോട്ടു വരുമായിരുന്നല്ലോ. ഇത്ര ബുദ്ധിമുട്ടേണ്ടായിരുന്നു.

വൃ:—ബുദ്ധിമുട്ടെന്തു്? എന്റെ ജീവിതം നിങ്ങളെപ്പോലെ സുഖത്തിലല്ലല്ലോ.

പ:—കൊള്ളാം ഞങ്ങൾക്കെന്തു സുഖം? നേരം വൈകിയാൽ പിന്നെ പിറ്റെ ദിവസത്തെ വയററിപ്പാട്ടിനുള്ള വഴിയാലോചിക്കയായി. നേരംവെളുത്താൽ വൈകുന്നതുവരെ അതിനുള്ള തിണ്ടാട്ടവും. എവിടെച്ചെന്നാലും ആരും ഒററക്കാശ്ശും വെറുതെ തരില്ല. നേരം വെളുത്താൽ ഉറങ്ങുന്നതുവരെ വെറുതെ കേറിയിറങ്ങുന്നവൾക്കു കൊടുത്തുകൊണ്ടാൽ മതി. ഞങ്ങളുടെ സുഖം എന്തു സുഖം? നിങ്ങൾക്കു തന്നെ സുഖം. ഒന്നും അറിയേണ്ട. എല്ലാം എന്നും മുമ്പിൽകിട്ടും. പിന്നെയെന്തു വിഷമം.

വ്യ:—അതുപോകട്ടെ-പറവാനുള്ള കാര്യം പറയണമല്ലൊ.

പ:—എന്താ അതു്? കേൾക്കാമല്ലൊ-പറയാമല്ലൊ.

ക:—അതു വെറുതെയല്ല. നമ്മുടെ ശാരദാ വരന്റെ സംബന്ധകാര്യമാണു്.

പ:—എവിടെ; എവിടെ സംബന്ധം, തീർച്ചപ്പെടുത്തിയോ, എന്നാണു്. നടത്തിക്കളയാമല്ലൊ. അതു സന്തോഷിക്കേണ്ടതല്ലേ. സന്ന്യാസിമാരുടെ സംബന്ധാലോചന അതിശ്രുമമല്ലെ- എവിടെയാണു്?

ക:—കനകമംഗലത്തെക്കാര്യമാണു്.

പ:—ഓഹോ ശരി. അതെത്ര്യുതു നിശ്ചയമായോ? സ്വാമിദ്രവ്യം വഴിയെയാലോചിക്കാം. നന്നായി-തീയതി നിശ്ചയിച്ചോ?

വ്യ:—ഹേ ഇതു തിടുക്കമായാലെങ്ങനെ-സാവധാനത്തിൽ കേൾക്കണം. അതെത്ര്യുതു നിശ്ചയമായിട്ടില്ല. അതു കഴിഞ്ഞിട്ടു കാശിക്കുപോകണം എന്നു പറഞ്ഞു് എന്നെ എന്നെ താമസിപ്പിക്കുന്നു. അതുകൊണ്ടു വല്ല വിധവും നടത്തിയാൽ കൊള്ളാമെന്നു ഞാൻ നിങ്ങളോടു പറയുകയാണു്.

പ:—അതിനെന്താ; നടത്തിക്കളയാം. കാശിക്കു നമുക്കെല്ലാം പോകാം. കിട്ടപിള്ളയും അയാളുടെ ഭാര്യയും

സമ്മതമായോ? അല്ലാതെന്താ നിവൃത്തി; ഇല്ലേ? ആ ചെറുക്കനെ എന്തുചെയ്യാനാണു ഭാവം? സംബന്ധം കഴിഞ്ഞാൽ പിന്നെ അവനെ അവിടെക്കയററിക്കൂട. എന്തുജാതി, ഏതു കലം?

വൃദ്ധൻ ഒരു ദീർഘനിശ്വാസംചെയ്തു.

വൃ:—അതൊക്കെ പിന്നെ നിങ്ങൾക്കു ചെയ്യരുതോ? ഇതെല്ലാം നേരത്തെ പറയണമെന്നില്ലല്ലോ. എനിക്ക് ആ കുട്ടനെ ഒന്നു കണ്ടാൽ കൊള്ളാമായിരുന്നു. ഇവിടെയുണ്ടോ?

പ:—കാണാം കാണാം. എടാ, ആരവിടെ. രാഘവനോട് ഇവിടെ വരാൻപറ.

രാഘവക്കുറുപ്പുതന്നെ ആ വിളികേട്ടു വേഗം വന്നു. പിതാവിൽ അല്പംകൂടി കറുപ്പുനിറം കലർത്തി വാർത്തെടുത്ത ആ സുകുമാരന്റെ എണ്ണയെപ്പോലിരിക്കുന്ന കറുപ്പോടുകൂടിയ കൃശഗാത്രത്തിന്റെ വക്രിപ്പും, മുഖത്തിന്റെ വാനരത്വവും, കൈകാലുകളുടെ നിഷ്കാലിത്വവും, അധരത്തിന്റെ വീടി കടിച്ചു കരിവാളിച്ചുള്ള പുകയാററനിറവും, ഇടയ്ക്കിടെ കറുപ്പുനിറം കലർന്ന ദന്തങ്ങളുടെ പുഴുപ്പുതട്ടിയ മുഴപ്പും, പരിഷ്കൃതരീതിയിൽ വെട്ടിച്ചീകി ഒതുക്കിവെച്ചിരിക്കുന്ന കേശത്തിന്റെ കാളിമയും, നാസികയ്ക്കു താങ്ങായോ അലങ്കാരമായോ രണ്ടുനെല്ലിട നീളത്തിൽ ചെത്തിയൊതുക്കി കത്രിച്ചു പാലിച്ചിരിക്കുന്ന നാലഞ്ചു ചെമ്പിച്ച രോമക്കററികളും കന്നിക്കുതപ്രായത്തിലുള്ള കണ്ണുകൾക്കലങ്കാരമായി ഘടിപ്പിച്ചിരിക്കുന്ന സ്വർണ്ണച്ചട്ടക്കണ്ണടയും എല്ലാം ഒരൊററ നോട്ടത്തിൽ കണ്ടു വൃദ്ധൻ വീണ്ടും ഒരു ദീർഘനിശ്വാസംചെയ്തു.

വൃ:—എന്താ കുട്ടാ, അച്ഛനമ്മാവനും ഒരു സംബന്ധം നിശ്ചയിച്ചിരിക്കുന്നു. അതു സമ്മതമായിരിക്കുമല്ലോ ഇല്ലേ?

രാഘ:—എവിടെയാണെന്നറിയാതെ എങ്ങനെ പറയുന്നു?

വൃ:—അല്ലാ അറിയാതില്ലെന്നുണ്ടോ? കനകമംഗലത്തു്.

രാഘ:—അവിടെ ആരെ?

വൃദ്ധൻ കൊച്ചുകുറുപ്പിനെ ഒന്നു സൂക്ഷിച്ചുനോക്കി.

ക:—ഛീ തറുതല പറയുന്നോ? അവിടെ എത്ര പേരുണ്ടെടാ സംബന്ധം ചെയ്യാവുന്ന പെണ്ണുങ്ങൾ?

പ:—കുറുപ്പു ദേഷ്യപ്പെടാതിരിക്കണം. വരട്ടെ—അവന്റെ സംശയം തീരട്ടെ.

ക:—പിന്നെ-സംശയം.

രാഘ:—അവിടെ രണ്ടുപെണ്ണുണ്ടു്. ഒന്നു കമലം രണ്ടു പാറുക്കുട്ടി.

ക:—ഛീ. പാറുക്കുട്ടിയോടാ! നിനക്കതുപോരാ! കുരുത്തം കെട്ടവൻ!

പ:—താനെന്താ ഉണ്ണി ഇത്ര കോപിക്കുന്നതു്. അവൻ പറഞ്ഞതു കാര്യമല്ലേ? രണ്ടും കിട്ടുപിള്ളയുടെ രക്ഷയിലുള്ളതു്. രണ്ടും അയാളുടെ മക്കളും. അവൻ ചോദിച്ചതാണോ കുറ്റം?

ക:—പിന്നെ പേട്ടാ, കാര്യമൊക്കെ കാര്യം. മര്യാദകേടു എന്റെയടുത്തു പറയരുതു്.

വൃ:—എയ്; ഇതൊന്നും കൊള്ളുകില്ല കുട്ടാ, അതിലേതു പെണ്ണിനെ എങ്കിലും സംബന്ധം ചെയ്യാൻ കുട്ടനു സമ്മതമാണോ.

രാഘ:—ഒന്നും സമ്മതമില്ല.

വൃ:—പിന്നെന്തിനു് എന്തൊന്നും എന്തെന്നും ചോദിക്കുന്നു?

പ:—സമ്മതമില്ലേ, എന്തുകൊണ്ടു്?

രാഘ:—അതിലൊരുത്തി മറ്റൊരുത്തന്റെ ഭാര്യ, മറ്റൊരുത്തി തന്തയ്ക്കു പിറക്കാത്തതും!

ക:—ഛീ, ഛീ. കുരുത്തംകെട്ട ദ്രോഹി. കാണരുതിവിടെ. എവിടെ എങ്കിലും പോ. പോ. അസത്തു, അധിക പ്രസംഗി!

പ:—താനെന്തുവെ ഈ പിരാകുന്നതും വിറയ്ക്കുന്നതും.

ക:—എന്റെ കാൎയ്യം എനിക്കു്. എന്നോടു കാൎയ്യം ചോദിപ്പാൻ നിങ്ങളാര്?

രാഘ:—ഓഹോ-ബില്ലിപ്പോൾ പാസാകും. അതുവരെയ്ക്കു ഉള്ളല്ലൊ ഈ അട്ടഹാസമെല്ലാം?

ക:—എടാ-ബില്ലു പാസായാലെനിക്കെന്തടാ? ബില്ലു പാസായാൽ നീ പട്ടിണി. മറെറന്താ പെറുക്കീ?

പ:—എന്താ കഷ്ടം! ബില്ലു പാസായാൽ നിങ്ങൾക്കു സമൃദ്ധിയും ഇവനു പട്ടിണിയുമൊ?

ക:—പറയാം. തായ്വഴിയാണു ഭാഗമെങ്കിൽ ഇവനും ഇവന്റെ തള്ളയ്ക്കും അവളുടെ മക്കൾക്കുംകൂടി ഈ കുടുംബസ്വത്തിന്റെ മൂപ്പതിൽ ഒരംശമേ കിട്ടു.

രാഘ:—ആളോഹരിയാണല്ലൊ പാസാകുന്നതു്.

ക:—എന്നാൽ ഇപ്പോഴത്തെ സ്വത്തിന്റെ ൨൫-ൽ ഒരംശം നിങ്ങൾക്കെല്ലാവൎക്കും കിട്ടും.

പ:—കഷ്ടിനോ.

ക:—എനിക്കു പകുതിയിലധികവും ഉണ്ടു്.

പ:—അതെങ്ങനെ.

ക:—എന്റെ സ്വന്തസമ്പാദ്യവും എന്റെ അച്ഛൻ തന്നതും അമ്മ തന്നതും പിന്നെ ഇവന്റേതുപോലുള്ള വീതവും കൂട്ടിയാൽ അത്രയ്ക്കുണ്ടു്. അതെനിക്കു തോന്നിയവൎക്കു ഞാൻ കൊടുക്കും.

രാഘ:—സ്വന്തസമ്പാദ്യമൊന്നും കിട്ടുകില്ല.

ക:—ഉം-എന്തുകൊണ്ടു്. ഞാൻ കാരണവരാകും മുമ്പു സമ്പാദിച്ചതു കിട്ടുകില്ലേ? എന്നാൽ നീ എടുത്തോ.

രാഘ:—അതൊന്നും കിട്ടുകില്ല

ക:—പോടാ-പോ-നീയാ എന്നെ പഠിപ്പിക്കാൻ-ഇംഗ്ലീഷിൽ മെഴുകിയാൽ പോരാ-കാൎയ്യം പഠിക്കണം. പോ-പോ-നിന്റെ പാടു നോക്കു, എന്റെ പാടെനിക്കു്.

വ്യ:—കറപ്പു പൊയ്ക്കൊള്ളണം- ഞാനിവരോട് അല്പമൊന്നു സംസാരിക്കട്ടെ.

ക:—സ്വാമി! ഇവർ അസത്തുക്കളാണ്. യോഗ്യന്മാരെ ഇവർക്കറിഞ്ഞുകൂടാ.

വ്യ:—അതു സാരമില്ല.

ക:—എന്നാൽ ഞാനിതാ പോകുന്നു.

കറപ്പു പോയപ്പോൾ അപ്പനും മകനും കീറികൊണ്ടു പല ഗോഷ്ഠികളും കാണിച്ചു ലോകത്തെ ഹസിക്കുന്ന ഒരു കുടിലച്ചിരിയിൽ വിരമിച്ചു.

വ്യ:—പണിക്കരും പോയാൽ കൊള്ളാം. ഇല്ലെങ്കിൽ ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് അല്പമൊന്നു നടക്കട്ടെ.

പ:—വേണ്ട ഞാൻ പൊയ്ക്കൊള്ളാം- എന്നുപറഞ്ഞു പണിക്കരും പിരിഞ്ഞു.

വ്യ:—എന്താ കുട്ടാ-കൊള്ളാവുന്ന കുടുംബത്തിൽ ഇങ്ങനെ വഴക്കുണ്ടാകാമൊ?

രാഘ:—ഛെ എനിക്കു നിങ്ങളുടെ ഉപദേശമൊന്നും കേൾക്കേണ്ട. ഞാൻ കാര്യം തുറന്നു പറഞ്ഞേക്കാമല്ലൊ. പെണ്ണുങ്ങൾക്കു സംബന്ധക്കാരെ അന്വേഷിക്കാനും, നെല്ലുള്ളിടത്തു പല 'പൂജ്യവും സേവയും' പറഞ്ഞു പററിക്കൂടുവാനും നടക്കുന്ന ഈ കാഷായവസ്ത്രക്കാരായ കള്ളസ്സന്യാസികളെ എനിക്കെന്നല്ല, ഞങ്ങളുടെ കൂട്ടുകാർക്കാർക്കും കണ്ടുകൂടാ.

വൃദ്ധന്റെ വദനം വീണ്ടും ഒരു അരുണനിറം പകർന്നു

വ്യ:—മനുഷ്യവേഷത്തിൽ മൃഗങ്ങളെക്കാൾ നീചവും-ക്രൂരവുമായ മനസ്ഥിതിയോടെ, സ്വജനസ്നേഹമൊ, സ്വജാതിസ്നേഹമൊ, സ്വരാജ്യസ്നേഹമൊ, സമസൃഷ്ടിസ്നേഹമൊ ഇല്ലാതെ, വെറും പണത്തിനും പെണ്ണിനും വേണ്ടിമാത്രം ജീവിക്കുന്ന നികൃഷ്ടമനു

ഷ്യമൃഗങ്ങളെ അല്ലാതെ, കട്ടൻ ആരെ എങ്കിലും കണ്ടിട്ടുണ്ടോ?

രാഘ:—ഉണ്ട്. എത്രയോ മഹാന്മാർ

വ്യ:—മൂന്നുപേരുടെ പേരുപറയണം.

രാഘ:—എത്ര എത്ര പേരുണ്ടു്?

വ്യ:—മൂന്നുപേരു പറയണം.

രാഘ:—മഹാത്മാഗാന്ധി, സി. ആർ. ദാസ്, മോട്ടിൽ ലാനെഹറു എന്നാ പേരെ!

വ്യ:—ഇവരെ എവിടെവെച്ചുകണ്ടു?

രാഘ:—കാണണമെന്നോ—കേട്ടാൽപോരേ?

വ്യ:—കണ്ടവരെപ്പററി അല്ലേ ചോദിച്ചതു്?

രാഘ:—എല്ലാം കാണണമെന്നുണ്ടോ.

വ്യ:—എന്നാൽ ശ്രീരാമകൃഷ്ണപരമഹംസൻ, ശ്രീവിവേകാനന്ദൻ, ശ്രീരാമതീർത്ഥൻ ഇവരൊക്കെ കാഷായവസ്ത്രക്കാരല്ലേ?

രാഘ:—ഇവർ എവിടെക്കിടക്കുന്നു. നിങ്ങളെപ്പോലെയുള്ള പൂച്ചസ്സന്യാസികൾ എവിടെക്കിടക്കുന്നു.

വ്യ:—മഹാത്മാ ഗാന്ധിയും മററും എവിടെക്കിടക്കുന്നു. കുട്ടനും കൂട്ടുകാരും എവിടെക്കിടക്കുന്നു.

രാഘ:—നിങ്ങളുടെ വർഗ്ഗക്കാർക്കു തർക്കിക്കാൻ കുറെ വാസനയുണ്ട്. എനിക്കറിയാം; പോരേ?

വ്യ:—നിങ്ങൾ പഠിച്ച Logic (തർക്കശാസ്ത്രം) അല്ലാ ഞങ്ങൾ പഠിച്ചതു്. ഞങ്ങൾ ശാസ്ത്രംപഠിച്ചല്ല തർക്കിക്കുന്നതു്. ലോകം കണ്ടറിഞ്ഞാണു വാദിക്കുന്നതു്.

രാഘ:—ഓഹോ ചില ഇംഗ്ലീഷ് വാക്കും പഠിച്ചിട്ടുണ്ടോ. അതും ചില പ്രസംഗത്തിനു ശക്തിയുണ്ടാക്കും ഇല്ലേ. —ആളുകളെ മിരട്ടാനുള്ള വിദ്യ!

വ്യ:—കഷ്ടം! ബി-എ ജയിച്ചാൽ സർവ്വജ്ഞപീഠം കിട്ടി പോലും. കുട്ടൻ മഹർഷി എങ്കിലും കണ്ടിട്ടുണ്ടോ—

കപ്പൽകണ്ടിട്ടുണ്ടു- വിമാനം കണ്ടിട്ടുണ്ടോ. എത്രയെല്ലാം ഭാഷ പഠിച്ചിട്ടുണ്ടു്. എന്തെല്ലാം ഗ്രന്ഥം വായിച്ചിട്ടുണ്ടു്? ഞാൻ ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ചു ഈ മൂന്നു പാശ്ചാത്യഭാഷകളെ കൂടാതെ ഇൻഡ്യയിലെ മാറാത്തി, ഗുജറാത്തി, ഹിന്ദി, ബംഗാളി തുടങ്ങി എട്ടു ഭാഷകളും പഠിച്ചിട്ടുണ്ടു്. എന്താ കട്ടന്ന അല്പം സംസാരിക്കണമെന്നുണ്ടോ? എന്നാലാകാം-നിങ്ങൾ ഇംഗ്ലീഷ് പഠിച്ചു-എന്തിനു പഠിച്ചു? ഉദ്യോഗത്തിനു തിണ്ടാടാൻ. ഞാൻ അതിനല്ല പഠിച്ചതു്. ഇംഗ്ലീഷുകാരുമായി പെരുമാറുവാൻ. അവരുടെ കച്ചവടങ്ങളെല്ലാം മനസ്സിലാക്കുവാൻ-കച്ചവടമെന്നാൽ വെറും വാണിജ്യമല്ല-എല്ലാംതന്നെ. നിങ്ങൾ 'ഒത്തിരി' പഠിച്ചല്ലോ. ഒരു വ്യാപാരശാലയിൽ കൊണ്ടിരുത്തിയാൽ കണക്കുകൂട്ടുവാൻ നിങ്ങൾക്കറിയാമോ-ഒരു ബാങ്കിൽ പിടിച്ചിരുത്തിയാൽ ഒരു കണക്കു് അവിടെ എഴുതാനറിയാമോ. നിങ്ങൾ എന്തു പഠിച്ചു?-ഉദ്യോഗസ്ഥന്മാരുടെ ഗേററ് കാക്കുവാൻ ഉള്ള ലൈസൻസിനും ബിരുദത്തിനും പഠിച്ചു; ഇല്ലേ? നിങ്ങളോ ഞങ്ങളെ അധിക്ഷേപിക്കുന്നതു്.

രാഘ:—സ്വാമി ക്ഷമിക്കണം. അറിയാതെ പറഞ്ഞതാണു്. ഇങ്ങനെ പലരേയും വെറും പിച്ചക്കാരായി കാണാം.

വ്യ:—അതിനു നിങ്ങൾക്കെന്തു്? ഭിക്ഷ ചോദിച്ചാൽ ഇഷ്ടമുള്ളതു കൊടുക്കണം. നിങ്ങൾ സന്യാസിമാരെ ആക്ഷേപിക്കുന്നല്ലോ. അവരല്ലേ നിങ്ങളുടെ രക്ഷ.

രാഘ:—അതെങ്ങനെ.

വ്യ—:പറയാം കേട്ടുകൊള്ളു. സംന്യസ്തവൃത്തി ഒരു വൈരാഗ്യവൃത്തിയാണു്. വെറും കാലക്ഷേപമാർഗ്ഗമായി ആരും ഈ വൈരാഗ്യവൃത്തിയെ സ്വീകരി

ക്കുമെന്നു വിചാരിക്കരുതു്. പക്ഷെ സന്യാസികളായി വേഷംകെട്ടി ഇറങ്ങിയശേഷം പലരേയും പല പ്രലോഭനങ്ങളും വഴിതെററിക്കുന്നുണ്ടു്. എത്ര എത്ര മഹൎഷിശ്രേഷ്ഠന്മാർപോലും ഈ പ്രലോഭനങ്ങൾക്കടിമപ്പെട്ടുപോയിരിക്കുന്നു. അതിനാൽ തപഃശക്തിയും മനഃശക്തിയും ഇല്ലാത്ത സാധാരണസന്യാസികളുടെ മാൎഗ്ഗഭ്രംശം താരതമ്യേന ക്ഷന്തവ്യമെന്നു വിചാരിക്കണം. മതപ്രസക്തരായ ഈ കൂട്ടരെ ശരിയായി നിബന്ധിക്കുന്നതിനും നിയന്ത്രിക്കുന്നതിനും വേണ്ട സ്ഥാപനങ്ങൾ നമുക്കില്ലാത്തതാണു് ഇതിനൊക്കെ കാരണം. ക്രൈസ്തവസമുദായത്തെ നോക്കുക. എത്ര ലക്ഷം പുരോഹിതന്മാരായ സന്യാസികൾ അവരുടെ സമുദായകാൎയ്യവും മതകാൎയ്യവും നോക്കുന്നുണ്ടു്. ആ സന്യാസികളെല്ലാം പരമാത്മസന്യാസികളാണെന്നു നിങ്ങളോ അവരോ വിചാരിക്കുന്നുണ്ടോ?

രാഘ:—ഇല്ല.

വ്യ:—നിങ്ങളെപ്പോലെയുള്ള പലരും അവരെ ആധിക്ഷേപിക്കുന്നുണ്ടു്. എങ്കിലും വിദ്വാന്മാരായ പലരുടേയും സഹകരണത്തോടുകൂടി പുഷ്ടിമത്തായി തീൎന്നിട്ടുള്ള അവരുടെ സ്ഥാപനങ്ങൾ അവരെ നിയന്ത്രിച്ചു സമുദായത്തിനുപകാരപ്രദമാംവണ്ണം രക്ഷിക്കുകയും പ്രയത്നിപ്പിക്കയും നയിക്കുകയും ചെയ്യുന്നു. നിങ്ങൾ നിങ്ങളുടെ മതകാൎയ്യങ്ങളിലും സമുദായകാൎയ്യങ്ങളിലും ഒന്നും പ്രവൎത്തിക്കുന്നില്ല. നിങ്ങളുടെ വിവരമില്ലായ്മകൊണ്ടു നിങ്ങൾക്കുണ്ടായിരുന്ന സ്ഥാപനങ്ങൾ കൈവിട്ടുപോയി, നിങ്ങളുടെ പുരോഹിതന്മാരും അന്യജാതിയായി അകന്നുപോയി. അവരോടുകൂടി സ്ഥാപനവും പോയി.

ഇനി നിങ്ങളുടെ രക്ഷ സ്വജാതിയിലുള്ള ഈ സന്ന്യാസിമാരാണു്. നിങ്ങളിൽ പലരും കള്ളന്മാരെന്നു പറഞ്ഞു തള്ളിയവരിൽ ചിലർ അവരുടെ സാമൎത്ഥ്യംകൊണ്ടു് അങ്ങുമിങ്ങുമായി ഓരോ സ്ഥാപനം ഉണ്ടാക്കുന്നുണ്ടു്. അതു് അവരുടെ ഭാൎയ്യക്കും കുട്ടികൾക്കുമല്ല. സമുദായത്തിനാണു്. സന്ന്യാസിമാൎക്കു നിങ്ങൾ കൊടുക്കുന്ന ചക്രം മുഴുവൻ നിങ്ങൾക്കു തന്നെ കിട്ടും, അവർ കള്ളന്മാരാണെങ്കിൽ അതു നിങ്ങളുടെ കൊള്ളുകില്ലായ്മ—അവരാണു നിങ്ങളുടെ രക്ഷ, മതം സമുദായം എന്നു പറഞ്ഞു യാചിക്കുന്നവരെ യഥാശക്തി സഹായിക്കണം. നിങ്ങൾക്കു വിശ്വാസമില്ലെങ്കിൽ നിങ്ങളുടെ ധനസ്ഥിതിക്കു യാതൊരു ഹാനിയും തട്ടാത്തവിധത്തിലുള്ള ചെറുസംഖ്യകൾ വെറും ഭിക്ഷയായി കൊടുത്താൽമതി. പലതുള്ളി പെരുവെള്ളം. അവരുടെ ചിലവു കഴിച്ചുള്ളതെങ്കിലും അവർ സൽവിഷയത്തിൽ വിനിയോഗിക്കും. ഇല്ലെങ്കിൽ അതു കിട്ടാനായിട്ടെങ്കിലും മതം സമുദായം എന്നു പ്രസംഗിച്ചു് അവർ നടക്കും. അവരെ പുച്ഛിക്കുന്നതും പുറം തള്ളുന്നതും നിങ്ങൾക്കുതന്നെ ദോഷം.

മാധ:—ഇതു പരമാൎത്ഥമാണു്. ഞാൻ ഇതേവരെ ഈ വഴി ആലോചിച്ചിട്ടില്ല. എത്രയോ പണം നാം വെറുതെ കളയുന്നു. നമ്മുടെ മെയ്യു് നോവാത്തവിധം വല്ലതും, സൽകാൎയ്യത്തിനെന്നുപറഞ്ഞു നടക്കുന്നോവൎക്കു്, ഗുണമാകട്ടെ ദോഷമാകട്ടെ കൊടുക്കേണ്ടതത്യാവശ്യമാണു്.

വൃ:—അതുപോകട്ടെ, സംബന്ധകാൎയ്യത്തെപ്പററി പറഞ്ഞതു കുട്ടന്റെ ശരിയായ അഭിപ്രായമാണോ?

രാഘ:—അല്ല, സ്വാമിയുടെ അടുക്കൽ ഉള്ളതു പറയാമല്ലൊ. വല്ല ഉദ്യോഗസ്ഥന്മാരുടേയും മക്കളെ സംബന്ധംചെയ്യണമെന്നാണുദ്ദേശം. വല്ല ഉദ്യോഗവും കിട്ടണമെങ്കിൽ ഇക്കാലത്തു് ഇങ്ങനെയേ സാധിക്കു. അച്ഛനമ്മമാരവനും ഞാനിവിടെ സംബന്ധം ചെയ്യണമെന്നുണ്ടു്. എനിക്കതിഷ്ടമില്ല.

സാധു, തന്നെപ്പോലെയുള്ള കരിംകുരങ്ങന്മാൎക്കു പെണ്ണുകൊടുക്കുവാൻ തയ്യാറുള്ള ഉദ്യോഗസ്ഥന്മാർ ഉണ്ടാകുമോ എന്തോ!

വൃ:—പണം ഇവിടെ ഉണ്ടല്ലൊ. പിന്നെ ഉദ്യോഗം അഥവാ കിട്ടിയില്ലെങ്കിൽതന്നെ എന്തു്? വേണമെങ്കിൽ കുറെ പണം കൊടുത്താലും കിട്ടുന്നതല്ലെ?

രാഘ:—പക്ഷെ അവിടെ ആ പെണ്ണുമാത്രമേയുള്ളു. എനിക്കിനാട്ടിലെ താമസം അത്ര സുഖമല്ല. സംബന്ധംചെയ്തു പെണ്ണിനെ ഇവിടെ ഇട്ടുംവച്ചു ഞാൻ പോകുന്നതും പന്തിയല്ല.

വൃ:—അതു ശരിയാണു്. വളരെ സന്തോഷം. നമുക്കിനി പിന്നെക്കാണാം.

എന്നുപറഞ്ഞു് അവർ പിരിഞ്ഞു. വൃദ്ധന്നു പൂൎണ്ണതൃപ്തിയായി. കനകമംഗലത്തെ വെറും അതിഥിയായ ഈ വൃദ്ധയോഗിക്കു് ഈ വിവാഹകാൎയ്യത്തിലും മററും പ്രവേശിച്ചിട്ടു് എന്തുകാൎയ്യം? ഇദ്ദേഹം ബന്ധുവോ ശത്രുവോ, ആർ?



# അദ്ധ്യായം ൪.

(താരുണ്യത്തിന്റെ തകർപ്പു്)

കമലം—ചേട്ടാ, ഇങ്ങോട്ടൊന്നു നോക്കണം ചേട്ടാ.

രാജശേഖരൻ നോക്കിയപ്പോൾ സർവ്വാഭരണവിഭൂഷിതയായ ഒരു മോഹിനിയുടെ വേഷത്തിൽ പാറുക്കുട്ടി കുശലമായ നട്ടുവന്റെ നിയന്ത്രണത്തിൽ നമ്രമുഖിയായി നിൽക്കുന്നതു കണ്ടു. കണ്ടാൽ കുറെ ഭേദമായിരുന്ന പാറുക്കുട്ടിയുടെ പുഷ്ടതാരുണ്യശ്രീ ആ അലങ്കാരച്ചട്ടങ്ങളാൽ 'അതിശയനീയ'മാംവണ്ണം വർദ്ധിച്ചിരുന്നു. രാജശേഖരൻ തന്റെ ഭാര്യയെപ്പറ്റിയും എന്നല്ല മാത്ര ഭാഷണം കേട്ടു് ആശ്ലേഷിച്ചിട്ടുള്ള ആ തരുണിയുടെ സന്തോഷഭാരത്താൽ നമനം ചെയ്യപ്പെടാത്ത സുന്ദരവദനം രാജശേഖരൻ നോക്കിയപ്പോൾ അല്പമൊന്നയന്നു. ഹാ! എന്തു സൌന്ദര്യജ്യോതിസ്സ്! ഇവൾ പാറുക്കുട്ടിയോ എന്നു രാജശേഖരൻ അല്പമൊന്നു വിഭ്രമിച്ചു.

കമലം:—എന്താ ചേട്ടാ, പാറുക്കുട്ടി ഒരു സുന്ദരിയല്ലേ ചേട്ടാ?

രാജൻ—ചോദിക്കണമോ.

ക:—ഹാ! നോക്കെടി! എന്തു പുച്ഛരസത്തിലാണു പറയുന്നതു്? ആകട്ടെ ഞാനോ ഇവളോ സുന്ദരി? അതു പറഞ്ഞാൽ മതി.

രാ:—രണ്ടുപേരും ത്രൈലോക്യസുന്ദരീരത്നങ്ങളാണു്.

ക:—കഷ്ടം! ഇങ്ങനെ അരസികനായ ഒരു ചേട്ടനെ എനിക്കുകിട്ടിയല്ലോ.

രാ:—നിന്റെ രസികത്തിയുടെ യോഗ്യത കാണട്ടെ! പാറുക്കുട്ടി, എനിക്കു ദാഹിക്കുന്നു. കുടിക്കാൻ വല്ലതും എടുത്തുകൊണ്ടുവരു.

പാ:—ഇതെന്തു്, അസമയത്തു ദാഹം?

രാ:—ഉണ്ണാൻ താമസിച്ചില്ലെ, അതുകൊണ്ടായിരിക്കാം.

പാ:—ചേട്ടന് ഊണും വേണ്ട, ഉറക്കവും വേണ്ട, ജോലിയേജോലി.

എന്നു ഒരു പ്രത്യേകദാക്ഷിണ്യസ്വരത്തിൽ അഭിപ്രായപ്പെട്ടുംകൊണ്ടു പാറുക്കുട്ടി മാളികമുകളിൽ നിന്നു നേരെ താഴത്തേയ്ക്കു തിരിച്ചു. ഈ വേഷത്തിൽ കെട്ടിലേക്കു പോകാമെന്നു് അവൾ വിചാരിച്ചില്ല. ആരെ എങ്കിലും പറഞ്ഞയക്കാമെന്നാണു കരുതിയതു്. അവൾ താഴെ ഇറങ്ങിയപ്പോൾ അറക്കലേത്തു രാഘവക്കുറുപ്പു വരുന്നതുകണ്ടു. പാറുക്കുട്ടിയുടെ ആ മനംമയക്കും സൗന്ദര്യത്തിളക്കംകണ്ടു കുറുപ്പു് ആരാധിച്ചുനിന്നുപോയി. തൻെറ സ്വാമിനിയും സ്നേഹിതയും ആയ കമലത്തിൻെറ ഭാവിവരനാണല്ലോ എന്നു വിചാരിച്ചു് പ്രകൃത്യാ അല്പം കുഴഞ്ഞാട്ടമുള്ള പാറുക്കുട്ടി തൻെറ വേഷത്തിൻെറ 'അലോക്യ'ത്താൽ അല്പംകൂടി വിളറിവശയായി അതിസങ്കോചപൂർവ്വം ഒരു ചെറുപരിചയഭാവം നടിച്ചു് അല്പം മാറിനിന്നു.

രാ:—അല്ലാ, പാറുക്കുട്ടി അമ്മ ഇതു്! എന്താ വിശേഷം വല്ലതും ഉണ്ടോ; എങ്ങോട്ടുപോകുന്നു?

പാ:—എങ്ങും പോകുന്നില്ല.

രാ:—പിന്നെയെന്തു വേഷം മാറിയിരിക്കുന്നതു്?

പാ:—കമലത്തിൻെറ പേക്കൂത്താണു്. ഇതഴിച്ചുകളയുവാൻപോകയാണു്.

രാ:—അല്ല, പേക്കൂത്തോ! പാറുക്കുട്ടിക്കു് ഇതെത്ര യോജിപ്പായിരിക്കുന്നു, കമലത്തിനെന്നല്ല ആർക്കും അലങ്കാരം ഇത്ര യോജിക്കില്ല. എന്തു തലതിരിക്കുന്നതു്.

എന്നു പറഞ്ഞു രാഘവക്കുറുപ്പു പാറുക്കുട്ടിയുടെ തല പിടിച്ചു അല്പമൊന്നു തിരിച്ചു. പിന്നെ കുറുപ്പു

എന്താണു പ്രവൎത്തിച്ചതു് എന്നു കറുപ്പിനു് ഓൎമ്മയില്ല. അവർ നിന്നിരുന്നതു കോവണി അവസാനിക്കുന്ന ഒരു അടവുള്ള പ്രവേശനദ്വാരത്തിൽ ആയിരുന്നു. അതിനാൽ കറുപ്പിന്റെ ഒരു മിനിട്ടുനേരത്തെ കാമചാരവശ്യചേഷ്ടകളും, വിധിവശാലൊ, അബദ്ധാതപത്താലൊ താരുണ്യദോഷത്താലൊ പാറുക്കുട്ടി നിൎന്നിമേഷയായി വശപ്പെട്ടു നിന്നതും, പുറമെ ആരും കണ്ടില്ല. അല്പം കഴിഞ്ഞപ്പോൾ സ്വചബോധം വന്ന പാറുക്കുട്ടി പറഞ്ഞു. "അയ്യൊ ഞാൻ പോകട്ടെ.' ആരെങ്കിലും വരും. ചേട്ടനുകുടിക്കാൻവെള്ളത്തിനയച്ചതാണെന്നെ."

രാ:—തങ്കം-ഇനി എന്നു കാണുമെടി—പോകാൻ പറ. ആരു കണ്ടാലെന്തു്?

പാ:—അയ്യൊ അങ്ങനെ പറയരുതെ—ഞാനിപ്പോൾ വരാം.

രാഘ:—എന്നാലാകട്ടെ.

എന്നുപറഞ്ഞു്, കറുപ്പു് ഒരു മിനിട്ടുനേരത്തെ സ്വൎഗ്ഗസുഖം അനുഭവിച്ചു്, പാറുക്കുട്ടിയെ വിട്ടു. കറുപ്പിന്റെ ഉല്ലസ്വാനനമുഖത്തിന്റെ തേജസ്സ് അപ്പോൾ കാണേണ്ടതായിരുന്നു. കറുപ്പവിടെ തന്നെ നിന്നു. അല്പം കഴിഞ്ഞപ്പോൾ പാറുക്കുട്ടി കാപ്പിയുമായി തിരിച്ചെത്തി.

പാ:—അല്ലാ, പോയില്ലയോ. മുകളിലേയ്ക്കു പോകായിരുന്നല്ലോ.

രാഘ:—എന്റെ തങ്കം കൂടി പോരട്ടെ എന്നു വച്ചു നില്ക്കയായിരുന്നു. പിന്നെ ഒരു കാൎയ്യം പറയട്ടെ. ഒരു കിസ്സ്.

പാ:—കഷ്ടം, ഇതെന്തു ഭ്രാന്തു്.

രാഘ:—എന്നാൽ ഞാനില്ല.

പാ:—അയ്യോ എനിക്കു പോകാൻ വൈകി, ഇല്ലെങ്കിൽ കമലം ഓടിവരും.

രാഘ:—ഓഹോ. കമലം ഉണ്ടോ അവിടെ?

പാറു:—ഉണ്ടു്.

രാഘ:—എന്നാലും തെകിസ്സു്.

കറുപ്പിന്റെ അരിഷ്ടം സാധിച്ചു.

രാഘ:—ഇനി ഇന്നു തന്നെ കാണണം.

ഈ അഭിമതത്തിനെത്തും പറയുമ്പു കമലം വിളിച്ചുകഴിഞ്ഞു. അതിനാൽ മുമ്പു പാറുക്കുട്ടിയും പുറകെ കറുപ്പും മുകളിലേയ്ക്കു പോയി.

ഇതിനിടെ കമലവും രാജനും തമ്മിലും ഒരു ചെറിയ സംഭാഷണം നടന്നു.

കമ:—എന്താ ചേട്ടാ, ചേട്ടനു ഞാൻ വലിയ ശല്യക്കാരിയായി ഇല്ലേ?

രാജൻ—കമലം, പാറുക്കുട്ടിയെ ഈ വിധമൊന്നും കളിപ്പിക്കരുതു്. അതും എന്റെ മുൻപിൽവച്ചരുതു്.

കമ:—അതെന്തു ചേട്ടാ? അവൾ പാവമല്ലേ; നമ്മുടെ ആളല്ലേ?

രാജ:—മനസ്സിനു കട്ടിയില്ലാത്ത കൂട്ടത്തിലാണവൾ. നിന്റെ പ്രായവും പ്രകൃതവും അല്ല; പഠിപ്പും അത്രയില്ല. അതുകൊണ്ടു് എന്റെയടുത്തു അധികം കളിക്കാനിടയാക്കുന്നതു് നമുക്കൊക്കെ നന്നല്ല.

കമ:—അതെന്തു്? എനിക്കു മനസ്സിലായില്ല.

രാജ:—ഇപ്പോൾ ഇത്രയും ധരിച്ചാൽ മതി. ഇനി അങ്ങനെ പ്രവർത്തിക്കരുതു്.

കമ:—ഇല്ല. ചേട്ടനെന്തു് ഈയിടെ എല്ലാം അവ്യക്തമായി സംസാരിക്കുന്നതു്? ഈയിടെയുള്ള ചേട്ടന്റെ ഉദ്ദേശമൊന്നും എനിക്കു വ്യക്തമാകുന്നില്ല.

രാജ:—അതൊക്കെ ക്രമേണ വ്യക്തമായിക്കൊള്ളും. ഇപ്പോൾ അനുസരിച്ചാൽ മാത്രം മതി.

കമ:—ഞാനിപ്പോൾ ഇവിടെ വരുന്നതുതന്നെ ചേട്ടനു സുഖമില്ലാതാകുന്നുണ്ടോ?

രാജ:—പറയുന്നതനുസരിക്കാൻ പറഞ്ഞാൽ ആവശ്യമില്ലാത്തതു കേറിച്ചോദിക്കയാണോ? എന്നു ഞാൻ പറഞ്ഞതാ?

കമ:—പറഞ്ഞില്ല. ഞാൻ സംശയിക്കയായിരുന്നു.

രാജ:—എന്തിനു് ഈ വിധം സംശയിക്കുന്നു. നിന്റെ വീട്ടിൽ വരരുതെന്നു പറയുവാൻ എനിക്കധികാരമില്ലല്ലൊ.

കമ:—ഇതാ, ഈ നിന്റെ വീടെന്നു ഞാൻ ഈയിടെയാണു കേട്ടുതുടങ്ങിയതു്.

രാജ:—അതു പരമാൎത്ഥമല്ലേ?

കമ:—അല്ല. എന്റെയും ചേട്ടന്റെയും വീടാണു്. അല്ലെന്നാര പറഞ്ഞു?

രാജ:—വല്ലവരും പറയണമൊ; പ്രത്യക്ഷമായ പരമാൎത്ഥമല്ലേ?

കമ:—എനിക്കിതു കേൾക്കാൻ വയ്യ. എന്റെ ശല്യംകൊണ്ടാണു് ഈ പോരു പറയുന്നതെങ്കിൽ ഞാൻ പൊയ്ക്കൊള്ളാം. എനിക്കു വായനയും വേണ്ട, ഒന്നുംവേണ്ട.

കമലം പരിഭവിച്ചുംകൊണ്ടു പുറപ്പെട്ടു. രാജൻ ഉടനെ കമലത്തിന്റെ കൈയ്യിൽ പിടിച്ചു നിൎത്തി. കമലത്തിനെ രാജൻ സ്വാതന്ത്ര്യമായി പലപ്പോഴും സ്പർശിക്കാറുണ്ടായിരുന്നെങ്കിലും ഈ സമയത്തുള്ള കരസ്പർശനം രാജനു് എന്തോ രോമാഞ്ചമുണ്ടാക്കി. കമലം രാജന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. രാജന്റെ ആനനമണ്ഡലത്തിൽ ഒരു വൈവൎണ്യം വ്യാപിച്ചതുകണ്ടു്.

കമലം—ചേട്ടനു ദേഷ്യംവരുന്നു. ഞാൻ പോകുന്നില്ല. ഇനി ഇങ്ങനെ പറയാതിരിക്കാമൊ?

രാജ:—പറയില്ല.

കമ:—എന്നാൽ ചേട്ടൻ പഴയ ചേട്ടൻതന്നെ. ഹൊ! എന്തു വേഗമാണു ഭാവമാററവും, ദേഷ്യവും എല്ലാം.

രാജൻ—ഭാവിക്കുന്നു. വെള്ളം കണ്ടില്ലല്ലോ.

ഉടനെ കമലം വരാന്തയിൽ ഇറങ്ങി ഒന്നു വിളിച്ചു. രാജനു കോപംകയറിക്കൊണ്ടതു കമലം അറിഞ്ഞില്ല. വൈവർണ്യം മാത്രമേ കണ്ടുള്ളു. അതു കോപലക്ഷ്യമായി ധരിച്ചതു തെററിയതോ? രാജന്റെ വികാരങ്ങളെയൊന്നും അറിഞ്ഞിരുന്നതിൽ എത്ര പ്രവൃത്തിക്കുമായിരുന്നോ എന്തോ.

പാറുക്കുട്ടി പ്രവേശിച്ചു ഉടനെ കുറുപ്പു വരുന്ന കഥ പറഞ്ഞു. കമലം സങ്കോചത്തോടെ ഉടൻ കുട്ടിയില്ലായിരുന്നതുകൊണ്ട് അവിടെത്തന്നെ നിന്നതേയുള്ളു. രാഘവക്കുറുപ്പിനോട് കമലത്തിന് വലിയ വെറുപ്പായിരുന്നു. അയാളുടെ പുറംപോലെതന്നെ അകവും വികൃതമെന്നായിരുന്നു ആ യുവതിയുടെ വിശ്വാസം. എന്നാൽ ഈ അഭിപ്രായം തന്റെ ഇഷ്ടതോഴിയായ പാറുക്കുട്ടിയോടുപോലും പറഞ്ഞിട്ടില്ല. ഒരിക്കൽ സന്ദർഭവശാൽ രാജനോടുമാത്രം അറിയിച്ചിട്ടുണ്ട്. രാജനും കുറുപ്പിനെപ്പററി ഉണ്ടായിരുന്ന അഭിപ്രായം അതുതന്നെ ആയിരുന്നു. അതു കമലവും ധരിക്കാതിരുന്നിട്ടില്ല. കുറുപ്പു വന്ന ഉടൻ.

രാജ:—ഹൊ! ഇത്തവണ വന്നിട്ടു കണ്ടേയില്ലല്ലോ, ഞാൻ ഒരിക്കൽ അവിടെ അന്വേഷിച്ചു. സായാഹ്നസഞ്ചാരത്തിന് ഇറങ്ങി എന്നു കേട്ടു.

ക:—അതു ഞാനറിഞ്ഞില്ല. ഞാൻ, നിങ്ങളെ വന്നുകാണേ കരുതന്നതേപോട്ടെല്ലാം, എന്നു ചോദിക്കാൻ ഭാവിക്കയായിരുന്നു.

രാജ—വികടമേ തുല്യം ഉരിക്കയുള്ളല്ലോ, ഇല്ലേ?

ക:—ഭാഗ്യവാന്മാർക്ക് എന്തും പറയാമല്ലോ.

രാജ:—ഇതാ തുടങ്ങി. വികടത്വം മാത്രമല്ല പരാക്ഷേപം കൂടിയുണ്ടു് എന്നു വിളിച്ചറിയിക്കയാണല്ലെ? എന്തുണ്ടു തിരുവനന്തപുരം വിശേഷം?

കരു:—പത്രത്തിൽ കാണാത്ത വിശേഷമൊന്നും എനിക്കറിവില്ല. എന്റെ പുസ്തകവും ഞാനുമായികഴിഞ്ഞു എന്നേയുള്ളു.

രാജ:—ഛെ പൊതുരംഗത്തിലെങ്ങും എത്തിനോക്കാറു പോലുമില്ലെ?

കരു:—എന്തു പൊതുരംഗമെന്നോ—സ്വാതന്ത്ര്യപ്രമത്തന്മാരുടെ കൂത്താട്ടങ്ങളല്ലാതെ ഈ പൊതുരംഗങ്ങളിൽ കാണുവാനുണ്ടോ?

കമ:—ഓഹോ! കരുപ്പേട്ടൻ പഴയ ആളും തന്നെ! കരുപ്പേട്ടനു സ്വാതന്ത്ര്യമില്ലയോ?

കരു:—അതു സാധാരണമനുഷ്യർക്കെല്ലാം ഉള്ളതാണു്.

കമ:—മനുഷ്യരുടെ പൊതുരംഗങ്ങളെപ്പറ്റിയാണല്ലൊ ചോദിച്ചതു്.

കരു:—അല്ലല്ലൊ! കമലം ഉത്തരം മുട്ടിച്ചുതുടങ്ങിയല്ലൊ.

കമ:—പണ്ടു മുട്ടിയിട്ടില്ലായിരിക്കാം.

കരു:—നിങ്ങൾക്കെന്തറിയാം? കനകമംഗലം തന്നെ ലോകം!

കമ:—തിരുവനന്തപുരംകൂടികണ്ടാൽ ലോകം മുഴുവനായി!

രാജൻ കമലത്തിനെ അർത്ഥസൂചകമായി ഒന്നു നോക്കി. കമലം അതിന്റെ സാരം മനസ്സിലാക്കിയോ എന്തോ അതു സമയം വൃദ്ധയോഗി രംഗത്തിൽ പ്രവേശിച്ചതുകൊണ്ടു കമലത്തിന്റെ ശ്രദ്ധ മാറിപ്പോയി.

കമ:—സ്വാമി, ഈ നമ്പി ഞാൻ സൂക്ഷിച്ചുവച്ചുകൊള്ളാം.

വൃ:—സ്വാമി എന്നെന്നെ വിളിക്കരുതെന്നു് എത്രപ്രാവശ്യം പറഞ്ഞു കഴിഞ്ഞു! അമ്മാവാ, എന്നോ മറ്റൊ വിളിച്ചുകൊള്ളുതേ.

കുറു:—ഓഹോ! ബഹളംതന്നെ.

കമ:—ഈ ഭാഗത്തിനു് എതിരു പറയുന്നവരെല്ലാം പെണ്ണുങ്ങളെ രക്ഷിക്കാനാണെന്നു പറയുന്നല്ലൊ. ഈ കൂട്ടുകുടുംബഏർപ്പാടും മരുമക്കത്തായവും കാരണം പെണ്ണുങ്ങൾക്കല്ലെ കഷ്ടതയധികം.

കുറു:—പിന്നെയല്ലെ—ഭാഗംവന്നാലറിയാം സ്ത്രീകളെല്ലാം തിണ്ടാടുന്നതു്.

വൃ:—അല്ലാ കുറുപ്പു ഭാഗകക്ഷിയല്ലെ? ചെറുപ്പക്കാരധികവും സ്വാതന്ത്ര്യകാംക്ഷികളാണല്ലൊ.

കുറു:—സ്വാതന്ത്ര്യകാംക്ഷ എനിക്കുമുണ്ടു്. പക്ഷെ ഞാൻ രണ്ടുംമുറയല്ലെ. പിന്നെ ഭാഗംവന്നാൽ അല്പം വളരെ ദോഷവുമുണ്ടു്.

കമ:—ഛെ! ഛെ! സ്വാർത്ഥത്തിന്റെ തികച്ചിൽനോക്കണം.

കുറു:—നിങ്ങടെ വീട്ടിൽ ഭാഗിച്ചതിനു് എന്താ പറയണതു?

കമ:—അമ്മാവാ! അതു വാസ്തവമാണോ?

വൃ:—ഇപ്പോഴത്തെ ഏർപ്പാടുകൊണ്ടു് പരമാർത്ഥത്തിൽ സ്ത്രീകൾക്കാണു കഷ്ടത. പക്ഷെ കിടക്കാൻ സ്ഥലം കുറേക്കാലത്തേയ്ക്കെങ്കിലും കിട്ടിയേക്കാം. ഭാഗംവന്നാൽ ചിലർക്കൊക്കെ കിടപ്പിടവും ഇല്ലാതാകും. കുറെയൊക്കെ ദോഷവും തൽക്കാലം വന്നേക്കാം. എങ്കിലും അടുത്ത ഭാവിയിൽ സമുദായം തഴച്ചുവരും.

കുറു:—എന്നെല്ലാം ചിലർ പറയുന്നുണ്ടു്; പക്ഷെ എനിക്കതൊന്നും വിശ്വാസമാകുന്നില്ല.

രാജ:—അതു് അതിനോടു വിരോധിയായിപ്പോയതുകൊണ്ടാണു്.

കുറു:—വാസ്തവമായിരിക്കാം. പക്ഷെ ഈ ഏകകുടുംബത്വമെന്നു ചിലർ വാദിക്കുന്നതു വെറും അസംബന്ധമാണു്.

കമ:—എന്തുകൊണ്ട്?

കരു:—ഭാര്യ മഹാരോഗത്തിൽ അകപ്പെട്ടാലോ?

കമ:—ഭർത്താവു മഹാരോഗിയായിപ്പോയാലോ?

കരു:—ഭാര്യ രക്ഷിക്കണ്ടേ?

കമ:—രണ്ടുംകൂടെ അല്ലല്ലോ തർക്കം. ഭർത്താവു രോഗിയായാൽ, ഭാര്യക്കു വേറൊരു ഭർത്താവിനെക്കൂടെ സ്വീകരിക്കാമോ?

കരു:—അതു നിഷിദ്ധമല്ലേ?

കമ:—ആരു നിഷേധിച്ചു, സ്ത്രീകൾ നിഷേധിച്ചോ പുരുഷന്മാർ നിഷേധിച്ചോ?

കരു:—നിയമം നിഷേധിച്ചു.

കമ:—ആരുണ്ടാക്കിയ നിയമം, ആണുങ്ങളോ, പെണ്ണുങ്ങളോ.

വ്യ:—നിയമമെല്ലാം ആണുങ്ങൾതന്നെ ഉണ്ടാക്കി.

കരു:—സ്ത്രീകൾ ഗൃഹം സൂക്ഷിക്കേണ്ടവരാണ്. അതിനാളില്ലാതായാൽ?

കമ:—പുരുഷന്മാർ വീട്ടുകാര്യം അന്വേഷിക്കേണ്ടവരാണ്--അതിനാളില്ലാതായാൽ?

കരു:—വല്ല 'കാര്യസ്ഥ'നേയും നിയമിക്കണം.

കമ:—അങ്ങനെയാണെങ്കിൽ അകത്തേയ്ക്കും 'കാര്യസ്ഥ' മതിയാകും.

കരു:—രോഗിണിയായ സ്ത്രീക്കു കുട്ടികളുണ്ടാകാൻ പാടില്ലല്ലോ. അപ്പോൾ പുരുഷനു കുട്ടികൾ വേണ്ടെന്നോ?

കമ:—രോഗിയായ പുരുഷനു കുട്ടികളുണ്ടാകുവാൻ പാടില്ല. അപ്പോൾ സ്ത്രീകൾക്കും കുട്ടികൾ വേണ്ടെന്നോ?

കരു:—പുരുഷനല്ലേ നാഥൻ? കുറെ കൂടുതൽ സ്വാതന്ത്ര്യവും സൗകര്യവും വേണ്ടതല്ലേ?

രാജ:—സ്ത്രീകൾ നാഥകളുമാണ്. അവർക്കും അതൊക്കെ കിട്ടുകയില്ല.

തന്നെയാണെങ്കിൽ, ആ ആത്മാവിന്ന് അസ്വതന്ത്രത എവിടെ? ലോകവും ആ സ്വാതന്ത്ര്യസ്ഥാപനത്തെ ലക്ഷ്യമാക്കിയാണു ചരിക്കുന്നതു്. സ്വാത്മാവബോധം ഇല്ലാത്തവൻ എന്നും അസ്വതന്ത്രനായിരിക്കും. ഉള്ളവൻ എന്നും എവിടെയും സ്വതന്ത്രൻ തന്നെ. അവൻ ഇരുമ്പുചങ്ങലയേയും, ജയിലിനേയും, വെടിയുണ്ടയേയും, തൂക്കുമരത്തെയും ഭയപ്പെടുകില്ല. പറയേണ്ടതു പറയും, പ്രവർത്തിക്കേണ്ടതു പ്രവർത്തിക്കും. അവന്നു പ്രമാണം മനസ്സാക്ഷിമാത്രം.

കമ:—എന്താ കുറുപ്പേട്ടാ, വ്യക്തമായില്ലേ? ഞാൻ പറഞ്ഞില്ലേ നേരത്തെ. പരിഷ്കൃതാദർശങ്ങൾക്കെല്ലാം വിപരീതമാണു കുറുപ്പേട്ടന്റെ ആദർശങ്ങൾ.

രാജ:—കുറുപ്പ് ഇനി എന്നു പോകുന്നു.

കുറു:—രണ്ടുമാസം കഴിഞ്ഞേ ഉള്ളൂ.

രാജ:—അപ്പോൾ നമുക്കു ധാരാളം സമയമുണ്ടല്ലോ.

ഈ സമയം ഒരു വേലക്കാരൻ ഓടിവന്നു കമലത്തിനെ വിളിച്ചുകൊണ്ടുപോയി. അതോടുകൂടി സദസ്സും പിരിഞ്ഞു.

* * * * * *

ഇതേസമയം കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടിഅമ്മയുംകൂടി ഒരു ചെറിയ സംഭാഷണം നടത്തിക്കൊണ്ടിരിക്കയായിരുന്നു.

ലക്ഷ്മി:—ഇങ്ങനെ ആലോചിച്ചുകൊണ്ടിരുന്നാലായില്ലല്ലോ. അമ്മയ്ക്കു കാശിക്കുപോകണം എന്നു തിടുക്കമായിരിക്കയാണു്. എന്റെ നിർബന്ധംകൊണ്ടു് ഇതിന്നായി മാത്രം താമസിക്കുന്നു എന്നേയുള്ളൂ.

കിട്ടു.—അതിന്നു ഞാനെന്തുവേണം? ആ സ്വാമി ചെന്നു കുറുപ്പിന്റേയും പണിക്കരുടെയും അടുത്തു് എന്തൊക്കെ പറഞ്ഞു എന്നും, അവർ ചന്ദ്രഹാസം എടുത്തിരിക്കുന്നു എന്നും കേട്ടു. ഞാൻ പറഞ്ഞില്ലേ

നേരത്തേ. അദ്ദേഹം ഒരു വല്ലാത്തവനാണു്. ഇതിലൊക്കെ പ്രവേശിക്കുന്നതെന്തിനു്?

ലക്ഷ്മി:—അമ്മ പറഞ്ഞിട്ടായിരിക്കും.

കിട്ടു:—ഛീ, അമ്മ ഒരിക്കലും പറകയില്ല. എന്തോ ഗൂഢോദ്ദേശ്യം അദ്ദേഹത്തിനുണ്ടു്.

ലക്ഷ്മി:—അവരു ചന്ദ്രഹാസനെടുത്താൽ ഇവിടെ എന്തു്?

കിട്ടു:—കുന്ന്യായം വിലക്കണമെന്നാണോ നീ പറയുന്നതു്. അതിനു ഞാനില്ല.

ലക്ഷ്മി:—പിന്നെ, കുന്ന്യായം!

അപ്പോൾ അറക്കളത്തെ വലിയ കുറുപ്പു് അവിടെ പ്രവേശിച്ചു. കുറുപ്പു് ഇങ്ങനെ ഉടനെ:

ലക്ഷ്മി:—എന്താ കുറുപ്പേട്ടാ, ഞങ്ങളുടെ മകളെ ഞങ്ങളുടെ ഇഷ്ടംപോലെ വിവാഹം ചെയ്യിക്കാൻ നിങ്ങളാരും സമ്മതിക്കയില്ലെന്നാണോ?

കുറു:—എന്താ പറഞ്ഞതു്? ഇന്നലെ സന്ധ്യക്കു ഞാനും പണിക്കരുചേട്ടനുമായി കുറെ സംസാരം നടന്നു. എന്റെ മരുമകൻ എന്നു പറയുന്ന ആ ഗുരുത്വംകെട്ട ദ്രോഹിയെക്കൊണ്ടു ഞാനിരിക്കുംകാലം ഇവിടെ സംബന്ധം ചെയ്യിക്കുവാൻ ഞാൻ സമ്മതിക്കയില്ല.

കിട്ടു:—അല്ലാ, അതെന്തു്?

കുറു:—അവനോ. അവൻ ദ്രോഹിയല്ലേ, ശപ്പനല്ലേ, അവനെ തറവാട്ടിൽ കയറ്റാമോ. എന്തെല്ലാമാണു് ഇന്നലെ ആ കുഞ്ഞിനെപ്പറ്റി അവൻ പറഞ്ഞതു്! അവൻ ഇപ്പോഴും ഇവിടെയുണ്ടു്, എന്നെന്നോടു് ആ ശങ്കരൻ പറഞ്ഞു. അവനെ കേറ്റാമോ വീട്ടിൽ. ആയകത്തെ കുഞ്ഞിനെ അവമാനിക്കുന്നതു്. അവൻ ആഭാസനാണു്.

ലക്ഷ്മി:—എന്തൊന്നാ അവൻ പറഞ്ഞതു്?

കുറു:—അതു ചോദിക്കരുതേ. മനുഷ്യരോടു തുറന്നു പറയാവുന്ന കാര്യമല്ല. ഛീ ആഭാസൻ,

ലക്ഷ്മി:—ആകട്ടെ നമുക്കിനി ആരെക്കൊണ്ടാണ സംബന്ധം ചെയ്യിക്കേണ്ടതു്?

കരു:—ഇതു ചോദിക്കാനെന്തു്? അവൾക്കു ചേരുന്നവൻ അവൻ തന്നെ. അതു ദൈവം നിശ്ചയിച്ചതാണു്. പിന്നെ നാം മാററിയാൽ മാറുമോ.

കിട്ടു:—ആരു്?

കരു:—രാജനോ രാജൻ.

കിട്ടുപിള്ളയുടേയും ലക്ഷ്മിക്കുട്ടിയുടേയും മുഖം ഒന്നു വെളുത്തു.

കിട്ടു:—കരക്കാർ വിരോധിക്കുന്നല്ലോ.

കരു:—അവര വിരോധിച്ചാലെന്തു്? ദൈവഹിതംമാറുമോ?

കിട്ടു:—എങ്കിലും ദൈവഹിതം പ്രത്യക്ഷമല്ലാത്തതുകൊണ്ടു്, പ്രത്യക്ഷമായ കരക്കാരുടെ വാക്കു വകവയ്ക്കാതിരിക്കുന്നതു ഭംഗിയാണോ?

കരു:—ദൈവഹിതം പ്രത്യക്ഷമല്ലേ? ഇതാര പറഞ്ഞു? ആ കുട്ടിയെ തന്നതാര? അവനെ നാലിനും കൊള്ളുന്നവനാക്കിയതാര? അവനോടു നമുക്കെല്ലാവർക്കും ഒരുപോലെ സ്നേഹമുണ്ടാക്കിയതാര? ആ കുഞ്ഞുങ്ങടെ ദ്രോഹിയുടെ കാര്യം മുടക്കിയതാര?.

കിട്ടു:—മുടക്കിയോ? ആരു് എങ്ങനെ മുടക്കി?

കരു:—ഞാൻ മുടക്കി. എന്നെക്കൊണ്ടു മുടക്കിച്ചു. ഞാനിരിക്കുംകാലം നിനക്കു് ആ കുട്ടിയെ ഞാൻ ബലിതരികയില്ല. എന്നു് എന്നെക്കൊണ്ടു് ശപഥം ചെയ്യിച്ചതാര?

കിട്ടു:—അയ്യോ! ഇതൊക്കെ നടന്നോ, എന്താ കാരണം?

കരു:—ഞാൻ നിങ്ങളെയൊക്കെ കുറിച്ചു് ഇന്നലെ കുറെ അഹമ്മതിത്തരം പറഞ്ഞു. അതു് എന്തെന്നു ഞാൻ പറയില്ല.

കിട്ടു:—എങ്കിലും സംഗതികേൾക്കട്ടെ.

കറു:—നമ്മുടെ കണ്ണു മററാരാളുടെ ശാസ്ത്യത്താഴിപ്പോരയ ന്നോ, ആ പാറുപ്പെണ്ണു ചെട്ടന്റെ—ഛീ ആഭാസത്തരം. കേററരുതവനെ ഇവിടെ. കരണ്ടു മാറ്റും കൂടിയ ദ്രോഹി!

കിട്ടു:—ആ്ഹാ, ആകട്ടെ, എന്നാൽ അങ്ങനെതന്നെ കറുപ്പു. കര മറുത്താലും ശരി, അതു നടക്കട്ടെ. എടാ ശങ്കരാ, കമലത്തിനോടിവിടെ വരാൻപറ.

കിട്ടുപിള്ളയുടെ ദേഹമാസകലം വിറയാന്നു. എന്താണു പറയേണ്ടതെന്നറിയാതെ അദ്ദേഹം എഴുന്നേറു് അങ്ങോട്ടുമിങ്ങോട്ടും നടന്നു. അപ്പോഴേയ്ക്കും കമലം ചിരിച്ചുകൊണ്ടു ഓടിവന്നു. ആ കനകവല്ലിയെ കണ്ടിട്ടു് അശേഷം വാത്സല്യം കൂടാതെ ക്രുദ്ധനായ കിട്ടുപിള്ള പറഞ്ഞു:

“എടീ കമലം—ഇന്നുമുതൽ എന്റെ അനുവാദം കൂടാതെ നീ പടിപ്പുരമാളികയിൽ കയറരുതു്. കേട്ടോ.” അച്ഛന്റെ ഭാവം അസാധാരണമായി മാറിക്കണ്ടതിൽ പെട്ടെന്നു സ്തംഭിതയായ കമലം ഈ ആജ്ഞകേട്ടപ്പോഠം ശങ്കിതമായ ആത്മവീര്യത്തോടെ ചോദിച്ചു, “അതിനു കാരണമെന്താച്ഛാ”

കിട്ടു:—ഛീ, കാരണം ചോദിക്കാൻ നീ ആര? ഞാൻപറഞ്ഞാൽ പറയുംപോലെ കേട്ടുകൊള്ളണം.

കമലം നിശ്ശബ്ദയായി. ഈ അട്ടഹാസംകേട്ടു പലരും അവിടെ ഓടി എത്തി. സംഗതി എന്താ. സംഭവം കണ്ണാക്കണ്ണികയാ യാവതും ഗ്രഹിച്ചു

---

# അദ്ധ്യായം ൯.

## (തങ്ങണിറ്റ ഹൃദയഗാംഭീരത)

വിവാഹപ്രായം അതിക്രമിച്ചിരിക്കുന്ന കമലം രാജശേഖരന്റെ സഹവാസത്തിൽനിന്നു കുറെയൊക്കെ ഒഴിഞ്ഞിരിക്കേണ്ടതാണെന്നു കിട്ടുപിള്ളക്കു വിചാരമുണ്ടായിരുന്നെങ്കിലും, രണ്ടു പേരോടുമുള്ള അതിവാത്സല്യംകൊണ്ടും, അവരിൽ ദൃഢവിശ്വാസം ഉണ്ടായിരുന്നതിനാലും, അക്കാര്യം സംബന്ധിച്ചു ഒരു വാക്കുപോലും അദ്ദേഹം ഇതുവരെ പറഞ്ഞിട്ടില്ല. എന്നാൽ അവരെക്കുറിച്ചു് പുറമെയുള്ളവർ അധിക്ഷേപിക്കുന്നതിനെ ആസ്പദമാക്കി കുറുപ്പു പറഞ്ഞ വാർത്ത കേട്ടപ്പോൾ കിട്ടുപിള്ളയുടെ ഹൃദയം അഭിമാനക്ഷയംകൊണ്ടു നീറി. വിശ്വസിച്ചു് തന്റെ കുടുംബത്തെയും തന്നെയും പററി അതിനീചമായി സംസാരിച്ച രാഘവക്കുറുപ്പു മാളികയിലുണ്ടെന്നറിഞ്ഞപ്പോൾ കുറുപ്പു കോപാന്ധനായി. കൊച്ചുകുറുപ്പിനോടുള്ള കോപം കമലത്തിൽ ചെരിഞ്ഞുപോയതാണു്. അതിൽ കമലത്തിനായുള്ളതു മാളികയിൽ അത്ര ധാരാളമായിപ്പോകരുതു് എന്ന ഉപദേശം മാത്രമായിരുന്നു. പക്ഷേ കുറുപ്പിനോടുള്ള കോപം കൂടി ആ ഉപദേശത്തിൽ ഉഗ്രജ്വാലാരൂപമായി സങ്കലനം ചെയ്തുപോയി എന്നേയുള്ളു. കിട്ടുപിള്ള കോപിഷ്ഠനല്ല. പ്രകൃത്യാപ്രശാന്തഗംഭീരനാണു്. ആയുഷ്കാലത്തിൽ രണ്ടോ മൂന്നോ പ്രാവശ്യം മാത്രമേ അദ്ദേഹത്തിനു കോപമുണ്ടായിട്ടുള്ളു. അതു കമലമാകട്ടെ രാജനാകട്ടെ കണ്ടിട്ടുമില്ല. അതിനാൽ ഈ കോപഗർജ്ജനത്തിനു പ്രബലമായ എന്തോ കാരണമുണ്ടെന്നു സകലർക്കും അറിയാമായിരുന്നു. ഓരോരുത്തരും ഓരോ കാരണം പറയുകയും ഊഹിക്കുകയും ചെയ്തു.

രാ:—ഞാൻ അറിഞ്ഞതൊന്നുമില്ല.

വൃ:—ആകട്ടെ, ഞാൻ ഒരു സ്വകാൎയ്യം ചോദിക്കട്ടെ-പരമാൎത്ഥം എന്റെയടുത്തു പറയാമോ?

രാ:—പറയാവുന്നതാണെങ്കിൽ പറയാം.

വൃ:—അതു പറഞ്ഞാൽ പോര-ഞാൻ കുട്ടന്റെ ഒരുത്തമ ബന്ധുവെന്നുവിചാരിച്ചു പറയുമോ?

രാ:—കാൎയ്യം അറിയാതെ എനിക്കൊന്നും വാക്കു പറവാൻ നിവൃത്തിയില്ല.

വൃ:—എന്തെങ്കിലുമാകട്ടെ, പറഞ്ഞുകളയാം. അമ്മാവനെ പററിക്കരുതെ!

രാ:—ഞാൻ ആരേയും പററിക്കയില്ല.

വൃ:—ശരി, ആ വാക്കുമതി. കമലം കുട്ടനെ സ്നേഹിക്കുന്നുണ്ടോ.

രാ:—ഇത്ര സംശയമെന്തു്? ജനനംമുതൽ അവളുടെ കൂട്ടുകാരനും സ്നേഹിതനും സഹോദരനും ഇതവും ആയി കഴിയുന്ന എന്നോടു് അവൾക്കു സ്നേഹം എന്ന ചിത്തവികാരമല്ലാതെ പിന്നെയെന്താണുണ്ടാവുക?

വൃ:—അതല്ല എന്റെ ചോദ്യത്തിന്റെ അൎത്ഥം.

രാ:—പിന്നെ?

വൃ:—കാമിക്കുന്നുണ്ടോ എന്നാണു്.

രാ:—ആയതെനിക്കറിഞ്ഞുകൂട. എന്റെ അറിവിൽ ഇല്ല. സ്ത്രീകളുടെ ചിത്തവൃത്തി എങ്ങിനെ തിരിയുമെന്നും എനിക്കു നിശ്ചയമില്ല

വൃ:—അതു പോകട്ടെ, കുട്ടൻ കമലത്തിനെ വിവാഹം ചെയ്താൽകൊള്ളാമെന്നു് ആഗ്രഹിക്കുന്നുണ്ടോ?

രാജൻ വിഷമിച്ചു. എന്താണുത്തരം പറയുക. ഇല്ല എന്നു പറഞ്ഞാൽ പരമാൎത്ഥമാകുമോ. ഉണ്ടു എന്നു പറഞ്ഞാൽ അതു് ആപൽകരമല്ലേ. വൃദ്ധന്റെ നിശിതപ്രശ്നശരം രാജന്റെ ഹൃദയത്തിൽതന്നെ തറച്ചു.

വൃ:—വേണ്ട, ഉത്തരമൊന്നും പറയേണ്ട. കട്ടന്റെ മുഖഭാവം എനിക്ക് ഉത്തരം തരുന്നുണ്ട്.

ഈ വാക്ക രാജനെ ഉണർത്തി. 'ഛീ ഒരൊററ ചോദ്യത്തിന്ന തന്റെ ഹൃദയം വെളിപ്പെട്ടുപോയല്ലോ' എന്ന ലജ്ജിച്ചുംകൊണ്ട പറഞ്ഞു.

രാ:—എന്തുത്തരം?

വൃ:—കമലത്തോടുകൂടിയല്ലാത്ത കട്ടന്റെ ജീവിതം വ്യർത്ഥമെന്ന്.

രാ:—ആര പറഞ്ഞു?

വൃ:—കട്ടന്റെ ഹൃദയം പറഞ്ഞു.

രാ:—വല്ലതും ധരിച്ച വല്ലതും പറഞ്ഞ് അപമാനമൊന്നുമുണ്ടാക്കരുതെ.

വൃ:—രാജൻ! നീ എന്നെ അറിയില്ല. കഷ്ടപ്പെടുന്നവരെ സഹായിക്കുകയാണ് എന്റെ ധർമ്മം. എനിക്ക പണം വേണ്ട, പൊന്നു വേണ്ട, പേരു വേണ്ട, പെരുമ വേണ്ട; സത്യത്തിന്റെ ശ്രേയസ്സും അനാഥർക്ക് ആധാരവും ആകുകയാണ് എന്റെ ധർമ്മം. അതിനാൽ നിന്നോട് ഞാൻ ചോദിച്ചത് നിന്നെപ്പരിഹസിക്കാനല്ല, സഹായിക്കാനാണ്.

വൃദ്ധന്റെ അഭിമാനപൂരിതമായ ഊർജ്ജിതഗർജ്ജനം രാജകുമാരനെ ഒന്ന ചലിപ്പിച്ചു. രാജൻ വൃദ്ധനെ കോപത്തോടും വിസ്മയത്തോടും എന്നാൽ സംശയത്തോടും ഒന്ന വീക്ഷിച്ചു നോക്കി. പക്ഷെ അതുവരെക്കണ്ട വൃദ്ധനല്ല ഇപ്പോൾ ഇരിക്കുന്നത്. വെണ്മയാർന്ന താടിമീശകൊണ്ട പൂജനീയവും പ്രകൃത്യാ പ്രശാന്തവും ആയിരുന്ന വൃദ്ധന്റെ വദനം, നോക്കുന്നവരെ എല്ലാം നമിപ്പിക്കുന്ന ഒരു ദേവാംശത്തിന്റെ പ്രഭാവത്തെ സ്ഫുരണംചെയ്യുന്ന പ്രവൃത്തികൊണ്ട പ്രൗഢഗംഭീരമായിക്കാണപ്പെട്ടു. അതിനാൽ തന്റെ ബന്ധുവാര എന്ന നിശ്ചയമില്ലാത്ത നിലയിൽ രാജൻ ഒന്ന കൂടി പ്രശ്നംചെയ്തു.

രാജ:—സഹായിക്കാനാണെങ്കിൽ എൻെറ ഹൃദയം അറിഞ്ഞിരിക്കുന്ന സ്ഥിതിക്ക് എന്നോടു ചോദിക്കുന്നതെന്തിന്?

വൃ:—നിൻെറ അനുരാഗം സ്ഥൈര്യം പ്രകാശിപ്പിക്കുന്നവിധം തീവ്രവും ദൃഢവും ആണോ, താൽക്കാലിക ചിത്തവികൃതിയോ എന്നറിവാൻ മാത്രം.

രാജ:—എൻെറ ഹൃദയത്തിനു ചാപല്യമില്ല.

വൃ:—ശരി, നന്നു. അപ്പോൾ കമലത്തിനെക്കൂടാതെ ജീവിക്കുവാൻ അസാദ്ധ്യമെന്നാണോ നിൻെറ ദൃഢവിശ്വാസം.

രാജ:—എന്നു ഞാൻ പറഞ്ഞില്ല.

വൃ:—പിന്നെ എന്താണു. പറയുക? കേൾക്കട്ടെ.

രാജ:—സ്വാമി, ഞാൻ അവിടുത്തോട് എന്നല്ല ഒരു ജീവിയോടും മനസ്സറിഞ്ഞു് ഒരു ദ്രോഹവും ചെയ്തിട്ടില്ല. എന്നെ എന്തിനു ഇങ്ങനെ വിഷമിപ്പിക്കുന്നു?

വൃ:—കുട്ടി, നിന്നെ ഞാൻ വിഷമിപ്പിക്കുന്നില്ല. നിൻെറ ഹൃദയം എന്നെ തുറന്നു കാണിക്കുക. എൻെറ ഹൃദയം ഞാനും തുറന്നുകാണിക്കാം.

രാജ:—സ്വാമി, ദുഷ്ടനും മൂഢനുമായ ഒരു കൃതഘ്നൻെറ ഹൃദയം, ആരും അറിയാതെ അവനോടുകൂടി മണ്ണടിയുന്നതാണു ലോകത്തിനു നന്നു്.

വൃ:—കുട്ടി, മൗഢ്യം നിനക്കില്ലെന്നാണു ഞാൻ ധരിച്ചിരുന്നതു്. നിൻെറ വാക്കുകൾ എന്നെ സംശയഗ്രസ്തനാക്കുന്നു. കഷ്ടം! ഇതെന്തു പൌരുഷം, നീ മണ്ണോടു ചേരാറായിട്ടില്ല-നിൻെറ ഹൃദയം ആരും അറിയാതിരുന്നിട്ടുമില്ല.

വൃ:—സ്വാമി, അവിടുത്തെ ആജ്ഞയെ ഞാൻ അനുസരിക്കുന്നു. ഞാൻ എന്താണു കാണിക്കേണ്ടതു്?

വൃ:—ശരി, നീ നല്ലവൻ, നിനക്കു കമലത്തിനോടുള്ളതുപോലെ കമലത്തിനു നിന്നോടും പ്രേമമുണ്ടോ?

രാജ:—എനിക്കറിവാനിടയായിട്ടില്ല. അവൾ ഇന്നും എൻെറ മുമ്പിൽ ഒരു ബാലികതന്നെ. അവളുടെ ഹൃദയഗതി അറിവാൻ എനിക്കു ഭാഗ്യമുണ്ടായിട്ടില്ല.

വൃ:—ഇല്ലെന്നുതന്നെ വിചാരിക്കുക, നിൻെറ അനന്തരഗതി എന്തു്? വേറൊരാളെ, കമലത്തെപ്പോലെ സ്ഥിതിയും സൗന്ദര്യവും ഉള്ള ഒരു തരുണിയെ വിവാഹംചെയ്തു നിൻെറ സ്ഥിതിയെ സംരക്ഷിക്കുവാൻ തയ്യാറാണോ?

രാജ:—കമലത്തെ അല്ലാതെ ഈ ജന്മം വേറൊരാളെ ഞാൻ വിവാഹം ചെയ്യുന്നതല്ല.

വൃ:—ഇതെല്ലാം പ്രാരംഭത്തിലപ്പുറമില്ലെന്നു് എന്തു് നിശ്ചയം?

രാ:—ക്ഷമിക്കണം. എൻെറ ചിത്തം ചലിക്കുമെന്നു എനിക്കു വിശ്വാസമില്ല. കമലത്തെ കിട്ടുമെന്നും എനിക്കാശയില്ല. അതിനാൽ ജീവാവസാനം കഴിയുന്നതും ശീഘ്രമാക്കുവാനും അതുവരെ ബ്രഹ്മചര്യം അനുഷ്ഠിച്ചു് അവളുടെ കുടുംബത്തെ സേവിക്കുവാനുമാണു ഞാൻ നിശ്ചയിച്ചിട്ടുള്ളതു്.

വൃ:—കിട്ടുകില്ലെന്നു് എന്താണു നിശ്ചയം?

രാ:—അവളുടെ സ്ഥിതിയും എൻെറ സ്ഥിതിയും തമ്മിലുള്ള വ്യത്യാസംകൊണ്ടു് ഏതു മൂഢനും നിശ്ചയിക്കാവുന്ന കാര്യമാണിതു്.

വൃ:—എന്തു വ്യത്യാസം?

രാ:—എന്തിനു എല്ലാം അറിഞ്ഞുകൊണ്ടു് എന്നെക്കൊണ്ടു പറയിക്കുന്നു?

വൃ:—എങ്കിലും കേൾക്കട്ടെ.

രാ:—എനിക്കു വീടില്ല, നാടില്ല, കുലമില്ല, ബന്ധുവില്ല.

വൃ:—നിൻെറ വീടിതുതന്നെ. പിന്നെയെന്തു്?

രാ:—കരക്കാർ എൻെറ വിവാഹത്തിനു വിരോധികളാണു്. അച്ഛൻ അദ്ദേഹത്തിൻെറ മരുമകനെ കമലത്തിനായി എണ്ണിക്കഴിഞ്ഞു.

വൃ:—ഇതു കുട്ടൻ എങ്ങനെ അറിഞ്ഞു?

രാ:—എന്നോടു പാറുക്കുട്ടിയും അവളുടെ അമ്മ ജാനകി അമ്മയും പറഞ്ഞു.

വൃ:—അവർ പരമാർത്ഥവാദികളാണോ?

രാ:—ഞാൻ ജാനകി അമ്മയുടെ മുലകുടിച്ചാണു വളർന്നതു്. അവർ എന്റെ അമ്മ കഴിഞ്ഞേ ഉള്ളൂ. അവൎക്കു പാറുക്കുട്ടിയെക്കാൾ വാത്സല്യം എന്നിലാണു്. അവൎക്കു അമ്മയിൽനിന്നും, അമ്മയ്ക്കു് അച്ഛനിൽ നിന്നും പരമാർത്ഥമറിയാം. പാറുക്കുട്ടിയും എന്നെ അതിരററു സ്നേഹിക്കുന്ന കൂട്ടത്തിലാണു്. അവരാരും ഒരിക്കലും എന്നെ വഞ്ചിക്കയില്ല. അവൎക്കു അവളുടെ അമ്മ പറഞ്ഞും കമലം പറഞ്ഞും കഥകളറിയാം. പിന്നെ അംബാലമ്മയും എന്നെ ഈ വിവരം അറിയിച്ചിട്ടുണ്ടു്.

വൃ:—എന്നിട്ടും കുട്ടൻ കമലത്തെ സ്നേഹിക്കുന്നതെന്തു്?

രാ:—അതെത്ര പാപവും കൃതഘ്നതയും ആണെന്നു് എനിക്കറിയാം. എന്നാൽ ഈ ഒരു വിഷയത്തിൽമാത്രം എന്റെ ഹൃദയത്തെ നിയന്ത്രിക്കുവാൻ എനിക്കു സാധിച്ചിട്ടില്ല, സാധിക്കയുമില്ല.

വൃ:—ഇതു് അച്ഛനറിഞ്ഞാൽ കോപിക്കയില്ലേ?

രാ:—സംശയമെന്തു്? 'ഇത്രനാളും ഇവനെ തീററിപ്പോററിയതിന്റെ നന്ദിയാണു് ഇവൻ കാണിക്കുന്നതു്. എന്റെ കുടുംബത്തിനും എന്റെ ഏകസന്താനത്തിനും കുറച്ചിലുണ്ടാക്കുവാൻ ഇവൻ ആളായല്ലോ' എന്നുപോലും വിചാരിച്ചേക്കാം.

വൃ:—അതു വാസ്തവമല്ലേ?

രാ:—സംശയമില്ല.

വൃ:—അതു കുട്ടനു സങ്കടകരമാണോ?

രാ:—അച്ഛനെ മുഷിപ്പിക്കുന്നതിൽ ഭേദം മരണംതന്നെ എന്നാണു് എന്റെ വിചാരം.

വൃ—:കമലം അനുകൂലിക്കയാണെങ്കിലോ?

രാ—എന്നാലും അച്ഛന്റെ വിപ്രിയത്തെ ഓൎക്കുമ്പോൾ ഞാൻ വാടുന്നു.

വൃ:—അമ്മയുടെ അഭിപ്രായമെന്തു്?

രാ:—ഞങ്ങൾക്കെല്ലാം ഒരേ അഭിപ്രായം തന്നെ. പക്ഷെ അച്ഛന്റെ അഭിമതമേ നടക്കയുള്ളൂ.

വൃ:—അച്ഛന്റെ അഭിമതത്തിനു കമലം അനുകൂലമായി വന്നില്ലെങ്കിലോ?

രാ:—എന്നാൽ ഞാൻ സർവ്വഥാ വഞ്ചിതനായി ഗണിക്കപ്പെടും. അതു പ്രാണസങ്കടവുമാണു്.

വൃ:—എല്ലാവരും അനുകൂലിച്ചാൽ?

രാ:—ഞാൻ ധന്യൻ. ഭാഗ്യവാൻ. അതിൽ എനിക്ക വിശ്വാസമില്ല.

വൃ:—ശരി, ഞാൻ പറയുന്നപോലെ ചെയ്യുമോ?

രാ:—ചെയ്യാം.

വൃ:—ഇന്നുതന്നെ കമലത്തെ കണ്ടു് അവളുടെ മനോഗതി അറിയണം.

രാ:—ഞാൻ ചെയ്യുകയില്ല. എനിക്ക ചെയ്യാൻ പാടില്ല.

വൃ:—എന്തുകൊണ്ടു്?

രാ:—അനൎത്ഥത്തിലേയ്ക്ക ഞാൻ ആരെയും പ്രേരിപ്പിക്കയില്ല.

വൃ:—ഒരു തരത്തിലും പ്രേരിപ്പിക്കേണ്ട. ഇന്നത്തെ സംഭവം അവളേയും വിഷമിപ്പിക്കുന്നതായിരിക്കും. അവൾക്കു് അവളുടെ വിവാഹകാൎയ്യത്തിൽ വല്ല ചിന്തയും ഉണ്ടോ എന്നുമാത്രം അറിയണം.

രാ:—അതു ഞാൻ അമ്മാമ്മ മുഖാന്തരം അറിയാം.

വൃ:—പാടില്ല. നേരിട്ടുതന്നെ ചോദിച്ചറിയണം.

രാ:—അയ്യോ! എനിക്കുമേലാ!

വൃ:—അറിയണം. അത്യാവശ്യമാണു്. അവൾക്കു കുട്ട നെക്കൊണ്ടു വിവാഹം ചെയ്യിക്കാനാണു ഇഷ്ടമെ ങ്കിൽ അതു മംഗളമായി നടത്തുന്ന ഭാരം ഞാൻ ഏററു.

രാ:—എന്തു പറഞ്ഞാലും എനിക്കതുമേല.

വൃദ്ധൻ തന്റെ സഞ്ചി അഴിച്ചു് ഒരു ബുക്കു് രാജന്റെ കയ്യിൽകൊടുത്തു. രാജൻ അതു തിരിച്ചുംമറിച്ചും നോക്കി, അത്ഭുതവിവശനായി പറഞ്ഞു.

രാ:—അവിടുന്നാരുതന്നെയായാലും എന്നെ ഉപവൃണ്ണായി ഈ കാര്യത്തിൽ നിർബ്ബന്ധിക്കരുതേ.

വൃദ്ധൻ രാജന്റെ ചെവിയിൽ എന്തോ മന്ത്രിച്ചു. രാജൻ പെട്ടെന്നു ഞെട്ടി പിന്മാറി സ്തബ്ധപ്രായനായി നിലച്ചു.

വൃ:—നീ വിഷമിക്കേണ്ട, ഞാൻ പറയുന്നതുപോലെ ചെയ്യുക.

രാ:—സ്വാമീ, എന്നെ രക്ഷിക്കണം. ഞാൻ അറിവില്ലാതെ പറഞ്ഞതു ക്ഷമിക്കണം.

എന്നു പറഞ്ഞു വൃദ്ധന്റെ കാലു പിടിച്ചു സാഷ്ടാംഗം നമസ്കരിച്ചു. വൃദ്ധൻ വിവശനായി സവാത്സല്യം രാജശേഖരനെ പിടിച്ചെഴുന്നേല്പിച്ചു.

വൃ:—കുട്ടാ—നീ ഒട്ടും വ്യസനിക്കേണ്ട. ഇവിടെ എന്നല്ല, എവിടെയും നിന്റെ ഉത്തമസ്സേഹിതനും 'സഹായി'ക്കു ഞാൻ എന്നെ കരുതിക്കൊള്ളുക. നീ വായിച്ചതും ഞാൻ പറഞ്ഞതും ഒന്നും പുറത്തുപോകരുതു്. ഒരു ജീവിപോലും അറിയരുതു്—നിന്റെ ഹൃദയവല്ലഭപോലും അറിയരുതു—പോയി ഞാൻ ആവശ്യപ്പെട്ടതുപോലെ എല്ലാം ചോദിച്ചറിഞ്ഞുകൊണ്ടു വരിക.

രാജൻ യാതൊരുത്തരവും പറവാൻ ശക്തനായിരുന്നില്ല. ആനന്ദപുരസ്സരമായ ഒരുള്ളനസം ആ സുകുമാ

മന്റെ വദനത്തിൽ വ്യാപരിച്ചു്, വൃദ്ധനെ സാദരം വീക്ഷണം ചെയ്തുകൊണ്ടിരുന്നതേയുള്ളു. സ്വപ്നവിഭ്രമമൊ മായാവിഭ്രമമൊ എന്താണിതെന്നു് ആ യുവാവു പരിഭ്രാന്തനായി.

വൃ:— കുട്ടാ- പരിഭ്രമിക്കേണ്ട കണ്ടതും കേട്ടതും എല്ലാം വാസ്തവംതന്നെ. ലോകത്തിൽ എന്തെല്ലാം നടക്കുന്നു- അതിശയമൊന്നില്ല. ഞാൻ പോകട്ടെ. പറഞ്ഞതുപോലെയെല്ലാം ചെയ്യണം. ഒട്ടും അമാന്തിക്കരുതു്. സ്ത്രീകളുടെ ഹൃദയം വിശ്വസിക്കത്തക്കതല്ല. നീ വ്യസനിക്കേണ്ട. എന്തിനും സന്നദ്ധനായ ഞാൻ നിന്റെ സഹായിതന്നെ. ശുഭമസ്തു.

* * *

കിട്ടുപിള്ളയുടെ കോപഗർജ്ജനം കേട്ടു് എല്ലാവരും മാളികവിട്ടിറങ്ങിയപ്പോൾ രാഘവക്കുറുപ്പിന്റെ ഇച്ഛാനുസാരം പാറുക്കുട്ടി പുറകോട്ടു വലിഞ്ഞു നിന്നതേയുള്ളു. അവർ ഇരുവരും താഴെയിറങ്ങി കോവണിക്കു കിഴക്കുവശമുള്ള മറവിൽ ഒളിച്ചുനിന്നു സല്ലാപത്തിനാരംഭിച്ചു.

ക:— എടീ, ആ താന്തോന്നിപ്പെണ്ണിന്റെ അഹമ്മതി നീ കണ്ടില്ലേ- അവളുടെ ഭർത്താവു് അടുത്തുള്ളതുകൊണ്ടാണിത്ര ധിക്കാരം.

പാ:— ഏതു ഭർത്താവു്?

ക:— ആ തെണ്ടിച്ചെറുക്കനേ!

പാ:— ഓഹോ, മാധവന്നായരെന്നാളെ!

ക:— അതെന്താ?

പാ:— എടീ, അവരാരും കെട്ടിയിട്ടില്ല- അവളെ അവിടുത്തേയ്ക്കു് ഉഴിഞ്ഞുവച്ചിരിക്കയാണു്.

ക:— ഛീ- എന്റെ പട്ടിക്കു വേണം കണ്ടവന്റെ പിണ്ണത്തെ. എനിക്കു് എന്റെ പാറുക്കുട്ടിയെ മതി. അവളുടെ പുറകേ നടക്കാൻ ഇവന പെണ്ണാണോ?

അകമെ സന്തോഷത്തോടും പുറമെ സന്താപത്തോടും കമലത്തിന്റെ മുറിയിലെത്തി. കമലം അപ്പോഴും ചിന്താഗ്രസ്തയായിത്തന്നെ ഇരിക്കയായിരുന്നു.

പാ:—എന്താ കമലം ഈ കേട്ടതു്?

ക:—എനിക്കറിഞ്ഞുകൂടാ.

പാ:—കഷ്ടം, അച്ഛൻ ഇത്ര വിവരമില്ലാത്തവനായല്ലൊ!

ക:—ഛീ, അച്ഛൻ വിവരമില്ലാത്തവനൊ-അതും എന്റെ മുമ്പിൽ വച്ചൊ. നിന്റെ തലമുടിയൊക്കെ പറഞ്ഞിയതാരു്.

പാ:—ഞാൻതന്നെ തലകടിച്ചിട്ട ചൊറിഞ്ഞതാണു്.

ക:—നിന്റെ കണ്ണു കലങ്ങിയിരിക്കുന്നതെന്തു്?

പാ:—കമലത്തിനെ ശകാരിച്ചു എന്നറിഞ്ഞിട്ടു്-എങ്കിലും എന്തായിരിക്കും കാരണം.

ക:—എനിക്കറിഞ്ഞുകൂട.

പാ:—നമ്മളൊക്കെ പ്രായംചെന്നിരിക്കുന്ന പെണ്ണുങ്ങളല്ലെ. അതുകൊണ്ടിനി ചേട്ടന്റെ അടുക്കൽ കിടന്നധികം കളിക്കരുതെന്നായിരിക്കും.

ക:—ആരു കളിച്ചു ആരു് കളിക്കണം-എന്തെങ്കിലുമാവട്ടെ.

പാ:—അതിൽ നമ്മളും പരിഭവിക്കുന്നതെന്തിനാ-തന്തമാരു അങ്ങനെയൊക്കെ നോക്കുന്നതല്ലയൊ?

ക:—നിന്റെ ഉപദേശമൊന്നും ഇവിടെ ആവശ്യമില്ല. നീ പോയി അമ്പലാമ്മയോടു് ഒന്നിവിടെ വരണം എന്നു ഞാൻ അപേക്ഷിച്ചതായി പറയണം. ഞാൻ ഇനി പുറത്തിറങ്ങുകയില്ല.

പാ:—പുറത്തിറങ്ങാതിരുന്നാൽ?

ക:—എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം. നീ പറയുന്നതു കേൾക്കുക.

പാറുക്കുട്ടി നേരെ സ്വമാതാവിന്റെ അടുക്കലേക്കാണു പോയതു്. തത്സമയം നടന്നസംഭവങ്ങളെല്ലാം അറിഞ്ഞു ജാനകിഅമ്മ "ഓ- ശാസിക്കുന്നു. ഇങ്ങനെയാണോ കൊച്ചു കുഞ്ഞുങ്ങളോടു പറയേണ്ടതു്. പെണ്ണുങ്ങളായാൽ ആണുങ്ങളിരിക്കുന്നിടത്തുപോയി കളിച്ചേക്കും" എന്നെല്ലാം മനസ്സാക്ഷിക്കു വിപരീതമായി പുലമ്പിക്കൊണ്ടു സന്തോഷാബ്ധിയിൽ കുളിച്ചു കളിക്കയായിരുന്നു. പാറുക്കുട്ടിയെ കണ്ട ഉടനെ,

ജാ:—എന്തെടീ പെണ്ണു കിടപ്പാരയോ?

പാ:—ഓമേഹാ അമ്പലാമ്മയെ ആളയച്ചു വരുത്തിയിരിക്കുന്നു.

ജാ:—ഇനി അവരെയാണു ഓട്ടിക്കേണ്ടതു്. അതിനു ഞാൻ കണ്ടിട്ടുണ്ടു് വഴി.

പാ:—അപ്പുറം ഇതമ്മ ചെയ്യിച്ചതാണോ? അങ്ങനെ വരട്ടെ.

ജാ:—പിന്നല്ലാതാണു്. നിന്റെയച്ഛൻ വന്നോ ഇതു ചെയ്യിക്കാൻ.

പാ:—അമ്മോ രാഘവക്കുറുപ്പിനു് എന്നെ വിവാഹം ചെയ്യണമെന്നു്.

ജാ:—ആരു പറഞ്ഞു?

പാ:—അദ്ദേഹം.

ജാ:—ആരോടു്?

പാ:—എന്നോടുതന്നെ.

ജാ:—ആ്ഹാ! അത്രയ്ക്കായോ? നീ എന്തു പറഞ്ഞു?

പാ:—അമ്മയോടു ചോദിച്ചു പറയാം—എന്നു പറഞ്ഞു.

ജാ:—എടീ. അങ്ങേരെ ഒന്നു വിഷമിപ്പിക്കണം. ഇല്ലെങ്കിൽ ഈ ആണുങ്ങളു് ചവുട്ടിത്തേയ്ക്കും.

പാ:—എനിക്കിതൊന്നും മേലേ.

ജാ:—മേലേ, ഫ. അസത്തു, മേലേ, കഴിയുന്നോ?

പാ:—അമ്മാ, അങ്ങേരെ വിവാഹം ചെയ്താൽ ഇവിട്ടത്തെ സ്വത്തിൽ പകുതി നമുക്ക വാങ്ങിത്തരാമെന്ന്.

ജാ:—അതെങ്ങനെ?

ജാ:—എന്തോ വ്യവഹാരത്തിന വഴിയുണ്ടെന്ന്.

ജാ:—കണ്ടേക്കാം, കണ്ടേക്കാം. അവരൊക്കെ പഠിച്ച പരീക്ഷകൊടുത്തവരല്ലെ.

പാ:—തമ്പി അങ്ങേരത്തെ സംബന്ധം ഇവിടെ നടത്തിയാൽ അതെല്ലാം സാധിക്കാമെന്ന്. അവരു തമ്മിൽ വലിയ ഇഷ്ടമാണത്രെപോലും!

ജാ:—അങ്ങനെ വരട്ടെ കള്ളി പുറത്ത്. അങ്ങനെ ചെയ്യിച്ചാൽ ഇയ്യാൾ നിന്നെ സംബന്ധം ചെയ്യുമോ?

പാ:—അതല്ലെങ്കിലും ചെയ്യും. ഇങ്ങനെ ഒരുയാത കാര്യത്തിന് എളുപ്പമുണ്ടെന്നേയുള്ളു.

ജാ:—അങ്ങനെ ചെയ്യിക്കാമല്ലോ. ഇവനെ ഞാൻ ഓടിക്കയില്ലെ ഇവിടുന്ന്. നീ കണ്ടോ!

പാ:—തമ്പിയങ്ങുന്ന നല്ലവനാണോ അമ്മാ?

ജാ:—നല്ലവനെ ഇപ്പൊഴക്ക കിട്ടുമൊ. അയാൾ എത്ര തേവിടിശ്ശിയെ സംബന്ധം ചെയ്തിട്ടുണ്ടോ എന്തോ! അവിടെയെങ്ങും കൊള്ളാവുന്നവരാരും ചെന്നുകൊടുക്കില്ല.

പാ:—അദ്ദേഹം ഈയിടെ ഇവിടെ വരുംപോലും.

ജാ:—എന്നാൽ ഭംഗിയായി?

---

# അദ്ധ്യായം ൰

## തരുണീഹൃദയഗഹനത

ലോകത്തിന്റെ നാശത്തെയും സാക്ഷീകരിക്കുന്ന സന്താപസംക്രാന്തികൾ പ്രായവൈകൃതത്തെയും സംസ്പൃഷ്ടികളാൽ ശിക്ഷിതവും രക്ഷിതവും ആയ കനകമംഗലത്തിലും വ്യാപരിച്ചിരിക്കുന്നതു വൃദ്ധയോഗിയെ വിജൃംഭിതവീര്യവാനാക്കി പ്രവർത്തനരംഗത്തിൽ പ്രവേശിപ്പിച്ചുവരുന്നു എന്ന കഥ ആരും അറിയുന്നില്ല. കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഗതികൾ കഴിച്ചു രണ്ടു മണിക്കൂറിനിടയ്ക്കു നടന്നിട്ടുള്ളവയാണ്. ഈ സംഭവങ്ങളുടെ എല്ലാം മദ്ധ്യേ പിടിച്ചു അവർ തമ്മിലുള്ള ദുരാഗ്രഹിയും ദുർമ്മതിയും ആയ ജനനായകസ്ഥാനം അലങ്കരിക്കുന്നതെങ്കിലും, പരമാർത്ഥത്തിൽ കൃതാർത്ഥനായി സന്തോഷിക്കുന്നതും സംഗതികളുടെ തിരിച്ചിലും ദർശിക്കുന്നതും വൃദ്ധയോഗിയാകുന്നു. രാജാന ഐശ്വര്യപരവശനും അനുസന്ധാനശീലനും ആക്കിയ മഹേന്ദ്രജാലപ്രയോഗത്തിനു ശേഷം വൃദ്ധന്റെ സൗന്ദര്യവദനം പ്രൗഢഗംഭീരനായ ഒരു മഹാപ്രഭുവിന്റെ ആജ്ഞാശക്തിയെയും ഉദാരശീലത്തെയും ധീരവീരപരാക്രമത്തെയും സ്ഫുരിപ്പിക്കുന്നതായി പരിവർത്തനം ചെയ്തു. വൃദ്ധകായത്തിന്റെ രോഗമായി തീർന്നിട്ടുള്ള കാട്ടുവടിയും സഞ്ചിയും ഉണ്ടായിരുന്നെങ്കിലും, രാജാനവിട്ട മാളികയിൽ നിന്നിറങ്ങിയ വൃദ്ധന്റെ നടപ്പും ഭാവവും സമരസന്നദ്ധനായ ഒരു സേനാനായകന്റെ ഉദാസീനപുരസ്സരമായ പൗരുഷപ്രസരിപ്പോടുകൂടിയായിരുന്നു. വൃദ്ധൻ മാളികയ്ക്കു താഴെ നിന്നു കാര്യസ്ഥാനത്തേക്ക് ഒന്നുനോക്കി, കിട്ടുപിള്ളയെ അവിടെ കാണാഴികയാൽ നേരെ മഠത്തിലേക്കു നടന്നു. കമലത്തിന്റെ ശത്രുക്കൾ

നിന്ന അംബാലാമ്മയും വൃദ്ധനും ഒരുമിച്ചാണ മഠത്തിൽ പ്രവേശിച്ചതു്. വൃദ്ധന്റെ മുഖജ്യോതിസ്സു് കണ്ടു് അംബാലാമ്മ അറിയാതെ തന്നെ കൈകൂപ്പിപ്പോയി.

വൃ:—അമ്മേ, ഇരിക്കണം; എനിക്കല്പം പറവാനുണ്ടു്.

അം:—സ്വാമി എന്തു് അല്പം കല്പിച്ചിരിക്കുന്നതു്?

വൃ:—എന്റെ വേഷം ഞാൻ നേരത്തെ അറിയിച്ചിട്ടുണ്ടല്ലോ. കണ്ടാൽ പറയാതിരിക്കുവാൻ എനിക്കു നിവൃത്തിയില്ല.

അം:—എന്തു്, ആരോടു പറഞ്ഞു?

വൃ:—അതു പിന്നെപ്പറയാം.

അം:—എന്നാൽ എന്താണു് എന്നോടു പറവാനുള്ളതു്?

വൃ:—പറയാം, കമലത്തിനെ ആര വിവാഹം ചെയ്യണമെന്നാണു് അമ്മയുടെ ആഗ്രഹം?

അം:—എനിക്കങ്ങനെ ഒരാഗ്രഹവുമില്ല. എങ്കിലും കമലത്തിന്റെ ഭർത്താവു് രാജൻ എന്നാണു് എന്റെ പൂർണ്ണവിശ്വാസം.

വൃ:—അതു സംശയമില്ല, പക്ഷെ അതു സാധ്യമെന്നു വിചാരിക്കുന്നുണ്ടോ?

അം:—എനിക്കറിഞ്ഞുകൂടാ.

വൃ:—സാധിക്കണമെന്നു് ആഗ്രഹമുണ്ടോ?

അം:—എല്ലാവർക്കും നല്ലതു വരണമെന്നു് ആഗ്രഹമുണ്ടാകാതിരിക്കില്ലല്ലോ.

വൃ:—അതിനായി യത്നിച്ചു ശ്രദ്ധാപൂർവം പ്രവർത്തിക്കുവാൻ വിചാരിക്കുന്നുണ്ടോ?

അം:—യഥാശക്തി പ്രവർത്തിക്കുന്നുണ്ടു്.

വൃ:—അതുകൊണ്ടു കാര്യസാധ്യമുണ്ടാകുമോ; ഉണ്ടായോ?

അം:—ഉണ്ടായില്ല. ഉണ്ടായേക്കാം.

വൃ:—ഉണ്ടാകും എന്നു നിശ്ചയമുള്ള വിധം പ്രവർത്തിക്കുവാൻ തയ്യാറുണ്ടോ?

അ:—ഏതുവിധമെന്നറിഞ്ഞാൽ പറയാം.
വൃ:—നീചമാൎഗ്ഗം ഞാനുപദേശിക്കയില്ലെന്നറിയാമല്ലോ.
അ:—അറിയാം. എങ്കിലും മാൎഗ്ഗമറിയണം.
വൃ:—പറയാം. വിരോധമില്ല. രാജൻ നായരാണെന്നു് അമ്മ പറഞ്ഞു. അവന്റെ അച്ഛനാരു്? വിടെ വിടെ? പറയണം.

അപ്രതീക്ഷിതമായ ഈ പ്രശ്നംമൂലം അത്ഭുതകരമായ സൂക്ഷ്മതയോടും സ്ഥൈര്യത്തോടും പെരുമാറുവാൻ തക്ക മാനസികാഭ്യാസം സിദ്ധിച്ചിട്ടുള്ള ആ തപസ്വിനിയുടെ വദനം, ഏതോ ഒരു ഭയത്തിൽനിന്ന പെട്ടെന്നുണ്ടായിപ്പോയ ഒരു ഘോരാഗ്നിയുടെ ജ്വാലാതീവ്രതയിൽ വെന്തു കരിഞ്ഞു വെണ്ണീറായിപ്പോയി; ജലമയമില്ലാതായ അധരങ്ങൾ വിറച്ചു; അൎദ്ധോന്മീലിതമായ നേത്രങ്ങൾ തുറിച്ചു കൂൎമ്പിച്ചു; ശ്വാസോച്ഛ്വാസനിബന്ധനത്താൽ മാറിടം വികസിച്ചു. ഈ ഭാവഭേദങ്ങൾ വൃദ്ധയോഗി സൂക്ഷിച്ചുകൊണ്ടിരുന്നു. ഇരുവരും പരസ്പരം വീക്ഷിച്ചുംകൊണ്ടു് അല്പനേരം വിരമിച്ചുപോയി.
വൃ:—അമ്മോ, പറയണം. അതു വലിയ രഹസ്യമാണു്.
അ:—ഞാനെന്തു പറയുന്നു?
വൃ:—രാജന്റെ അച്ഛനാരു്?
അ:—സ്വാമീ! എന്താണിവിധം സംസാരിക്കുന്നതു്?
വൃ:—എനിക്കിതിനെപ്പററി ചോദിക്കുവാൻ അധികാരവും ആവശ്യവും ഉണ്ടായിട്ടു്.
അ:—എന്താണധികാരമെന്നറിയുന്നില്ല. അതെന്തായാലും ഞാനെങ്ങനെ ഇതിനുത്തരം പറയുന്നു?
വൃ:—അവിടുത്തെ ദീൎഘദൎശനശക്തികൊണ്ടോ, പൂൎവ്വദൎശനഭാഗ്യം കൊണ്ടോ പറയാം.
അ:—അവിടുന്നു് അൎത്ഥഗൎഭിതമായി സംസാരിക്കുന്നതു് എനിക്കു മനസ്സിലാകുന്നില്ല.
വൃ:—അതു് അവിടുന്നു് ഗൎഭിതാൎത്ഥയായിട്ടുതന്നെ.

അം:—എനിക്കിതൊന്നും മനസ്സിലാകുന്നില്ല.

വൃ:—ശരി മനസ്സിലാകുന്നതുപോലെ ചോദിക്കാം. എന്നെ ഒരു വെറും സാധാരണക്കാരനായി കരുതരുതെന്ന് ആദ്യമായി പറഞ്ഞുകൊള്ളട്ടെ.

അം:—അങ്ങനെ ഞാൻ ഇതുവരെ വിചാരിച്ചിട്ടില്ലല്ലോ.

വൃ:—ശരി. എന്നാൽ പറയാം. രാജന്റെ അമ്മ ആര്? പറയണം.

വീണ്ടും അംബാലാമ്മയുടെ ശരീരം തുടിച്ചു; അക്ഷിപദ്മങ്ങൾ വികസിച്ചു; അധരങ്ങൾ വിളറി വിറച്ചു; മുഖം മ്ലാനമായി.

വൃ:—എന്താണു പറയാത്തത്?

അം:—ഈ ചോദ്യങ്ങൾ രണ്ടും ഒന്നല്ല. അവനെ അറിയുന്നവർ സാധാരണ അച്ഛനെയും അറിയുമല്ലോ.

വൃ:—ഈ ഉരുട്ടെല്ലാമെന്തിന്? അറിയാൻ പാടില്ലെങ്കിൽ അതു പറയണം.

അം:—ഞാൻ ആരെയും ഉരുട്ടുന്നില്ല. പറയേണ്ടതും പറയാവുന്നതും ഞാൻ പറഞ്ഞിട്ടുണ്ട്. മറ്റൊന്നും എന്നോടു ചോദിക്കരുത്.

വൃ:—ഞാനാരെന്നറിയാമോ?

അം:—പറഞ്ഞിടത്തോളം അറിഞ്ഞിട്ടുണ്ട്. അതിൽ കൂടുതലായി അറിയണമെന്ന് എനിക്കാഗ്രഹമില്ല.

വൃ:—കോവിലകത്തു കുഞ്ഞുക്കുറുപ്പിനെ എനിക്കറിയാം. അദ്ദേഹത്തിന്റെ ഭാര്യ അരണിവിളാകത്തു അമ്മുക്കുട്ടിയെയും ഞാൻ അറിയും. അവരുടെ വിവാഹത്തിനു ക്ഷണിക്കപ്പെട്ട നാലുപേരിൽ ഒരാൾ ഞാൻതന്നെ. ഭവതിക്ക് എന്നെപ്പറ്റി എന്തെങ്കിലും അറിയണമെന്ന് ഇനിയും ആഗ്രഹമില്ലയോ?

വൃദ്ധന്റെ ഓരോ വാക്യവും അത്യത്ഭുതവും അത്യാനന്ദവും അതിജിജ്ഞാസയും കലർന്നുള്ള പരവശതയോടെ ശ്രദ്ധിച്ചുകൊണ്ടിരുന്ന അംബാലാമ്മ, വൃദ്ധന്റെ

വീക്ഷണാവശ്യതയാലൊ, വാൎത്താത്രുക്ഷതയാലൊ മനസ്സിൽകൊള്ളാത്ത വല്ല വിരുദ്ധസ്മൃതിയാലൊ എന്തൊ പെട്ടെന്നു മൂൎച്ഛിതയായി നിലംപതിച്ചു.

“ആഹാ! ഇനിയും എന്നെ തോല്പിക്കുവാനൊരാവം” എന്നു വൃദ്ധൻ ശാന്തമായി പറഞ്ഞുകൊണ്ടു് ആ തപസ്വിനിയുടെ സമീപത്തുചെന്നു നോക്കി. ജീവച്ഛവംപോലെ കിടക്കുന്ന ആ സാധ്വിയുടെ പരിഭ്രമജനകമായ പാരവശ്യം കണ്ടു വൃദ്ധൻ ഒന്നന്ധാളിച്ചു് “ഓഹൊ, അല്പം കടന്നുപോയി” എന്നു പിറുപിറുത്തുകൊണ്ടു് ജലംകൊണ്ടുവന്നു് അവരുടെ മുഖത്തു തളിച്ചു. പക്ഷെ ഫലമൊന്നും ഉണ്ടായില്ല. വീണ്ടും വീണ്ടും വൃദ്ധൻ വെള്ളംതളിച്ചുനോക്കി. എന്നിട്ടും ആ തപസ്വിനിക്കു യാതൊരു ചലനവും ഉണ്ടായില്ല. പരിഭ്രാന്തനായ വൃദ്ധൻ ഉടനെ ഒരു വേലക്കാരനെ വിളിച്ചു “അമ്മ മോഹാലസ്യപ്പെട്ടുകിടക്കുന്നു. വേഗം ആരെങ്കിലും വരുവാൻ ചെന്നു പറയുക” എന്നു പറഞ്ഞയച്ചു. ആ വേലക്കാരനാകട്ടെ പോകുമ്മുമ്പെ തപസ്വിനിയെ ഒന്നു നോക്കി. വെറും തറയിൽ തലയ്ക്കൽ കിണ്ടിയും വെള്ളവുമായി കിടക്കുന്ന അബലാമണിയെ കണ്ടപ്പോൾ “അയ്യൊ” എന്നവൻ വിളിച്ചുപോയി. “എടാ, അവിടെച്ചെന്നു പറയാൻപറഞ്ഞാൽ നീ ഇവിടെ കിടന്നു കൂവുകയാണൊ” എന്നു വൃദ്ധൻ ക്രുദ്ധനായി ചോദിച്ചതു കേട്ടു്, അവൻ കനകമംഗലത്തുചെന്നു “അമ്മ ചത്തുപോയി, വേഗം മഠത്തിലേയ്ക്കു ചെല്ലുവിൻ” എന്നു യാവരെയും പ്രത്യേകം പ്രത്യേകം അറിയിച്ചു. ഇതുകേട്ടമാത്രയിൽ പരിഭ്രാന്തരായി മുറവിളിയിട്ടുംകൊണ്ടു സകലരും ഓടിഎത്തി. കഥയറിയാതെ വേലക്കാർ നീട്ടി നീട്ടി നിലവിളിച്ചുതുടങ്ങി. കിട്ടുപിള്ളയും ലക്ഷ്മിക്കുട്ടിഅമ്മയും രാജശേഖരനും അടുത്തുവന്നു വൃദ്ധനോടു കഥചോദിച്ചു. അപ്പോഴാണു മോഹാല

സ്യമെന്നു് അവരറിഞ്ഞതു്. ഉടനെ സമാധാനചിത്തനായ രാജൻ ഓടിപ്പോയി ഒരു ചെറിയ കപ്പികൊണ്ടുവന്നു അംബലാമ്മയെ മണപ്പിച്ചു ചില ശുശ്രൂഷകളെല്ലാംചെയ്തു. അപ്പോൾ അവർ കണ്ണുതുറന്നു. "സ്വാമി! ക്ഷമിക്കണം-രക്ഷിക്കണം" എന്നു പറഞ്ഞുകൊണ്ടാണു് അവർ കണ്ണുതുറന്നതു്. "എന്തു് എന്തു്" എന്നു കിട്ടുപിള്ള ചോദിച്ചപ്പോൾ അംബലാമ്മ ചുററും നോക്കി. സകലരും കണ്ണീരൊലിപ്പിച്ചുംകൊണ്ടു നിൽക്കുന്നതുകണ്ടു് ആ യോഗിനി വൃദ്ധന്റെ മുഖത്തു നോക്കി.

അംബ:—ഞാൻ അധികം നേരം കിടന്നുപോയോ?

വൃ:—ഏകദേശം ഒരു മിനിട്ടു നേരം കിടന്നു.

അംബ:—ഞാൻ വീണപ്പോൾ സ്വാമി മാത്രമേ ഉണ്ടായിരുന്നുള്ളല്ലൊ.

വൃ—എന്റെ ശുശ്രൂഷയാൽ അവിടുന്നു് കണ്ണു തുറക്കാഞ്ഞതുകൊണ്ടു ഞാൻ ഒരു വേലക്കാരനെ അങ്ങോട്ടു പറഞ്ഞയച്ചു.

ലക്ഷ്മി:—അവൻ അവിടെവന്നു അമ്മ ചത്തുപോയി, എല്ലാവരും വരാൻ സ്വാമി പറഞ്ഞു എന്നുപറഞ്ഞു. ഞങ്ങളെല്ലാം തല്ലിയലച്ചു് ഓടിവന്നപ്പോഴാണു കഥയറിഞ്ഞതു്.

വൃ:—ആഹാ, അങ്ങനെയാണോ പറഞ്ഞതു്? എവിടെ അവൻ?

രാജ:—അവൻ ഇതാ ഓടുന്നു.

കിട്ടു:—സാധു. അവൻ അങ്ങനെയാണു ധരിച്ചുപോയതു്. ഈ കിടപ്പു കണ്ടാൽ ആരും അങ്ങനെ പറയുകയില്ല. എന്താണു കാരണം?

അംബ:—എന്തോ ഞങ്ങൾ ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. പെട്ടെന്നു തല കറക്കം വന്നുപോയി.

വൃ:—ഇങ്ങനെ ഇതിനു മുമ്പുണ്ടായിട്ടുണ്ടോ?

അംബ:— ഒരിക്കൽ ഉണ്ടായിട്ടുണ്ട്. അതിവിടെ വച്ചല്ല. ഒരു വഴിയിൽവച്ചാണ്. അന്നു വഴിക്കാർ ആരോ കുറെ വെള്ളം തന്നു മോചിപ്പിച്ചു. കമലം എവിടെ?

ലക്ഷ്മി:— അവരും അറിഞ്ഞില്ല.

ജാന:— അറിഞ്ഞു. അവിടെ കിടന്നു നിലവിളിക്കുയാണ്.

ല:— രാജൻ, നീ ഓടിപ്പോ. അവളെ സമാധാനപ്പെടുത്തു്.

കി:— അവളെന്തു വരാഞ്ഞതു്?

ല:— അവളിനി വീട്ടിനുവെളിയിൽ ഇറങ്ങുകയില്ല പോലും.

"ഓഹോ" എന്നു മാത്രം കിട്ടുപിള്ള അതിവാത്സരമായി പറഞ്ഞു. രാജൻ വേഗത്തിൽ വീട്ടിലേക്കു തിരിച്ചു. നേരം സന്ധ്യയാകാറായതുകൊണ്ടു മററുള്ളവരും സ്വല്പനേരം കഴിഞ്ഞപ്പോൾ പിരിഞ്ഞു. എല്ലാവരും പോയ ഉടൻ അംബാലാമ്മ എഴുന്നേററു വൃദ്ധനെ സാഷ്ടാംഗം നമസ്കരിച്ചു് "സ്വാമീ, ക്ഷമിക്കണം" എന്നു വീണ്ടും പറഞ്ഞു. വൃദ്ധൻ ആ സാധ്വിയെ പിടിച്ചെഴുന്നേല്പിച്ചു. പിന്നീടു് അവർ തമ്മിൽ ഒരു മണിക്കൂർ നേരത്തേക്കു് ഒരു രഹസ്യസംഭാഷണം നടന്നു. അതു കഴിഞ്ഞപ്പോൾ അംബാലാമ്മ ഒരു നവയുവതിയെപ്പോലെ പ്രസന്നജ്യോതിഷ്മതിയായി പരിണമിച്ചു.

രാജൻ പ്രധാനഗൃഹത്തിലേക്കു ചെന്നപ്പോൾ, കമലം, അപ്പോൾ പിടിച്ചു കൂട്ടിലടയ്ക്കപ്പെട്ട കിളിയെപ്പോലെ പരിഭ്രാന്തയായി, താൻ മാതൃനിർവിശേഷം സ്നേഹിക്കുന്ന അംബലാമ്മയുടെ മരണവൃത്താന്തം അബദ്ധമെന്നു വേലക്കാരനെ ക്രാസ് ചെയ്തു ധരിച്ചുവെങ്കിലും, രോഗസ്ഥിതി അറിവാൻ പാടില്ലാതെ തന്റെ

ശപഥത്തെ ഖണ്ഡിച്ചു് അങ്ങോട്ടു പോകയെങ്കിലൊ എന്നു വിചാരിച്ചുഴലുകയായിരുന്നു. രാജനെ കണ്ട ഉടൻ "ചേട്ടാ, അമ്മയ്ക്കു സുഖമായോ?

രാ:—സുഖമായി.

ക:—എന്തായിരുന്നു സുഖക്കേടു്?

രാ:—സാരമില്ല. ഒരു മോഹാലസ്യം മാത്രം.

ക:—അതിനു കാരണമെന്തു്?

രാ:—എന്തൊ, ഒരു തലകറക്കമുണ്ടായി എന്നാണു പറഞ്ഞതു്. സ്വാമിയുമായി സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം ഉടൻ കുറെ വെള്ളം തളിച്ചു. ഫലമുണ്ടായില്ല. ഉടനെ ഇങ്ങോട്ടു ആൾ പറഞ്ഞയച്ചു. അവൻ അബദ്ധൻ. അമ്മ ചത്തുപോയി എന്നു പറഞ്ഞു് എല്ലാവരേയും പരിഭ്രമിപ്പിച്ചു. ഞാൻ ചെന്നു് നമ്മുടെ മരുന്നു മണപ്പിച്ചു ഉടൻ കണ്ണുതുറന്നു.

ക:—അവൻ എന്നോടും ചത്തുപോയി എന്നാണു പറഞ്ഞതു്. ഞാൻ അവനെ പിടിച്ചുനിൎത്തി ചോദിച്ചപ്പോൾ മോഹാലസ്യമെന്നാണു സ്വാമി പറഞ്ഞതു് എന്നു സമ്മതിച്ചു.

രാ:—ആ കിടപ്പുകണ്ടാൽ ചത്തുപോയി എന്നു തോന്നും.

ക:—ഇപ്പോൾ സുഖമായോ?

രാ:—പൂൎണ്ണസുഖമായി. 'സ്വാമി ക്ഷമിക്കണം രക്ഷിക്കണം' എന്നു പറഞ്ഞുകൊണ്ടാണു കണ്ണു തുറന്നതു്. വല്ല സ്വപ്നഭ്രാന്തിയോ, അതോ സ്വാമി വല്ലതും പറഞ്ഞു മോഹാലസ്യം ഉണ്ടായിട്ടാണോ, ഒന്നും അറിഞ്ഞുകൂടാ.

ക:—ഒന്നും ചോദിച്ചില്ലെ?

രാ:—അതിനു സൗകൎയ്യം കിട്ടിയില്ല.

ക:—ഈ സ്വാമി ആരു ചേട്ടാ! അദ്ദേഹം ആൾ അസാമാന്യനാണല്ലോ.

രാ:—എന്തോ, അമ്മയെപ്പോലെ ഒരാൾ. അദ്ദേഹം അസാധാരണനാണു സംശയമില്ല.

ഈ സമയം ജപത്തിനിരുന്ന കിട്ടുപിള്ളയുടെ അടുക്കൽനിന്നും പാചകശാലാഭരണത്തിനായി പുറപ്പെട്ട ലക്ഷ്മിക്കുട്ടി അമ്മ അവിടെ വന്നു് എത്തിനോക്കി ഒന്നും പറയാതെ പോയി.

ക:—ഓ! അമ്മ കോപിച്ചു പോകയായിരിക്കാം.

രാ:—കോപിക്കുന്നതെന്തിനു്?

ക:—എന്നെ പുരുഷന്മാർ കാണുന്നല്ലൊ.

രാ:—അമ്മയാണല്ലൊ നിന്നെ സമാധാനപ്പെടുത്തുവാൻ എന്നെ ഇങ്ങോട്ടു പറഞ്ഞയച്ചതു്.

ക:—അതച്ഛൻ കേട്ടോ?



രാ:—കേട്ടു.

ക:—എന്നിട്ടുപറഞ്ഞു?

രാ:—എന്താ പറയാനുള്ളതു്?

ക:—ചേട്ടാ, ഞാനിനി പുറത്തിറങ്ങാതെ ജീവിക്കുവാൻ തീർച്ചപ്പെടുത്തിയിരിക്കയാണു്. ഒരു പുരുഷനും എന്നെക്കാണ്മാൻ ഇനി ഇടയാക്കുകയില്ല. എന്താ ചേട്ടന്റെ അഭിപ്രായം?

രാ:—പുതിയ ജീവിതം കാണട്ടെ. അപ്പോൾ പറയാം.

ക:—എനിക്കു വേണ്ട പുസ്തകങ്ങളെല്ലാം പാറുക്കുട്ടിയുടെ കയ്യിൽ ഇങ്ങോട്ടു കൊടുത്തയച്ചാൽ മതി.

രാ:—എനിക്കു സാധിക്കയില്ല. നീ ഇല്ലാത്തപ്പോൾ പാറുക്കുട്ടി എന്റെ മുറിയിൽ വരാൻ പാടില്ല.

ക:—അതെന്തു്?

രാ:—പാടില്ല, അത്രതന്നെ.

ക:—അതൊക്കുകില്ലല്ലൊ. എനിക്കു പുസ്തകം എടുത്തു തരുന്നതാരുപിന്നെ?

രാ:—ഞാൻ രണ്ടു മൂന്നു ദിവസത്തിനകം ഒരു സഞ്ചാരത്തിനു നിശ്ചയിച്ചിരിക്കുകയാണു്. പിന്നെ നിന

ക്കു തന്നെ അവിടെപ്പോയി വേണ്ടതെടുക്കാം. ഞാനില്ലെങ്കിൽ അവിടെ പുരുഷന്മാരാരും ഇല്ലല്ലൊ.

ക:—ചേട്ടൻ സഞ്ചാരത്തിനു പോയാൽ ഇവിടത്തെ കാൎയ്യം നോക്കുന്നതാര്?

രാ:—ആരും ഒന്നും നോക്കണ്ട. ഈ കൊല്ലത്തെ പാട്ടമെല്ലാം പിരിച്ചു കഴിഞ്ഞു. ഇവിടുത്തെ ആവശ്യങ്ങൾക്കുള്ളതെല്ലാം ശേഖരിച്ചും കഴിഞ്ഞു എടവം, മിഥുനം, കൎക്കടകം, ഈ മൂന്നുമാസവും ഞാൻ സഞ്ചരിപ്പാൻ നിശ്ചയിച്ചിരിക്കയാണ്. ഓണത്തിനേ ഞാൻ തിരിച്ചെത്തുകയുള്ളു.

ക:—അച്ഛൻ സമ്മതിച്ചൊ?

രാ:—ചോദിച്ചില്ല. ചോദിച്ചാൽ സമ്മതം തരും.

ക:—അമ്മയോ?

രാ:—അമ്മയും സമ്മതം തരും.

ക:—തന്നില്ലെങ്കിലോ?

രാ:—തരും. എനിക്കു നിശ്ചയമുണ്ട്.

ക:—എന്റെ സമ്മതം വേണ്ടയോ?

രാ—അതിനല്ലെ ഞാൻ വന്നിരിക്കുന്നതു്?

ക:—അതമ്മ പറഞ്ഞിട്ടാണെന്നല്ലെ പറഞ്ഞതു്?

രാ:—അക്കൂട്ടത്തിൽ എന്റെ ആവശ്യവും നിറവേററാൻ പാടില്ലെന്നുണ്ടോ?

ക:—അതു പാടില്ല ചേട്ടന്റെ ആവശ്യത്തിനു പ്രത്യേകം വരണം.

രാ:—എന്നാലങ്ങനെയാകട്ടെ.

എന്നു പറഞ്ഞു രാജൻ പുറത്തേക്കു പോയി വീണ്ടും കമലത്തിന്റെ മുറിയിൽ പ്രവേശിച്ചു. അപ്പോഴേക്കും കമലം വിളക്കു കത്തിച്ചു.

രാ:—ഇതാ നല്ല ശുഭമുഹൂൎത്തത്തിൽ തന്നെ ഞാൻ വന്നിരിക്കുന്നു. അനുവാദം തരണം.

ക:—എന്തിനനുവാദം?

താ:—എനിക്കു സർക്കീട്ടു പോകണം. അതിനു്.

ക:—അതു സർക്കീട്ടുദ്യോഗസ്ഥനാകുമ്പോൾ മതിയല്ലോ.

താ:—നേരമ്പോക്കു കളയണം. ഞാൻ അനുവാദം ചോദിച്ചില്ല എന്നു ഇനി പറയരുതേ!

ക:—ചോദിച്ചാൽ മാത്രം മതിയോ? അനുവാദം വാങ്ങേണ്ടയോ?

താ:—എന്നാൽ തരണം.

ക:—തരാം. എന്നെക്കൂടെ കൊണ്ടുപോകാമോ?

താ:—പുരുഷന്മാരെ കാണുകില്ല, ഈ മുറിക്കു പുറത്തിറങ്ങുകില്ല, എന്നു ശപഥം ചെയ്തിരിക്കുന്നവരെ കൊണ്ടുപോകുവാൻ എനിക്കു സാധിക്കയില്ല.

ക:—അതെതാകട്ടെ ഞാൻ ‘സ്ലി’ട്ടേക്കാം. കൊണ്ടുപോകാമോ?

താ:—സാധിക്കയില്ല.

ക:—എന്തുകൊണ്ടു്?

താ:—യൗവനയുക്തയായ ഒരന്യസ്ത്രീയെ കൂട്ടിക്കൊണ്ടു ലോകസഞ്ചാരത്തിനു പുറപ്പെടാൻ എനിക്കധികാരവും അവകാശവുമില്ല.

ക:—ഓഹോ, ഞാൻ യൗവനയുക്തയും അന്യസ്ത്രീയും ആണോ? അപ്പോൾ ചേട്ടനെന്റെ ചേട്ടനല്ലല്ലോ? അന്യനാണല്ലോ?

താ:—പ്രായക്കൂടുതലുള്ളവരെല്ലാം അന്യന്മാരായാലും ജ്യേഷ്ഠന്മാരാണു്. രാഘവക്കുറുപ്പും നിന്റെ ജ്യേഷ്ഠനല്ലേ? അങ്ങനെ അനവധി ജ്യേഷ്ഠന്മാർ നിനക്കില്ലേ? അതിലൊന്നു ഞാനും. അല്ലാതെന്തു്?

ക:—ശരി. എന്നെക്കൂടാതെയുള്ള സഞ്ചാരത്തിനു ഞാൻ സമ്മതം തരുകില്ല. നിവൃത്തിയുള്ളിടത്തോളം അമ്മയെക്കൊണ്ടും ഞാൻ വിരോധം പറയിക്കും.

പിന്നെ ചേട്ടന്റെ ഇഷ്ടംപോലെ പ്രവൎത്തിച്ചു കൊള്ളുക.

രാ:—ഞാൻ ഇതിനുമുമ്പും പലപ്പോഴും യാത്രചെയ്തിട്ടുണ്ടല്ലോ. അന്നൊന്നും കൂട്ടത്തിൽ വരണമെന്നു ശഠിക്കയോ സമ്മതിക്കാതിരിക്കയോ ചെയ്യാതിരുന്നതെന്തു്?

ക:—അന്നു കൂട്ടത്തിൽ വരണമെന്നു് എനിക്കു തോന്നിയില്ല. യാത്ര ചെയ്യണമെന്നുള്ള ആഗ്രഹവും എനിക്കുണ്ടായിരുന്നില്ല. ഇപ്പോഴാണു് അങ്ങനെ തോന്നിയതു്. അപ്പോൾ ചേട്ടനു കൊണ്ടുപോകാനും മനസ്സില്ല. മുമ്പൊക്കെ ചേട്ടൻ ഈ അടുത്ത ദിക്കിലെല്ലാം എന്നെ കൊണ്ടുപോകുമായിരുന്നല്ലോ. ഇപ്പോഴെന്താണു് കൊണ്ടുപോകാത്തതു്?

രാ:—ഇപ്പോൾ നിനക്കു പ്രായമായില്ലേ, അതുകൊണ്ടു്

ക:—പ്രായമായതുകൊണ്ടു് ഉപദ്രവം കുറയുകയല്ലേ? മുമ്പു ഞാൻ അടിക്കുകയും പിടിക്കുകയും ഒക്കെ ചെയ്യുമായിരുന്നില്ലേ? ഇപ്പോൾ ഞാൻ അങ്ങനെയൊന്നും ചെയ്യുകയില്ലല്ലോ.

രാ:—എനിക്കു നിന്നോടുത്തരം പറവാൻ സാധിക്കയില്ല. അമ്മയുടേയും അച്ഛന്റേയും അനുവാദം വാങ്ങിച്ചാൽ ഞാൻ കൊണ്ടുപോകാം.

ക:—അങ്ങനെ കാൎയ്യം പറയുക. അമ്മയുടെ അനുവാദം ഞാൻ വാങ്ങിക്കൊള്ളാം. അച്ഛനോടു ഞാൻ സംസാരിക്കയില്ല. അതുകൊണ്ടു് അച്ഛന്റെ അനുവാദം ചേട്ടൻ വാങ്ങിക്കൊള്ളണം.

രാ:—എനിക്കു സാധിക്കയില്ല. എനിക്കു വേണ്ടി ചോദിക്കാമെന്നല്ലാതെ, നിനക്കുവേണ്ടി ആരോടും ചോദിക്കവാൻ എനിക്കു കഴികയില്ല.

ക:—എന്തുകൊണ്ടു്?

രാ:—അവനവന്റെ കാര്യംതന്നെ 'കഷ്ടി'യായിരിക്കുമ്പോൾ ഈ 'ശകനം മുടക്ക'ത്തിന്ന് ഒരുമ്പെടുവാൻ എനിക്കു മേല. അച്ഛൻ അനുവാദം തരികില്ല.

ക:—എന്തുകൊണ്ട്?

രാ:—കാരണം എനിക്കറിഞ്ഞുകൂട. എന്തുകൊണ്ടാണ് ഇനി പടിപ്പുരയിൽ പോകരുതെന്നു പറഞ്ഞത്?

ക:—എന്തോ, അറിഞ്ഞുകൂട.

രാ:—അതുപോലെ, കാരണം എന്തായാലും തരികില്ലെന്ന് എനിക്കു നിശ്ചയമുണ്ട്.

ക:—അനുവാദം തന്നില്ലെങ്കിൽ പോകാമോ?

രാ:—ഒരിക്കലും പാടില്ല.

ക:—എന്നാൽ ഞാൻ ചേട്ടനും സമ്മതം തരികില്ല. ചേട്ടനും പോകേണ്ട. ഞാൻ സമ്മതിച്ചില്ലെങ്കിൽ ചേട്ടൻ പോകുമോ?

രാ:—അതിപ്പോൾ പറയാൻ പാടില്ല. കമലം, നിന്നോടു വേറൊരു കാര്യംകൂടി ചോദിക്കുവാനാണു ഞാനിപ്പോൾ വന്നത്.

ക:—വരട്ടെ ഇതു തീർച്ചപ്പെടുത്തിയിട്ടാകട്ടെ.

രാ:—ഇപ്പോൾ ചോദിക്കാൻ പോകുന്ന കാര്യം തീർച്ചപ്പെടുത്തിയാൽ മറ്റെല്ലാറ്റിനും ഒരു തീർച്ച താനേ വന്നുകൊള്ളും.

ക:—എന്നാലങ്ങനെയാകട്ടെ. എന്താണു കാര്യം?

രാ:—വളരെ രഹസ്യമാണ്. മററാരോടും പറയില്ലെന്നു സത്യം ചെയ്യാമോ?

ക:—ഓഹോ! ആരോടും പറയുകയില്ല. ഉറക്കത്തിൽ വിളിച്ചുപറഞ്ഞു പോയാലോ ചേട്ടാ!

രാ:—അതു സാരമില്ല.

ക:—എന്നാൽ പറയാം; ഞാൻ ആരോടും പറയുകയില്ല.

രാ:—നിന്റെ വിവാഹകാര്യത്തെ സംബന്ധിച്ചു ഇവിടെ പല ആലോചനകളും നടക്കുന്നുണ്ട്.

ക:—നടക്കട്ടെ അതിനു നമുക്കെന്തു്?

കമലവുമായുള്ള സംഭാഷണം എന്നും ഏതു സമയത്തും എന്നപോലെ ഇപ്പോഴും രാജനു വളരെ വളരെ ആനന്ദപ്രദമായിരുന്നു. ഒരു പ്രത്യേക ഉദ്ദേശ്യത്തോടുകൂടി സംഭാഷണം ആരംഭിച്ച രാജനു്, തന്റെ അഭിലാഷം സുസാധമെന്നു തോന്നത്തക്ക മറുപടിയാണു് ഇതുപര്യന്തം കമലത്തിൽ നിന്നു കിട്ടിയിട്ടുള്ളതു്. രാജന്റെ കൂട്ടത്തിൽ കമലത്തെക്കൂടികൊണ്ടുപോകണം എന്നുള്ള ശാഠ്യം കണ്ടപ്പോൾ രാജൻ പരമഭാഗ്യവാനായി പ്രമോദിച്ചുകഴിഞ്ഞു. ഇനി ഒന്നും ചോദിച്ചിട്ടാവശ്യമില്ല എന്നു രാജനു തോന്നിയെങ്കിലും പൂർണ്ണസമാധാനത്തിനും സന്തുഷ്ടിക്കും ആയി വിവാഹകാര്യം എടുത്തിടുകയാണു ചെയ്തതു്. 'നടക്കട്ടെ അതിനു നമുക്കെന്തു്' എന്നുത്തരം കേട്ടപ്പോൾ രാജൻ പൂർണ്ണസന്തുഷ്ടനായി. കമലം തന്നെ വിവാഹംചെയ്‌വാൻ തീർച്ചപ്പെടുത്തിയിരിക്കയാണു് എന്നു് ആ യുവാവിനു ബോധ്യം വന്നു. എങ്കിലും സംഭാഷണരസത്തിനായി വീണ്ടും തുടർന്നു.

രാ:—മാതാപിതാക്കളും ബന്ധുക്കളും നടത്തുന്ന ആലോചനയിൽ നമുക്കെന്തു് എന്നുവയ്ക്കുവാൻ പാടില്ലല്ലോ.

ക:—എന്റെ സംബന്ധത്തിനു് എന്റെ സമ്മതമല്ലേ വേണ്ടതു്? വല്ലവരും ആലോചിച്ചാൽ മതിയോ?

രാ:—അപ്പോൾ ഇക്കാര്യത്തിൽ അവരാരും തീർച്ചപ്പെടുത്തുന്നതുപോലെ കമലം അനുസരിക്കയില്ല എന്നാണോ?

ക:—എന്റെ ഇഷ്ടംപോലെയാണു് അവരുടെ തീർച്ച എങ്കിൽ ഞാൻ അനുസരിക്കും.

രാ:—കമലത്തിന്റെ ഇഷ്ടം എന്താണു്?

ക:—എനിക്കിപ്പോൾ ഒരിഷ്ടവുമില്ല.

രാ:—നിനക്കു പ്രായമായില്ലേ? ഇനിയും ഒരിഷ്ടവുമില്ല എന്നു പറഞ്ഞിരുന്നാൽ മതിയോ?

ക:—പ്രായമായതിനും, ഇഷ്ടമുണ്ടാകാത്തതിനും ഞാൻ കററക്കാരിയാകുമോ?

രാ:—അതുകട്ടെ-ഞാനൊന്നു ചോദിക്കട്ടെ, എന്റെ അടുക്കൽ എന്തും പറയാമല്ലൊ?

ക:—ചേട്ടന്റെ അടുക്കൽ മാത്രമേ ഞാൻ എല്ലാം പറഞ്ഞിട്ടുള്ളു. പാറുക്കുട്ടി പലപ്പോഴും ഈ വിവാഹകാര്യത്തെപ്പററി എന്റെ അടുക്കൽ പറഞ്ഞിട്ടുണ്ട്. ഞാൻ അവളെ ആട്ടി ഓടിക്കയാണു ചെയ്തിട്ടുള്ളതു്. ചേട്ടൻ ചോദിക്കുമ്പോൾ എനിക്കു വെറുപ്പു തോന്നുന്നില്ല.

ഈ പരമാർത്ഥഭാഷണം രാജന്റെ ഹൃദയത്തെ ഇളിപ്പിച്ചു.

രാ:—അച്ഛനും അമ്മയും കമലത്തിനെ ഞാൻ വിവാഹം ചെയ്യണമെന്നു തീർച്ചപ്പെടുത്തിയാൽ കമലം എന്തു പറയും?

ക:—അങ്ങനെ തീർച്ചപ്പെടുത്തിയോ-

രാ:—ഇല്ല. അങ്ങനെയും ആലോചന നടക്കുന്നുണ്ട്.

ക:—നടക്കട്ടെ.

രാ:—അങ്ങനെ തീച്ചപ്പെടുത്തിയാൽ കമലംഎന്തുപറയും?

ക:—തീർച്ചപ്പെടുത്തിയിട്ടു പറഞ്ഞാൽ മതിയല്ലൊ.

രാ:—ഞാൻ അങ്ങനെ ആഗ്രഹിക്കുന്നു. കമലം എന്തു പറയുന്നു?

ക:—കളി പറയാതിരിക്കണം ചേട്ടാ!

രാ:—ഞാൻ കളിയല്ല പറയുന്നതു്. കാര്യമാണു്.

ക:—ചേട്ടാ-ചേട്ടൻ എന്റെ ചേട്ടനല്ലെ. ചേട്ടൻ എങ്ങനെ ഭർത്താവാകും? എനിക്കു ഭർത്താവാരും വേണ്ട. ഞാൻ വിവാഹം ചെയ്‌വാൻ തീർച്ചപ്പെടുത്തിയിട്ടുമില്ല. നമുക്കെന്നും ഇങ്ങനെ കഴിഞ്ഞാൽ മതി.

രാ:—ശരി. മനസ്സിലായി. ഇത്ര ഭംഗിയായി കാൎയ്യം പറഞ്ഞതിൽ വളരെ സന്തോഷമുണ്ട്. ഇനി ഞാൻ പോകട്ടെ.

ക:—മറെറ കാൎയ്യം പറഞ്ഞില്ലല്ലൊ?

രാ:—ഇനി പറയാനെന്താണ്?

ക:—ചേട്ടനെന്തു പരിഭവിച്ചതുപോലെ തോന്നുന്നുവല്ലൊ.

രാ:—ഞാൻ ആരോടു പരിഭവിക്കുന്നു. ഞാൻ പരിഭവിച്ചാൽ ആൎക്കു നഷ്ടം?

ക:—ഞാനിത്രയും പറഞ്ഞതുകൊണ്ടാണൊ ചേട്ടൻ പരിഭവിക്കുന്നതു്? ചേട്ടാ എനിക്കു വിവാഹം ഇഷ്ടമല്ല—ഇഷ്ടമല്ലാത്തകാൎയ്യം ഞാൻ ചെയ്യുന്നതെന്തിനു്?

രാ:—ഞാൻ പരിഭവിക്കുന്നില്ല-ഇഷ്ടംപോലെ ചെയ്തുകൊള്ളണം. എനിക്കൊരു വിരോധവുമില്ല.

ക:—എന്നാൽ പോകുന്നകാൎയ്യം എങ്ങനെ?

രാ:—എനിക്കു കമലത്തിനെ കൊണ്ടുപോകുവാൻ സാധിക്കയില്ല. കമലം എന്നല്ല ആരു സമ്മതിച്ചില്ലെങ്കിലും ഞാൻ പോവുകയും ചെയ്യും. ഞാൻ വിവാഹകാൎയ്യത്തെപ്പററി ചോദിച്ചതിൽ കമലത്തിനു വിരോധം തോന്നുന്നുണ്ടെങ്കിൽ ഞാൻ ക്ഷമായാചനം ചെയ്യുന്നു.

ക:—ചേട്ടനെന്തു് ഈവിധമൊക്കെ പറയുന്നതു്?

രാ:—ഞാൻ ക്ഷമായാചനം ചെയ്തതും കുററമായോ? ഇല്ല, ഞാനിനി കമലത്തിനെ ഉപദ്രവിക്കുന്നില്ല. എന്നെക്കൊണ്ടുള്ള ഉപദ്രവം ഇനി ഒരിക്കലും ഉണ്ടാവുകയുമില്ല.

കമലം എന്തോ ഉത്തരം പറഞ്ഞെങ്കിലും, അതു കേൾക്കുവാൻ രാജൻ നിന്നില്ല. കമലം "ചേട്ടാ, ചേട്ടാ" എന്നു സ്നേഹപൂൎണ്ണമായി വിളിച്ചെങ്കിലും രാജൻ തിരിഞ്ഞുപോലും നോക്കാതെ പോയതേയുള്ളു.

"ഹാ! കഷ്ടം ഇതാ എൻെറ വിധി. ജനിച്ചതിൽ പിന്നെ എന്നെ ശാസിച്ചിട്ടില്ലാത്ത അച്ഛൻ എന്നെ ശാസിച്ചു മുഷിഞ്ഞിരിക്കുന്നു. എൻെറ ജീവിതസർവസ്വമായി ഞാൻ സ്നേഹിക്കയും ആരാധിക്കയും ചെയ്യുന്ന ചേട്ടനും ഇതാ എന്നോട്ട പിണങ്ങിപ്പോകുന്നു. എനിക്കു വിവാഹം ചെയ്‌വാൻ മനസ്സില്ല എന്നു പറഞ്ഞിട്ടാണോ ചേട്ടൻ പരിഭവിച്ചതു്. വിവാഹം ചെയ്യാതെ ആണല്ലോ ഇത്ര നാളും സ്നേഹമായിക്കഴിഞ്ഞതു്. പിന്നെ എന്താണു ചേട്ടൻെറ പരിഭവത്തിനു കാരണം! കഷ്ടമേ, ദൈവമേ! കാലക്കേടു വരുമ്പോൾ കൂട്ടത്തോടെ എന്നു പറയുന്നതു് ഇതു പരമാർത്ഥമോ."

താരുണ്യോചിതമായ ഹൃദയസ്പന്ദനങ്ങളുടെ രുചി അറിഞ്ഞിട്ടില്ലാത്ത ആ വാടിത്തളന്ന് കനകലത ഈവിധം വിചാരിച്ചു വിഷാദിച്ചുകൊണ്ടു മഞ്ചത്തിൽചെന്നു പതിച്ചു.

പൊട്ടിച്ചിതറിയ മനസ്സോടുകൂടി പുറപ്പെട്ട രാജശേഖരൻ പടിപ്പുരയിൽ ചെന്നപ്പോൾ വൃദ്ധൻ അവിടെയുണ്ടായിരുന്നു. വൃദ്ധൻെറ പ്രശ്നങ്ങൾക്കു ശരിയായ ഉത്തരം പറവാൻ രാജൻ അപ്പോൾ ശക്തനല്ലായിരുന്നെങ്കിലും നടന്ന സംഗതി മുഴുവൻ മുക്കിമൂളി വൃദ്ധനെ ധരിപ്പിച്ചു. വൃദ്ധൻ അല്പനേരത്തേയ്ക്കു് ഒരു ദീർഘാലോചനയിൽ മുഴുകി. ഈ സമയം, സ്വജീവത്യാഗത്തിനു് എന്തു വഴി എന്നായിരുന്നു രാജൻെറ ആലോചന. വിവാഹത്തിനു് ഇഷ്ടമില്ലാഞ്ഞിട്ടല്ല തന്നെ വിവാഹം ചെയ്‌വാൻ മനസ്സില്ലാത്തതുകൊണ്ടു മാത്രമാണു കമലം ഈവിധം പറഞ്ഞതെന്നായിരുന്നു രാജൻെറ ദൃഢവിശ്വാസം. കുലമൊ, ധനമൊ യാതൊന്നുമില്ലാത്ത തന്നെ കമലം വരിക്കുമെന്നു് രാജനു് അശേഷം വിശ്വാസമുണ്ടായിരുന്നില്ല. എങ്കിലും രാജൻെറ പരിശുദ്ധഹൃദയത്തിൽ തഴച്ചുവളന്ന അനുരാഗശക്തികൊണ്ടും ആഗ്രഹംകൊണ്ടും വൃദ്ധൻെറ

നിർബന്ധംകൊണ്ടും സഹായബലം ഒത്തുള്ള ആശകൊണ്ടും ചോദിച്ചു എന്നേയുള്ളൂ. തന്റെ ഹൃദയത്തെ തുറന്നു കാണിച്ചതുകാരണം രാജൻ ഇപ്പോൾ അതിലജ്ജിതനായി പരിണമിച്ചിരിക്കുന്നു. നൈരാശ്യവും ലജ്ജയുംമൂലം ജീവിതം അസാദ്ധ്യമായി ആ അഭിമാനിയായ അനുരാഗപരവശനു തോന്നിപ്പോയി. രാജന്റെ ഹൃദയം തന്റെ മൌഢ്യത്തെ ഓർത്തു് നീറിനീറിക്കരിഞ്ഞുകൊണ്ടിരിക്കുമ്പോൾ വൃദ്ധൻ ആലോചനയിൽനിന്നും വിരമിച്ചു പറഞ്ഞു.

വൃ:—കുട്ടാ! നീ ഒട്ടും പേടിക്കേണ്ട–ഈ പെണ്ണു നിന്റെ കാലടി പണിയുന്നവളാണു്. അവളുടെ അറിവില്ലായ്മകൊണ്ടങ്ങനെ പറഞ്ഞു എന്നേയുള്ളൂ.

രാ:—സ്വാമീ. എനിക്കിനി ജീവിതം സാദ്ധ്യമല്ല. ഒരു വിനാഴിക എനിക്കിവിടെ നിൽക്കുവാൻ വഹിയാ.

വൃ:—അതു സാരമില്ല. അതിനു ഞാൻ വഴിയുണ്ടാക്കിത്തരാം. അതിന്റെ ശേഷം വൃദ്ധനും രാജനും തമ്മിൽ ഒരു രഹസ്യസംഭാഷണം നടന്നു. അതിന്റെ കഥ പിന്നാലെ അറിയാം.

അന്നു രാത്രിയിൽ കിട്ടുപിള്ള തനിച്ചാണു് ഊണു കഴിച്ചതു്. കമലവും രാജനും കിട്ടുപിള്ളയും ഒരുമിച്ചായിരുന്നു അതുവരെ ആഹാരം കഴിക്കാറുണ്ടായിരുന്നതു്. അച്ഛനോടു പരിഭവിച്ചു കമലവും, ലോകത്തെത്തന്നെ വെറുത്തു. രാജനും അന്നു് ആഹാരം കഴിച്ചില്ല. അതു കാരണം കിട്ടുപിള്ളയ്ക്കും ആഹാരം സുഖമായില്ല. അങ്ങനെ കനകമംഗലത്തുള്ളവരെല്ലാം അന്നു രാത്രി ഏതാണ്ടു ദുഃഖാചരണദിനമായിത്തന്നെ കഴിച്ചു. ഈ മാതിരി ദുർദ്ദിനങ്ങൾ കനകമംഗലത്തെ ഇതുപര്യന്തം ബാധിച്ചിട്ടില്ല. രാഘവക്കുറുപ്പിന്റെ സമാഗമം കൊണ്ടു പാറുക്കുട്ടിക്കു മാത്രമേ ആ നിശ ആനന്ദകരമായിരുന്നുള്ളൂ.

---

## അദ്ധ്യായം ൧

(കനകമംഗലം കദനരംഗമായി)

പിറേറ ദിവസം രാവിലെ വേലക്കാരെല്ലാം പതിവു പോലെ ഹാജരായി. എന്നാൽ കല്പന കൊടുക്കേണ്ടവൻ രാജശേഖരനായ കൊച്ചുണ്ണിനെ കാണ്മാനില്ല. സുഖമില്ലാത്തതുകൊണ്ടെണീററില്ലായിരിക്കും എന്നു കിട്ടുപിള്ള പറഞ്ഞതനുസരിച്ചു് ഒരു വേലക്കാരൻ രാജന്റെ ശയനമുറിയിൽ ചെന്നു നോക്കി. അവിടെ ആരുമില്ല. ഉടനെ പാറുക്കുട്ടി ഓടിപ്പോയി മുറിക്കകം പരിശോധിച്ചു. അപ്പോഴം „അച്ഛൻ ബോധിപ്പാൻ" എന്നു മേൽവിലാസമെഴുതി ഒരെഴുത്തു കണ്ടു. അവൾ അതെടുത്തു കിട്ടുപിള്ളയെ ഏല്പിച്ചു. അദ്ദേഹം കണ്ണടവരുത്തി വായിച്ചു. കഥ എന്തെന്നറിഞ്ഞതുകൂടെ. കിട്ടുപിള്ളയുടെ കൈയ്യിൽ നിന്നും എഴുത്തു താനേ താഴത്തു വീണു. അദ്ദേഹം ആ വരാന്തയിൽ തന്നെ തലയ്ക്കു കൈയ്യും കൊടുത്തിരുന്നു പോയി. അടുത്തുണ്ടായിരുന്ന ലക്ഷ്മിക്കുട്ടി അമ്മ ആ എഴുത്തെടുത്തുടൻ വായിച്ചു. 'അയ്യോ ദൈവമേ' എന്നു നിലവിളിച്ചുകൊണ്ടു് അവർ നിലത്തു പതിച്ചു. സഹോദരി വീണതു കിട്ടുപിള്ള കണ്ടതേയില്ല. ഇത്രയും കണ്ടപ്പോൾ കഥ അറിയാതെ നിന്ന വേലക്കാർ നിലവിളി കൂട്ടിത്തുടങ്ങി. കഴിഞ്ഞ രാത്രിയിൽ ഒരു പോളക്കണ്ണുപോലും അടയ്ക്കാതെ വ്യസനിച്ചുകൊണ്ടിരുന്ന കമലം ഓടി എത്തി. പാറുക്കുട്ടി എഴുത്തെടുത്തു വായിച്ചു് കമലത്തിനു കൊടുത്തു. കമലവും അതുവായിച്ചു. "ഹാ ഹാ ദൈവമേ" എന്ന ആർത്തനാദത്തോടുകൂടി ആ തരുണിയും മോഹാലസ്യയായി. അപ്പോഴേക്കും മഠത്തിൽ നിന്നു വൃദ്ധനും അംബാലാമ്മയും എത്തി. "എന്താ എന്താ സംഗതി" എന്നു ചോദിച്ചുകൊണ്ടു പരിഭ്രമിച്ചോടിവന്ന അംബാലാമ്മയോടു്, പാറുക്കുട്ടി, "ചേട്ടൻ പുറപ്പെട്ടു പോയി" എന്നു

പറഞ്ഞുകൊണ്ടു് എഴുത്തു കൊടുത്തു. അമ്പാടിയമ്മ ആ എഴുത്തു വായിച്ചു തീരാത്ത താമസം വെട്ടിയ മരം പോലെ വീണുപോയി. ഈ സംഭവങ്ങൾ കണ്ടിട്ടും ക്ഷീണമനസ്സനാകാത്ത വൃദ്ധൻ, അവരെ എല്ലാം സമാധാനപ്പെടുത്തുവാൻ ശ്രമിച്ചിട്ടു് ഏതും ഫലിച്ചില്ല. ജാനകിഅമ്മ ഓടിവന്നു തന്റെ മകളെക്കൊണ്ടു് എഴുത്തു വായിപ്പിച്ചു. അതു കേൾക്കാനായി വേലക്കാരെല്ലാം ചുററും കൂടി.

ബഹുമാനപ്പെട്ട അച്ഛൻ ബോധിപ്പാൻ.

എന്റെ വേർപാടിൽ അച്ഛൻ ഒട്ടും വ്യസനിക്കരുതെന്നു് ഞാൻ ആദ്യമായി അപേക്ഷിച്ചുകൊള്ളുന്നു. അച്ഛന്റെയും അമ്മമാരുടെയും കാരുണ്യപുരസ്സരമായ വാത്സല്യത്താൽ ഒരു രാജകുമാരനെപ്പോലെയാണു് ഞാനിത്രനാളും വളർന്നതു്. എന്നാൽ വീടാകട്ടെ നാടാകട്ടെ കുലമാകട്ടെ യാതൊന്നുമില്ലാത്ത എനിക്കു് ഈ ഭവനത്തിൽ സ്ഥിരമായും സൗഖ്യമായും താമസിക്കുവാൻ സാധിക്കയില്ലെന്നുള്ള വിചാരം എന്റെ മനസ്സിൽ കയറിയിട്ടു വളരെനാളായി. ജാതിയും കുലവും തിരിച്ചറിവാൻ പാടില്ലാത്ത എന്നെ, ഇവിടത്തെ ഒരാളായി താമസിപ്പിക്കുന്നതിൽ അച്ഛൻ എത്രമാത്രം ബുദ്ധിമുട്ടുന്നുണ്ടെന്നും എനിക്കറിയാം. അതിനാൽ എന്റെ മാതാപിതാക്കന്മാരെ കണ്ടുപിടിക്കുന്നതിനായി ഒരു സഞ്ചാരം ചെയ്യണമെന്നു് എനിക്കാഗ്രഹമുണ്ടായിട്ടു കുറെനാളായി. ഇവിടുത്തെ താമസം പലകാരണവശാൽ എനിക്കു മനസ്സമാധാനം തരുന്നില്ല. ഇനി ഒരുദിവസംപോലും ഇവിടെ താമസിക്കുവാൻ ചില അപ്രതീക്ഷിതസംഭവങ്ങൾ എന്നെ അനുവദിക്കുന്നുമില്ല. അങ്ങനെ താമസിച്ചാൽ ഞാൻ ഒരു ദിവസംകൊണ്ടു മരിച്ചുപോകും. ഇപ്പോൾ ഞാൻ എവിടെ എങ്കിലും ജീവിച്ചിരിക്കുന്നുണ്ടു് എന്നെങ്കിലും അച്ഛനു സമാധാനിക്കാം. എന്റെ അന്ത്യ

ശപാസം പോകുന്നതു കാണ്മാൻ അച്ഛന സംഗതിയാകുന്നതു് എനിക്കു പ്രാണസങ്കടമാണു്. അതിനാൽ അനുവാദവും അനുഗ്രഹവും വാങ്ങുവാൻ ധൈര്യമില്ലാതെ ഞാൻ പോകുന്നു. അവിടത്തെ കാരുണ്യംമൂലം എവിടെച്ചെന്നാലും പിഴയ്ക്കാമെന്നുള്ള ധൈര്യം എനിക്കുണ്ടു്. എന്റെ ഭാവിയെപ്പററി അവിടുന്നു ശങ്കിക്കേണ്ട ആവശ്യമില്ല. ആരുമില്ലാത്ത ഒരു ശിശുവിനെ ഇത്ര വാത്സല്യമായി വളർത്തിയ അവിടത്തെ കുടുംബത്തിനു് ഐശ്വര്യമേ ഉണ്ടാകുകയുള്ളൂ. അവിടത്തേയ്ക്കു നിവാരണംചെയ്യാനും എനിക്കു സഹിക്കുവാനും നിവൃത്തിയില്ലാത്ത ചില സങ്കടങ്ങൾകൊണ്ടു ഈ വിധം പോകുന്ന എന്നെ കൃതഘ്നനെന്നു ഗണിച്ചു ശപിക്കരുതേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. വിധിവൈഭവത്താൽ വീണ്ടും കാണാൻ സംഗതിയായാൽ ശേഷം അന്നറിയിച്ചുകൊള്ളാം.

എന്നു പ്രിയപുത്രൻ രാജൻ

ഈ കത്തു വായിച്ചുകഴിഞ്ഞപ്പോൾ വേലക്കാരെല്ലാം എണ്ണി എണ്ണി പാടിക്കരഞ്ഞുതുടങ്ങി. നിലവിളികേട്ടു കനകമംഗലത്തെ കുടിയാന്മാരും അടിയാന്മാരും കൂട്ടംകൂടി മുറവിളി കൂട്ടി. ആകപ്പാടെ ആ ഗ്രാമം മുഴുവൻ ഇളകി. എന്നിട്ടും കിട്ടുപിള്ള, ലക്ഷ്മിക്കുട്ടിഅമ്മ, കമലം, അമ്പലാമ്മ ഇവർ നാലുപേരും തല ഉയർത്തിയിട്ടില്ല. വൃദ്ധൻ വിഷണ്ണനായി ഓരോരുത്തരേയും സമാധാനപ്പെടുത്തുവാൻ ശ്രമിക്കുന്നതൊന്നും ഫലിക്കുന്നില്ല. എങ്ങിനെ ഫലിക്കും? അപരാധചിന്തയോടുകൂടിയാണു കിട്ടുപിള്ള, കമലം, അമ്പലാമ്മ ഇവർ മൂവരും വ്യസനിക്കുന്നതു്. പടിപ്പുരയിൽ പോകരുതെന്നു താൻ കമലത്തിനെ വിലക്കിയതാണു രാജനെ ഇത്രപെട്ടെന്നു് പലായനം ചെയ്യിച്ചതെന്നു കിട്ടുപിള്ളയും, വിവാഹകാര്യത്തിൽ വിമുഖയായി താൻ പ്രകടിപ്പിച്ച വിരോധമാണു് തന്റെ ജീവിത

സർവ്വസ്വത്തെ ഈവിധം പ്രവൃത്തിക്കുവാൻ നിർബന്ധിതനാക്കിയതു് എന്നു കമലവും, രാജന്റെ കുടുംബത്തെപ്പററി തനിക്കറിയാവുന്ന പരമാർത്ഥം പറയാതിരുന്നതാണു് എല്ലാ കുഴപ്പത്തിനും കാരണമെന്നു് അംബാലാമ്മയും, തന്റെ ദുരദൃഷ്ടം കൊണ്ടാണു് ഈ സങ്കടമെല്ലാം ഉണ്ടാകുന്നതെന്നു സ്നേഹപൂർണ്ണയായ ലക്ഷ്മിക്കുട്ടി അമ്മയും ഖേദിച്ചു കൊണ്ടിരുന്നതല്ലാതെ ആരുടേയും ദുഃഖത്തിനൊരു ശാന്തതയും ഉണ്ടായില്ല. ഏകദേശം ഉച്ചയായപ്പോൾ വൃദ്ധന്റെ അതിസാഹസം കൊണ്ടു് അവർ നാലുപേരും എഴുന്നേററു ശയനമുറിയെ ശരണം പ്രാപിച്ചു. ആകപ്പാടെ കനകമംഗലം ഒരു ദുഃഖാർണ്ണവമായിത്തീർന്നു. അന്നു വൈകുന്നേരം വൃദ്ധനും അംബാലാമ്മയും ആയി ഒരു സംഭാഷണം നടന്നു.

അംബ:—സ്വാമി, അവിടുന്നാണു് ആ കുഞ്ഞിനെ ഓടിച്ചതു്. അവൻ എവിടെ എന്നു പറഞ്ഞുതരണം.

വൃ:—എവിടെ എന്നു് എനിക്കറിഞ്ഞുകൂട. അവൻ എവിടെ ആയാലും സുഖമായിരിക്കും എന്നുമാത്രം എനിക്കു നിശ്ചയമുണ്ടു്.

അം:—എന്തുകൊണ്ടു?

വൃ:—അവനാത്മധൈൎയ്യം മിടുക്കും പഠിപ്പും മറ്റുമെല്ലാമുണ്ടു്.

അം:—സ്വാമിയുടെ അടുക്കൽ ഈ വിവരമൊന്നും പറഞ്ഞില്ലയൊ?

വൃ.—നടന്ന സംഗതി എല്ലാം ഞാൻ അവിടെ അറിയിച്ചില്ലെ? അതിൽ കൂടുതലായി ഒന്നും എനിക്കറിഞ്ഞുകൂട. എപ്പോൾ പോയി എവിടെപ്പോയി എന്നും അറിഞ്ഞുകൂട. ഞാൻ രാത്രിയിൽ പിന്നെ കണ്ടുമില്ല.

അം:—അവിടുന്നു വല്ലതും അവനെ അറിയിച്ചോ?

വൃ:—യാതൊന്നും അറിയിച്ചില്ല. അറിഞ്ഞാൽ പിന്നെ അവൻ എഴുത്തിൽ അങ്ങനെ എഴുതീട്ടാവശ്യമില്ലല്ലൊ.

അം:—എന്തായാലും ശരി. എങ്ങിനെ ആയാലും ശരി. രാജനെ ഉടനെ വരുത്തിത്തരണം, ഇല്ലെങ്കിൽ എന്റെ മരണം നിശ്ചയം.

വൃ:—എന്തായാലും ഭയപ്പെടാനൊന്നുമില്ല. അവൻ വരും. കാന്തം ഇവിടെ അല്ലെ ഇരിക്കുന്നതു്?

അം:—അതു ചൈതന്യമുള്ളതല്ലെന്നു് അവനു നിശ്ചയം വന്നല്ലൊ.

വൃ:—അതു സാരമില്ല. എന്തെല്ലാം നിശ്ചയമുണ്ടായാലും കാന്തം ഇവിടെയാണെന്നു് അവനറിയാം.

അം:—അതുവരെ എങ്ങനെ ഇവിടെ താമസിക്കും?

വൃ:—വേണമെങ്കിൽ ഒരു സഞ്ചാരം ചെയ്തുകളയുക.

അം:—അങ്ങനെതന്നെ; അവിടുന്നും വരണം.

വൃ:—വരാം, ഇന്നുതന്നെ പൊയ്ക്കളയാം.

അം:—അതു പാടില്ല. ഇവിടെയുള്ളവരെല്ലാം അല്പമൊന്നു സമാധാനപ്പെട്ടിട്ടേ നമുക്കു പോകാവൂ.

വൃ:—അങ്ങനെതന്നെ.

ഈ വിധം അംബലാമ്മയെ സമാധാനപ്പെടുത്തിയ ശേഷം വൃദ്ധൻ കമലത്തിന്റെ അടുക്കൽ ചെന്നു. ചെമ്പരത്തിപ്പൂപോലെ ചുമന്നുതുടിച്ചു നീർക്കൊണ്ടുകൊണ്ടു ആ കനകലതയുടെ വദനം, വൃദ്ധന്റെ വജ്രഹൃദയത്തെയും ഒന്നു കലുക്കി, നയനങ്ങൾ അശ്രുകലുഷിതങ്ങളാക്കി.

വൃ:—എന്താ കുഞ്ഞേ ഈ വിധം ദുഃഖിച്ചാൽ ദേഹത്തിനു വേണ്ടയൊ?

ക:—അമ്മാവാ, ഞാൻ കരയുന്നില്ല. അത്രയ്ക്കു സുകൃതം ഞാൻ ചെയ്തിട്ടില്ല. ഈ മഹാപാപിയുടെ കണ്ണും കരിങ്കല്ലായിപ്പോയി.

വൃ:—എന്താ കുഞ്ഞേ ഈ പറയുന്നതു്?

ക:—അമ്മാവാ, എന്നോടൊന്നും ചോദിക്കരുതു്—എന്റെ ചങ്കു തകരുന്നു. അല്പസമയം അവിടെ ഇരിക്കണം, എന്റെ അവസാനയാത്ര ഞാൻ പറഞ്ഞുകൊള്ളട്ടെ,

വൃ:—ഛീ-ഛീ-ഛീ, ഇതു കൊള്ളുകില്ല—രാജൻ എങ്ങും പോയില്ലല്ലോ കുഞ്ഞേ. അവൻ കുറച്ചു ദിവസം കഴിയുമ്പോൾ തിരിച്ചു വരുകില്ലേ! പിന്നെന്തു് ഇത്ര വ്യസനിക്കുന്നതു്?

ക:—അമ്മാവാ! ഞാൻ ദുഷ്ട, നന്ദികെട്ടവൾ, മഹാപാപി എന്നോടു സംസാരിച്ചാൽ അമ്മാവനും പാപിയാകും.

വൃ:—ഞാൻ പാപിയായിക്കൊള്ളട്ടെ—സമ്മതിച്ചു. എന്നാലും കുഞ്ഞിന്റെ പാപം തന്നെയാണല്ലോ എനിക്കു പകരുന്നതു്. എന്താ ഈ ഭ്രാന്തു പുലമ്പുന്നതു്? കമലത്തിനു് ഇത്ര മനഃക്കരുത്തില്ലയോ?

ക:—എന്റെ മനഃക്കരുത്തു് എവിടെയായിരുന്നു എന്നു് ഇന്നേ ഞാനറിയുന്നുള്ളൂ അമ്മാവാ. ബുദ്ധിയില്ലാത്ത അഹമ്മതിക്കാരിയായ ഈ മഹാപാപിഷ്ഠകാരണം എത്രപേർ വ്യസനിക്കുന്നു!

വൃ:—പിന്നെയും കഥയില്ലാതെ പറയുന്നതെന്തു കമലം? രാജൻ കണിശമായും തിരിച്ചുവരും. അമ്മാവന്റെ വാക്കു കുഞ്ഞു ദൃഢമായി വിശ്വസിച്ചുകൊള്ളുക. രാജൻ കുഞ്ഞിനെ കാണാൻ കണിശമായും തിരിച്ചുവരും.

ക:—ഈ പാപിഷ്ഠയെ കാണാൻ ആ പുണ്യാത്മാവു വരുന്നതെന്തിനു്?

വൃ:—പുണ്യാത്മാക്കൾക്കു സജ്ജനദുർജ്ജനഭേദമില്ലെന്നറിഞ്ഞുകൂടേ? ദ്വേഷിക്കുന്നവരെ അവർ സന്തോഷിപ്പിക്കും.

ക:—അദ്ദേഹത്തെ പൂജിക്കുവാൻ എത്രയോ സജ്ജനങ്ങൾ തക്കംനോക്കി നില്ക്കും. ഇവൾക്കതിനു ഭാഗ്യമി—
('അരുതു്' എന്നു വൃദ്ധൻ തടഞ്ഞു).

വൃ:—അരുതു കുഞ്ഞേ—അറംവരുത്തരുതു്. ഈ ബുദ്ധി നേരത്തെ ഇല്ലാതെ പോയതെന്തു്? യാത്രചോദിച്ചില്ലേ പോയതു്.

കമലം ഒന്നന്ധാളിച്ചു 'എന്തു ഞങ്ങളുടെ സംഭാഷണം ഇദ്ദേഹം കേട്ടോ! അതിനു തരമില്ലല്ലോ. ചേട്ടൻ ഇദ്ദേഹത്തോടു പറഞ്ഞോ! അങ്ങനെ ചെയ്യുമോ" എന്നീ വിധമുള്ള ചിന്തയിൽ ലയിച്ചു കമലം ആ വൃദ്ധനെ ഒന്നു നോക്കി. സൂത്രഭാഷണത്തിൽ അനഭ്യസ്തയായിരുന്ന ആ തരുണിക്കു വൃദ്ധനെ ഒന്നു കറക്കി കാര്യം ഗ്രഹിക്കാം എന്നുള്ള ആലോചനപോലും ഉണ്ടായിരുന്നില്ല. അതിനാൽ ഇതികർത്തവ്യതാമൂഢയായി അവൾ ഇരുന്നുപോയി.

വൃ:—കുഞ്ഞേ ഭയപ്പെടേണ്ട അമ്മാവൻ എല്ലാം അറിഞ്ഞിട്ടുണ്ടു്. അതു് മററാരും അറിയുകയുമില്ല.

ക:—അമ്മാവനോടാരു പറഞ്ഞു?

വൃ:—അതെന്തിനറിയുന്നു? അമ്മാവൻ അറിഞ്ഞു എന്നു മാത്രം ധരിച്ചാൽ മതി. ഞാൻ കുഞ്ഞിനോടു ഒന്നു ചോദിച്ചുകൊള്ളട്ടെ. രാജനെ വിവാഹം ചെയ്വാൻ കുഞ്ഞിനെന്താ മനസ്സില്ലാത്തതു്? വിശേഷാൽ കാര്യം വല്ലതുമുണ്ടോ?

ക:—ഒരു കാര്യവുമില്ല. എനിക്കാരെയും വിവാഹം ചെയ്വാൻ ഇഷ്ടമില്ലെന്നേ ഞാൻ പറഞ്ഞുള്ളു.

വൃ:—ഇപ്പോഴോ,

ക:—ഇപ്പോഴും അങ്ങനെതന്നെ.

വൃ:—രാജൻ പോയതിൽ കുഞ്ഞു പിന്നെ വ്യസിക്കുന്നതെന്തിനു്?

ക:—എന്റെ ചേട്ടൻ പോയതിൽ ഞാൻ വ്യസനിക്കുന്നതെന്തിനെന്നോ, ഭംഗിയായി.

വൃ:—കുഞ്ഞിനു രാജനെ വിവാഹം ചെയ്‌വാൻ മനസ്സില്ലെങ്കിൽ രാജൻ ഇനി ഇവിടെ വരികയില്ലെന്നാണു് എന്നോടു പറഞ്ഞതു്.

ക:—ചേട്ടൻ എവിടെപ്പോയി.

വൃ:—അതെനിക്കറിഞ്ഞുകൂട.

ക:—പിന്നെ എനിക്കു മനസ്സുണ്ടോ ഇല്ലയോ എന്നു ചേട്ടൻ എങ്ങനെ അറിയും?

വൃ:—അതെന്നോടു പറഞ്ഞാൽ, ഞാൻ എവിടെ എങ്കിലും പോയി കണ്ടുപിടിച്ചു പറയാം.

വൃ:—ചേട്ടനു് വേണ്ടിയിട്ടു ഞാൻ എന്തും ചെയ്യാം. എനിക്കു എന്റെ ചേട്ടനെ കാണിച്ചു തരണം.

വൃ:—അങ്ങനെതന്നെ. ഞാനും അമ്മയും ഉടനെ ഒരു സഞ്ചാരത്തിനു നിശ്ചയിച്ചിരിക്കയാണു്. എവിടെ ച്ചെന്നെങ്കിലും കൂട്ടിക്കൊണ്ടു വരാം. ഇതു നേരത്തെ പറഞ്ഞിരുന്നെങ്കിൽ ആ കുട്ടൻ പോകയില്ലായിരുന്നല്ലോ.

ക:—ഇതാരറിഞ്ഞു? അമ്മാവാ! ഞാനും നിങ്ങളുടെ കൂട്ടത്തിൽ പോരട്ടെയോ? എനിക്കു ചേട്ടനെ കാണ്മാൻ തിടുക്കമായി.

വൃ:—അതു പാടില്ല. കുഞ്ഞു് ഇവിടെ താമസിച്ചു് അച്ഛനമ്മമാരെ ശുശ്രൂഷിക്കണം.

ക:—അവരും പോരട്ടെ.

വൃ:—പിന്നെ വീട്ടിലാരു്?

ക:—മറ്റുള്ളവരുണ്ടല്ലോ.

വൃ:—അതു പാടില്ല. നിങ്ങൾ ഇവിടെത്തന്നെ താമസിക്കണം. നിങ്ങളുടെ വിവാഹം കഴിഞ്ഞു്, ഞാൻ തന്നെ നിങ്ങളെ എല്ലായിടവും കൊണ്ടുപോയി കാണിക്കാം.

ക:—അതു നടപ്പില്ല, അമ്മാവാ!

വ്യ:—ആരും പറയരുതു് എന്നു ഞാൻ പറഞ്ഞില്ലെ. പിന്നെയും പിന്നെയും അതു തന്നെ പറയുന്നതു്?

ക:—ഞാൻ എന്തു ചെയ്യുന്നു?

വ്യ:—വ്യസനിക്കാതിരിക്കണം- എല്ലാത്തിനും അമ്മാവൻ നിവൃത്തി ഉണ്ടാക്കിത്തരും.

ക:—അമ്മാവാ എനിക്കു ചേട്ടനെക്കാണാതെ ഒരു നിമിഷംപോലും ഇവിടെ താമസിക്കുവാൻ തോന്നുന്നില്ല.

വ്യ:—അതിനു തൽകാലം നിവൃത്തിയൊന്നുമില്ല.

ഈ സമയം പാറുക്കുട്ടി ഓടിക്കിതച്ചുവിടെ വന്നു് "കമലം- ഇതാ തമ്പിയങ്ങുന്നു വന്നിരിക്കുന്നു" എന്നു പറഞ്ഞു.

ക:—ഏതു തമ്പിയങ്ങുന്നു?

പാ:—നമ്മുടെ കൊച്ചുതമ്പിയങ്ങുന്നു.

വ്യ:—നമ്മുടെ കൊച്ചുതമ്പിയങ്ങുന്നോ?

പാ:—അതെ, തിരുവനന്തപുരത്തു താമസിക്കുന്ന രാമകൃഷ്ണൻതമ്പിയങ്ങുന്നു്.

ക:—വരട്ടെ- അതിനു ഞാനെന്തുവേണം. മരുമകൻ വന്നാൽ അന്വേഷിക്കാൻ മാതുലനുണ്ടു്.- നീ പോയി എന്താണു വേണ്ടതെന്നന്വേഷിക്കുക.

പാ:—ഓ, തമ്പിയങ്ങുന്നിനെ ഒന്നു കാണുകപോലും വേണ്ടെന്നോ?

ക:—എന്റെ കാര്യം ഞാൻ നിശ്ചയിച്ചുകൊള്ളാം. നീ, പറഞ്ഞതു കേൾക്കു്.

പാറുക്കുട്ടി വിമുഖയായി രംഗംവിട്ടു. സ്വഭാവഹീനയായ കമലത്തിന്റെ ഉത്തരങ്ങൾ പാറുക്കുട്ടിയെ പൂർവ്വാധികം വിദ്വേഷിണിയും അഹങ്കാരിണിയും ആക്കി- 'അമ്പടി! അവളുടെ തിളപ്പു്! എന്തു കണ്ടിട്ടാണോ എന്തോ! ആകട്ടെ ഞാൻ പഠിപ്പിച്ചുകൊള്ളാം! തമ്പിയെക്കൊണ്ടു വിവാഹം ചെയ്യിച്ചു് ഇവളെ വഴിയാധാരമാക്കിയില്ലെങ്കിൽ ഛീ;

ഞാൻ പെണ്ണല്ലേ-അയാളുടെ സുന്ദരകളേബരത്വം ഇവളുടെ മനം മയക്കം- ഞാനിവളെന്റെ അടിമ-ദൈവം നേരെ അല്ലേ ഇരിക്കുന്നതു്! ഈ അധമമതി അദ്ദേഹത്തിനു നിരക്കുമോ. നന്ദിയില്ലാത്ത ശവം- എന്നോട് അവൾക്കിങ്ങനെ പറവാൻ തോന്നിയല്ലോ" ഈ വിധമുള്ള ചിന്തയിൽ മുഴുകി അവൾ പൂമുഖത്തേയ്ക്കു ചെന്നപ്പോൾ രാമകൃഷ്ണൻതമ്പി രാഘവക്കുറുപ്പുമൊരുമിച്ചു പടിപ്പുരയിൽ നിന്നും പ്രധാനഗൃഹത്തിലേയ്ക്കു വരുകയായിരുന്നു. ലക്ഷ്മിക്കുട്ടിഅമ്മ കിട്ടുപിള്ളയുടെ ജപത്തിനു പരികർമ്മം ചെയ്തു കൊണ്ടിരുന്നതിനാൽ അവരാരുംതന്നെ പൂമുഖത്തുണ്ടായിരുന്നില്ല. അതിനാൽ സ്വകാമുകനെ കണ്ടിട്ടുണ്ടായ ഉൾമലരത്തോടുകൂടി ഗൃഹനായികാത്വം അഭിനയിച്ച് അധികാരസ്ഥയായിട്ട്, അതിഥിസൽക്കാരത്തിനെന്നപോലെ, പാറുക്കുട്ടി അവിടെ നിന്ന് ആഗതരെ വീക്ഷിച്ചുകൊണ്ടിരുന്നു. ടൈ, കാളർ, മുതലായ ആഡംബരങ്ങളോടുകൂടി ഷർട്ടും, കോട്ടും, മുണ്ടും അതിനുമീതെ കവണിയും, കറുത്ത ബൂട്ട്സും, രണ്ടംഗുലംവീതികസവു ഉപ്പട്ടാവും, കിന്നരി വച്ച തൊപ്പിയും വാമകരത്തിൽ റിസ്റ്റ് വാച്ചും, വലതുകരത്തിൽ ചെറും സ്വർണ്ണച്ചങ്ങലയും, രണ്ടുമൂന്നുജോടി അംഗുലീയങ്ങളും, വെള്ളികെട്ടിയ മലാക്കാച്ചൂരലും ആയുള്ള തമ്പിയുടെ പുറപ്പാട് പരമാർത്ഥത്തിൽ ഒരു മഹാപ്രഭുവിന്റേതായിരുന്നു. സാമാന്യം ദീർഘകായനും ബലിഷ്ഠനും ആയ ആ യുവാവിന്റെ നിണ്ടു നിവർന്നുള്ള നടപ്പും, ഉദാസീനമായ ചാഞ്ചാട്ടവും ആകർഷകം തന്നെയായിരുന്നു. അന്തിമയക്കംകൊണ്ട് അടുത്തുവന്നപ്പോഴേ പാറുക്കുട്ടി തമ്പിയുടെ മുഖം നല്ലപോലെ കണ്ടുള്ളു. കണ്ണുകൾ സാമാന്യം കുഴിഞ്ഞും കവിൾത്തടങ്ങൾ ഒട്ടിയും വർണ്ണം അല്പം വരണ്ടും ഇരുന്നെങ്കിലും തമ്പി ഒരു സുമുഖൻതന്നെയായിരുന്നു.

കാതുകളിൽ കിടന്നു തിളങ്ങുന്ന വൈരജോടുകൾ ആ സുകുമാരന്റെ സുന്ദരവദനത്തിന്റെ പ്രദ്യുതിയെ ഉജ്ജ്വലമാക്കി. ഇവ്വിധം കമനീയമായ സ്വർണ്ണവിഗ്രഹത്തിൽ തറച്ചുപോയ പാറുക്കുട്ടിയുടെ ദൃഷ്ടികൾ സ്വകാമുകന്റെ ബിംബസ്വരൂപത്തെ ദർശിക്കുവാൻപോലും സന്നദ്ധമായിരുന്നില്ല. പൂമുഖത്തു കത്തിജ്ജ്വലിച്ചുകൊണ്ടിരുന്ന നിലവിളക്കിന്റെ ഒരു ഭാഗത്തു മാറിനിന്നു സൗന്ദര്യജ്യോതിസ്സ്ഫുരണം ചെയ്തുകൊണ്ടിരിക്കുന്ന തരുണി ആരെന്നു ചോദിക്കേണ്ട ആവശ്യംപോലും തമ്പിക്കില്ലായിരുന്നു. "എന്താ, കമലം—എല്ലാവർക്കും സുഖംതന്നെയോ. അച്ഛൻ എവിടെ" എന്നു തമ്പി ശബ്ദംകൂടാതെ മന്ദമായി ചിരിച്ചുകൊണ്ടു പാറുക്കുട്ടിയോടു പ്രശ്നം ചെയ്തു.



പാറുക്കുട്ടി ഒന്നു പതുങ്ങി. തത്സമയം രാഘവക്കുറുപ്പു തമ്പിയോടായി പറഞ്ഞു.

"ഹെ, ഇതു കമലമല്ല, പാറുക്കുട്ടിയാണു. ബന്ധുജനങ്ങളെ തിരിച്ചറികപോലുമില്ലെന്നുണ്ടോ"

തമ്പി— തെറ്റിപ്പോയി ക്ഷമിക്കണം. വളരെനാളായി കണ്ടിട്ടു്. കമലം എവിടെ? അമ്മാവനും അമ്മാവിയും എവിടെ ഇരിക്കുന്നു?

പാ:— അമ്മാവൻ ജപിക്കുന്നു. കമലം സ്വാമിയുമായി സംസാരിച്ചുകൊണ്ടിരിക്കയാണു്.

ത:— ഓഹോ, കനകമംഗലം സ്വാമിയാശ്രമമായിപ്പോയൊ! കൊള്ളാം!

രാഘവക്കുറുപ്പു പാറുക്കുട്ടിയെ അർത്ഥസൂചകമായി ഒന്നു നോക്കി മന്ദഹസിച്ചു "കുലകന്യകകൾ പരികർമ്മത്തിന്നുള്ളപ്പോൾ സ്വാമിയാരന്മാർക്കു് എന്തൊരു കുറവു്" എന്നു അഭിപ്രായപ്പെട്ടു.

അപ്പോൾ ലക്ഷ്മിക്കുട്ടിഅമ്മ പുറത്തേയ്ക്കുവന്നു. കുശലപ്രശ്നാദികൾ കഴിഞ്ഞു്, തമ്പിയും കുറുപ്പും പടിപ്പുരയിലേയ്ക്കും ലക്ഷ്മിക്കുട്ടിഅമ്മയും പാറുക്കുട്ടിയും പാച

കശാലയിലേയ്ക്കും പോയി. പടിപ്പുരയിൽ വായനശാലയിൽ പ്രവേശിച്ച ഉടൻ അവിടത്തെ ഗ്രന്ഥസമൃദ്ധി കണ്ടു തമ്പി വിസ്മയിച്ചു.

ത:—എന്താ കരുപ്പേ, ഇതൊക്കെ ആര് വായിപ്പാൻ?

കരു:—കമലത്തിനും രാജശേഖരനും. നിങ്ങളെന്തു വിചാരിക്കുന്നു. അവർ എത്ര ഗ്രന്ഥം വായിച്ചിരിക്കുന്നു! എന്തു ഭംഗിയായിട്ട് അവർ ഇംഗ്ലീഷ് എഴുതുന്നു!

ത:—ഇതെങ്ങനെ പഠിച്ചു?

കരു:—വെറും പരിശ്രമംകൊണ്ട്. അവൻ ആളും സമർത്ഥനാണ്.

തമ്പി—പക്ഷേ പോയല്ലോ. അതു നമ്മുടെ ഭാഗ്യം. എങ്കിലും അവൻ പോയതിന്റെ കാരണമെന്ത്?

കരു:—അതു വളരെ രഹസ്യമാണ്. ഈ പാറുക്കുട്ടിയുടെ തള്ള ആ ജാനകിഅമ്മ അതിസമർത്ഥയാണ്. അവർ രണ്ടു തലയും കുത്തിച്ചുകൊടുത്തു. അവനിവിടെ ഒരു നിമിഷം നിൽക്കാൻ മേലാതായി. ഇതാണു പരമാർത്ഥം. അവനിവിടെ ഉള്ളപ്പോൾ നിങ്ങളുടെ പ്രയത്നമൊന്നും ഫലിക്കയില്ല.

തമ്പി—ഛീ, അവനെവിടെ, ഞാനെവിടെ! കരുപ്പ് ഇനിയും തമ്പിയുടെ സാമർത്ഥ്യമറിയാതെ പറയുകയല്ലേ? അവനല്ല അവന്റെ അപ്പൂപ്പൻ തടുത്താലും, തമ്പി മനസ്സിൽ ഉന്നിയതാണെന്നാ, സാധിക്കയും ചെയ്യും.

കരു:—അതെങ്ങനെയുമാകട്ടെ. ഏതായാലും അവൻ പോയി. പെണ്ണ് ഇതുവരെ തല പൊക്കിയിട്ടില്ല.

തമ്പി—ഇണയെക്കാണുമ്പോൾ തല താനെ പൊങ്ങുമെന്നുകരുതട്ടെ- കരുപ്പേ- ഈ സ്വാമിയാരന്മാരാരാ?

കറു—ഏയി. വെറും തെണ്ടികള്. കിട്ടാപിള്ളമ്മാവന്റെ ദുൎഗ്ഗതികൊണ്ട് ഇങ്ങനെ കേറി മറിക്കുന്നു എന്നേയുള്ളൂ. എതിർവശത്ത് ഒരാളുണ്ടായാൽ അവരെല്ലാം പുറത്ത്.

തമ്പി—ആകട്ടെ- ഞാൻ കള്ളികളൊക്കെ ഒന്നു കാണട്ടെ- ഇന്നു കറുപ്പിനും അത്താഴം ഇവിടെത്തന്നെ. നമുക്കു പലതും ആലോചിക്കാനുണ്ട്.

ഇത്രയും പറഞ്ഞുംവെച്ചു തമ്പി വെറുതെ എഴുന്നേററു വായശാലയ്ക്കു പുറത്തുള്ള വരാന്തയിൽ വന്നു നോക്കിയപ്പോൾ ഒരു സഞ്ചിയും കെട്ടിക്കൊണ്ട് ഒരു ഭൂതം അവിടെ ഇരിക്കുന്നതുകണ്ട് തമ്പി "ആരതു" എന്നു ഗർജ്ജിച്ചു. ആ സത്വം സാവധാനത്തിൽ തല തിരിച്ചൊന്നു നോക്കിയതല്ലാതെ, ഒന്നും ഉത്തരം പറഞ്ഞില്ല. ഉടനെ കറുപ്പ് പുറത്തുവന്നു നോക്കി. "അല്ലാ, നമ്മുടെ സ്വാമി അല്ലേ ഇതു്! എന്താ ഇവിടെ ഇരിക്കുന്നതു്" എന്നു ചോദിച്ചു.

വൃ:—ഈ സഞ്ചിയുടെ ചരട് പൊട്ടിപ്പോയി, അതു നന്നാക്കുകയായിരുന്നു.

തമ്പി—ഏതു സ്വാമി? ഇവിടെ വന്നു് പതുങ്ങി ഇരിക്കാൻ കാരണം?

കറുപ്പ്, "അരുതു് അരുതു്" എന്നു പതുക്കെ പറഞ്ഞുകൊണ്ട് തമ്പിയെ വിലക്കി. എങ്കിലും തമ്പിയുടെ കോപം നിലച്ചില്ല.

തമ്പി—ആരായാലെന്താ, ഞങ്ങൾ സംസാരിക്കുന്നതു് ഒളിച്ചിരുന്നു കേൾക്കുന്നതു പുരുഷധർമ്മമാണോ. തെണ്ടിപ്പരിഷകള്. കൊള്ളാവുന്ന കുടുംബത്തിനു മാരണമായി വന്നുകൂടുകയാണു്. എടൊ പോകൂ പുറത്തു്.

തമ്പിയുടെ അട്ടഹാസവും കറുപ്പിന്റെ തടസ്സവും മററും കേട്ടു ലേശം കലുഷമാകാതെ സഞ്ചി നന്നാക്കിക്കൊ

ങ്ങിരുന്ന വൃദ്ധയോഗി ഈ ശബ്ദം കേട്ടു തിരിഞ്ഞു നോക്കി, വീണ്ടും സ്വാന്തജാലിയിൽ പ്രവേശിച്ചു.

'അരുതു്'' എന്നു കറുപ്പു പിന്നെയും പറഞ്ഞതു കൂട്ടാക്കാതെ,

തമ്പി—എടൊ തന്നോടല്ലെ പോകാൻ പറഞ്ഞതു്?

വൃദ്ധൻ ഒന്നു ഞെട്ടി എഴുന്നേററു.

വൃ:—ആരാ കറുപ്പേ, ഈ മനുഷ്യൻ.

ക:—കിട്ടുപിള്ളമ്മാവന്റെ മരുമകൻ രാമകൃഷ്ണൻ തമ്പിയങ്ങുന്നു്.

വൃ:—ഓഹോ, എന്താ കുഞ്ഞേ, കുഞ്ഞിനു വേണ്ടതു്?

തമ്പി—തന്റെ കഴുത്തു. ഛീ പുറത്തുപോകാൻ പറഞ്ഞാൽ.

വൃ:—വകതിരിവോടെ സംസാരിക്കിൻ കുട്ടികളേ.

തമ്പി—ഛായ്. താൻ ആരു ഞങ്ങളെ ഉപദേശിക്കാൻ. തന്നോടു പുറത്തു പോകാനല്ലേ പറഞ്ഞതു്.

വൃ:—ഛീ. ദുരാശപ്പിശാചുകളു് തലയിൽ കേറിനിരങ്ങുന്നോ! താൻ ആരായിട്ടു് എന്നോടു് ഇറങ്ങിപ്പോവാൻ പറയുന്നതെടോ! ഇതാരുടെ വീടു്. തന്റെ അച്ഛൻ സമ്പാദിച്ചതോ. ആരുടെവീടു്. ചാരായക്കടകളിലും വേശ്യാഗൃഹങ്ങളിലും കിടന്നു കാലയാപനം ചെയ്യുന്ന മനുഷ്യാധമന്മാർ വകതിരിവുകേടു വിളയാടേണ്ടതു് ഇവിടെയല്ല.

"ആരെടാ നീ'' എന്നു പറഞ്ഞു് തമ്പി കൈകളും ഓങ്ങിക്കൊണ്ടടുത്തു.

"ഛീ. പോ അകലെ. തീണ്ടരുതു് ദുഷ്ടാ. ദ്രോഹി. തൊടരുതു്. പോ, പോ, തൊടരുതു്'' എന്നു ശരീരമാസകലം വിറപ്പിച്ചു ശപിച്ചുകൊണ്ടു വൃദ്ധൻ വടിഓങ്ങി. തമ്പി ചാടി വടിയിൽ പിടിച്ചു് വൃദ്ധന്റെ കഴുത്തിൽ കൈവച്ചു. വൃദ്ധൻ സാവധാനത്തിൽ തമ്പിയുടെ ദേഹത്തൊന്നു തൊട്ടു. ഒരു ഭയങ്കരമായ അലർച്ചയോടുകൂടി

തമ്പി നിലംപതിച്ചു "കറുപ്പേ പോയി കുറെ വെള്ളം കൊണ്ടുവന്നു് അവനെ കൊടുക്കൂ. ഗുണം പിടിക്കാത്ത ഭ്രഷ്ടൻ" എന്നു പറഞ്ഞു വൃദ്ധൻ പുറത്തേയ്ക്കു പോയി. പരിഭ്രാന്തനായ കറുപ്പ് ഉടനെ കുറെ വെള്ളം കൊണ്ടുവന്നു തമ്പിക്കു കൊടുത്തു. ഏകദേശം ഒരു നാഴികയോളം ഒരു വീട്ടിൽ ആ അവിവേകി കിടന്നു കുറെ കഴിഞ്ഞതിനപ്പുറം അയാൾ കണ്ണുതുറന്നു.

കറു:—എന്താ അസുഖം വല്ലതുമുണ്ടോ?

തമ്പി—എവിടെ, ആ സ്വാമി പോയോ?

കറു:—പോയി.

തമ്പി—ആവൂ എന്തു ഭയങ്കരമായ വചനം. ആളറിയാതെ കളിച്ചതബദ്ധമായി.

കറു:—ഞാൻ പറഞ്ഞില്ലേ അതങ്ങനെതന്നെ്.

തമ്പി:—എടാ, ഇത്രയ്ക്കങ്ങനെയൊന്നറിഞ്ഞില്ല! വല്ലവരും അറിഞ്ഞോ?

കറു:—ആരും അറിഞ്ഞില്ല.

തമ്പി—'മൊറായിസിനു്' കൂടി നാം അദ്ദേഹത്തെ വിരോധിയാക്കിയല്ലോ നാം പറഞ്ഞതൊക്കെ അദ്ദേഹം കേൾക്കയും ചെയ്തു.

കറു:—അല്ലെങ്കിലും അവിവേകം നിങ്ങൾക്ക കുറെ കൂടുതലാണു്. അദ്ദേഹം ദ്രോഹിയല്ല. ഭക്തനാണു്. എന്നെപ്പറ്റി വലിയ വാത്സല്യത്തിലുമാണു്. കമലത്തിനും ഇവിടെയുള്ള എല്ലാവർക്കും അദ്ദേഹത്തിനെ വലിയ കാര്യവുമാണു്.

തമ്പി—ശരി, മുഷിപ്പിക്കേണ്ടായിരുന്നു. പോരില്ലല്ലോ. വശത്താക്കാമോ എന്നു നോക്കാം.

എന്നുപറഞ്ഞു് ഉടൻ തന്നെ തമ്പി വൃദ്ധനെ അന്വേഷിച്ചു തിരിച്ചു. അദ്ദേഹത്തെ കുളക്കടവിൽവച്ചാണു കണ്ടതു്. കണ്ടയുടൻ തമ്പി വൃദ്ധനോടു ക്ഷമായാചനം ചെയ്തു. ക്ഷിപ്രപ്രസാദിയോ ക്ഷിപ്രകോപിയോ അല്ലായി

അന്ന വൃദ്ധൻ തമ്പിയെ സൂക്ഷിച്ചുനോക്കി. മുഖത്തെ ഭാവങ്ങളെല്ലാം വ്യക്തമായി കാണുവാൻ പാടില്ലായിരുന്നെങ്കിലും വൃദ്ധന്റെ ചുഴിഞ്ഞിറങ്ങുന്ന നോട്ടം തമ്പിയെ അസ്വസ്ഥനാക്കി.

വൃ:—തമ്പി, ഞാൻ ഒരു യാചകനാണു്. നിങ്ങളെല്ലാം പ്രഭുക്കൾ. യാചകന്മാരെ പരിഹസിക്കരുതു്. പണവും പ്രതാപവും അസ്ഥിരമാണു്. മറ്റേത് എന്നും സ്ഥിരംതന്നെ.

തമ്പി:—അവിവേകംകൊണ്ടു പ്രവർത്തിച്ചതാണു്. ഞങ്ങളുടെ സംഭാഷണം അവിടുന്നു കേട്ടുകൊണ്ടുള്ള നടുക്കംകൊണ്ടു വിവേകമില്ലാതെ സംഭവിച്ചുപോയി.

വൃ:—നിങ്ങളുടെ സംഭാഷണം ഞാൻ കേൾക്കാനിടയായതുതന്നെ നിങ്ങളുടെ ബുദ്ധിശൂന്യതകൊണ്ടല്ലേ?

തമ്പി—അതു് അവിടുന്നു് ആരോടും പറയരുതു്.

വൃ:—ആ പതിവു് എനിക്കില്ല. ന്യായമായി തമ്പിക്കു ലഭിക്കാവുന്ന ഒരു കുട്ടിയെ എന്തിനു് കളിപ്പിച്ചു വരികുന്നു? കിട്ടുപിള്ള തമ്പിയുടെ അമ്മാവനല്ലേ? എന്തുകൊണ്ടു തമ്പിക്കു നേരിട്ടു ചോദിച്ചുകൂടാ?

തമ്പി—അതിനുതന്നെയാണു നിശ്ചയിച്ചിരിക്കുന്നതു്.

വൃ:—തമ്പിയുടെ അച്ഛൻ വന്നു് ആലോചിക്കാഞ്ഞതെന്തു്? അദ്ദേഹം അറിയുകയില്ലേ മറ്റേത?

തമ്പി:—അച്ഛനും അമ്മാവനും അത്ര രസത്തിലല്ല.

വൃ:—ഓം ശിവ ശിവ! ഒരുത്തനെ ദ്വേഷിച്ചുകൂട്ടുന്നു. ആയുസ്സിനൊട്ടു കുറവുമില്ല!

തമ്പി—എന്താ ചെയ്യുന്നതു്! അങ്ങനെയൊക്കെ വന്നുകൂടി. അവിടുന്നു് ഇക്കാര്യത്തിൽ എന്നെ സഹായിക്കണം.

വൃ:—കാര്യത്തിനു ഉറപ്പുണ്ടെങ്കിൽ ആരും സഹായിക്കേണ്ട. എല്ലാവരും തമ്പിക്കനുകൂലികൾതന്നെ.

തമ്പി—അവർക്കു് എന്നോടു വിരോധമൊന്നുമില്ല.

വൃ:—വിരോധമില്ലാത്തവരെയൊക്കെ ഭർത്താവായി സ്വീകരിക്കുന്ന ഒരു കുട്ടിയല്ല കമലം.

തമ്പി—എന്തായാലും അവൾക്ക് എന്നെ സ്വീകരിക്കുവാൻ തൃപ്തിയായിരിക്കും.

വൃ:—ചോദിച്ചോ?

തമ്പി—ഇല്ല. ഞാൻ വന്നിട്ടു കണ്ടതേ ഇല്ല. അവൾക്കു തൃപ്തിയാണെന്നു ഞാനറിഞ്ഞു.

വൃ:—എങ്ങനെ?

തമ്പി—ചില ഗൂഢമാർഗ്ഗേണ അറിവുകിട്ടി.

വൃ:—എന്നാൽ ഒരു വിഷമവുമില്ല.

തമ്പി:—എങ്കിലും അവിടുന്ന് എന്നെ സഹായിക്കണം.

വൃ:—കമലത്തിനിഷ്ടമെങ്കിൽ ആരും സഹായിക്കേണ്ട എന്നു ഞാൻ പറഞ്ഞില്ലേ?

തമ്പി:—അങ്ങനെയല്ല—അവിടുത്തെ സഹായം എനിക്കാവശ്യമാണു്.

വൃ:—ഞാൻ ഒരു അന്യൻ—കുടുംബകാര്യത്തിൽ ഞാൻ ഉൾപ്പെടുകയില്ല. കമലത്തിനിഷ്ടമാണെന്ന് അവൾ എന്നോടു പറഞ്ഞാൽ ഞാനും സഹായി തന്നെ.

തമ്പി—അതു മതി—മററുള്ളതെല്ലാം ഞാൻ നോക്കിക്കൊള്ളാം.

---

ക്കുവാൻ സാധിക്കാതെ ആ യുവാവിനെ വിഷമിക്കുന്നതേയുള്ളൂ. കമലസന്നിധിയിൽ നിന്നു മാത്രം നിരന്തരം തോറുമെണ്ടെന്ന ആ സരസയുവാവിനു പാറുക്കുട്ടിയാണു് ആശ്രയദാനം ചെയ്തുവന്നതു്. യൗവനത്തിളപ്പിന്റെ അനിയന്ത്രിതമായ ചാപലഗതിയാൽ മാത്രം കാമുകസ്ഥാനം പിടിച്ചുപോയ ഒരു ക്ഷുദ്രസർപ്പത്താനിൽ ഏകദേശമെങ്കിലും തന്റെ മനസ്സിനെ ഉറപ്പിക്കുവാൻ ധനലോഭംകൊണ്ടു മാത്രമേ ആ വൃഷലീവനിതയ്ക്കു സാധിച്ചിട്ടുള്ളൂ. ദുരാഗ്രഹവും ദുർമ്മതിയും ആയ മാതാവിന്റെ ദുരുപദേശം മൂലം ചെറുപ്പത്തിലെ തന്നെ ഭർത്തൃസമ്പാദനമാർഗ്ഗത്തെപ്പററി ചിന്തിക്കുവാൻ ശീലിച്ചുപോയ ആ തരുണി ആദ്യമായി രാജശേഖരനെ ഭർത്താവായി ആഗ്രഹിക്കുകയും, പിന്നീടു് രാഘവക്കുറുപ്പിനെ വരിക്കുകയും, ഇപ്പുറം രാമകൃഷ്ണൻ തമ്പിയെ ആശ്രയിക്കയും ചെയ്യുന്നതു കപടപ്രേമവശമായ താരുണ്യവിജൃംഭണത്തിന്റെ ഒരു വികൃതചേഷ്ടയായിരിക്കാം. എന്തായാലും കമലപരിചരണത്തിൽനിന്നു വിമുക്തയായിരിക്കുന്ന പാറുക്കുട്ടിക്കു തമ്പിയെ പരിചരിക്കുന്നതിനും രസിപ്പിക്കുന്നതിനും ധാരാളം സൗകര്യവും സമയവും ഉണ്ടായിരുന്നു. എങ്കിലും തമ്പിക്കു മനസ്സമാധാനമുണ്ടായിരുന്നില്ല.

എന്തെന്നാൽ തമ്പിയുടെ നില ഇക്കാലം അല്പം വിഷമത്തിലാണു്. തമ്പിയുടെ ജനനം ഒരു സമൃദ്ധികുടുംബത്തിലായിരുന്നു. അച്ഛന്റെയും അമ്മയുടെയും സമ്പത്തു ഒരുമിച്ചു ചേർന്നപ്പോൾ ധാരാളമായ ചെലവു കഴിച്ചും ഒരു നല്ലമിച്ചമെടുക്കാൻ തരമുണ്ടായിരുന്നു. എന്നാൽ മാതാവിന്റെ മരണശേഷം അച്ഛനായ കേശവൻതമ്പി ധൂർത്തനും ദുർമ്മാർഗ്ഗിയും ആയി പരിണമിച്ചു. രാമകൃഷ്ണൻതമ്പിയും കുറച്ചു പ്രായമായപ്പോൾ അച്ഛൻ കാണിച്ചുകൊടുത്ത വഴിയെത്തന്നെയാണു ഗമിച്ചതു്. അങ്ങനെ പിതാവും പുത്രനും കൂടി ഉള്ള സമ്പത്തുമുഴുവൻ നശിപ്പിച്ചു. കേശവൻതമ്പി കുടുംബം

വക സ്വത്തുക്കൂടി ഒട്ടധികം മുടിച്ചതുകൊണ്ടു ശേഷക്കാരുടെ കഠിനനിർബന്ധമനുസരിച്ചു കാരണവസ്ഥാനവും ഒഴിഞ്ഞുകൊടുത്തിരിക്കുന്ന സമയമാണിതു്. ഇപ്പോഴും പരമാർത്ഥം ആലോചിച്ചാൽ രാമകൃഷ്ണൻതമ്പിക്കു കിടക്കാൻ വീടുപോലുമില്ല. പിതൃഭവനക്കാരുടെ മര്യാദകൊണ്ടു വഴിയിലായില്ല എന്നേയുള്ളു. അതിനാൽ കിട്ടുപിള്ളയെ ആശ്രയിക്കാതെ ഗത്യന്തരമില്ലാത്ത ഒരു നിലയിൽ തമ്പിമാർ എത്തിക്കഴിഞ്ഞു. കൃഷിക്കാരനായ കിട്ടുപിള്ളയുടെ പഠിത്തവും, പരിഷ്കാരവും, പ്രതാപവും പോരെന്നുള്ള ആക്ഷേപത്താൽ കേശവൻതമ്പി തന്റെ പ്രതാപകാലത്തു് അദ്ദേഹത്തെ ബന്ധുവായി ഒരിക്കലും ഗണിച്ചിരുന്നില്ല. പോരെങ്കിൽ കിട്ടുപിള്ളയുടേയും കേശവൻതമ്പിയുടേയും മാതൃക്കൾ കേവലം വിരോധികളായിട്ടാണു കഴിഞ്ഞിട്ടുള്ളതു്. വെക്കേഷൻകാലങ്ങളിലെല്ലാം രാമകൃഷ്ണൻതമ്പിയെ കിട്ടുപിള്ള വീട്ടിലേയ്ക്കു ക്ഷണിക്കാറുണ്ടായിരുന്നെങ്കിലും പുത്രനെ അയയ്ക്കുന്നതിൽ പിതാവിനു് അശേഷം രസമുണ്ടായിരുന്നില്ല. കൊച്ചുതമ്പിക്കു പ്രായമായപ്പോഴും അമ്മാവന്റെ മകളെ വിവാഹം കഴിക്കണം എന്നൊരാലോചന എങ്ങനെയോ പുറത്തുവന്നു. പക്ഷേ പട്ടണവാസിയായ പച്ചപ്പരിഷ്കാരിക്കു് ഒരു കുഗ്രാമകന്യകയെ വേൾക്കുന്നതിനോ പ്രതാപശാലിയായ വലിയതമ്പിക്കു് അപരിഷ്കൃതരുമായുള്ള ബന്ധത്തെ പുലർത്തുന്നതിനോ അശേഷം ആഗ്രഹമില്ലെന്നു പറഞ്ഞു് ആ ആലോചനയെ അന്നു പുച്ഛിച്ചുകളഞ്ഞു. ഇന്നു് ആ അഹംകാരമെല്ലാം അടങ്ങി. കുറെ ഒക്കെ പഠിച്ചെങ്കിലും പരീക്ഷ ഒന്നും പാസായിട്ടില്ലാത്തതുകൊണ്ടു തന്റെ സ്ഥിതിക്കൊത്ത ഉദ്യോഗം സമ്പാദിക്കുവാനും തമ്പിക്കു സാധ്യമല്ലാതായി. അതിനാൽ കിട്ടുപിള്ളയുടെ പണത്തിനുവേണ്ടി പുത്രിയെ വിവാഹംചെയ്യുകയേ ഗതിയുള്ളു എന്നു തമ്പിമാർ തീർച്ചപ്പെടുത്തിയതനുസരിച്ചു പുത്രൻ വന്നിരി

കയാണു്. കുട്ടിക്കാലത്തുമാത്രം കമലത്തിനെ കണ്ടിട്ടുള്ള തമ്പി, കനകം മേടിപ്പാനും വന്നതെങ്കിലും, ആ കനകത്തിന്റെ ഉടമസ്ഥയായ കനകവല്ലിയെ കണ്ടപ്പോൾ കാമിനീലാഭത്തിൽ അത്യാഗ്രഹിയായി പരിണമിച്ചു പോയി. സ്ത്രീലാഭം ക്ഷിപ്രസാദ്ധ്യമല്ലെന്നു കണ്ടു് ആർത്തിപിടിച്ചുഴലുന്ന ഈ തമ്പിയെ പാറുക്കുട്ടിയുടെ നിരുമകാന്തിക്ക സമാധാനപ്പെടുത്തുവാൻ സാധിക്കുന്നതല്ലല്ലൊ.

അതിനാൽ കമലത്തിന്റെ ഒരു കടാക്ഷസൗഭാഗ്യത്തിനായി തമ്പി ശിരഃപ്രയത്നം ചെയ്യുമാറാക്കി. പക്ഷെ ആ കനകശില്പത്തിന്റെ ഹൃദയവും കനകസദൃശം കാഠറ്റവും കരശയ്ക്കരത്തെയും ഉറപ്പുള്ളതും ആയിരുന്നു. സ്ത്രീചിത്തത്തെപ്പറ്റി അശേഷം മതിപ്പില്ലാത്ത ആ വികടകേസരി പ്രതാപശാലിയായ തന്നെ കേവലം കുഗ്രാമവാസിനിയായ തന്റെ [illegible] ധിക്കരിക്കുമെന്നു് അശേഷംപോലും ഊഹിച്ചിരുന്നില്ല. പക്ഷെ ഇപ്പോൾ തമ്പി അനവരതം ഉൽകൃതചിന്തയിലായി. നിരാശനായി തിരുവനന്തപുരത്തേയ്ക്കു പോയാൽ ഒരു ഗതിയുമില്ല. കനകമംഗലവാസം ഈവിധത്തിൽ തീരെ സുഖവുമല്ല. ഈ വിവരമെല്ലാം അമ്മാവനെ അറിയിക്കാമെന്നുവെച്ചാൽ ഒന്നാമതു് അതിനവകാശമില്ല, രണ്ടാമതു കമലത്തിന്റെ മട്ടുകണ്ടിട്ടു വിശേഷവുമില്ല. ഇനി എന്താ നിവൃത്തി എന്നു തമ്പി ഒരുദിവസം ആലോചിച്ചുകൊണ്ടിരിക്കുമ്പോൾ രാഘവക്കുറുപ്പും വന്നുചേർന്നു.

തമ്പി—വന്നകാര്യം നിഷ്ഫലം തന്നെ.

കുറു:—അതെന്തു്-അവൾ അവനെത്തന്നെ ധ്യാനിച്ചിരിക്കയായിരിക്കാം.

തമ്പി:—ആരെ ധ്യാനിക്കേണ്ടു-നമ്മുടെ കാര്യം ദുർഘടം തന്നെ; ഞാൻ എന്തായാലും നാളെയോ മററാ

പോകും. ഇവിടെ ഒറ്റക്കു താമസിക്കുന്നതെന്തിന്?

കരു:—എനിക്കൊരു വഴി തോന്നുന്നു. നിങ്ങളുടെ അഭിപ്രായമൊന്നു കേൾക്കട്ടെ.

തമ്പി—എന്താണത്?

കരു:—പറയട്ടെ, ഞാൻ കുട്ടികളെക്കൂട്ടി പോകാൻ നിർബ്ബന്ധപ്പെടുത്തിയിരിക്കയാണ്.

തമ്പി—എന്തിന്?

കരു:—അവരെല്ലാംകൂടെ കിട്ടുപിള്ളമാമന്റെ പേരിൽ ചിലവിന് ഒരു കേസുകൊടുപ്പിക്കണം.

തമ്പി—ഏതു നിലയിൽ?

കരു:—[illegible] സംബന്ധത്തിന്റെ മക്കളാണ്. ആ നിലയിൽ തന്നെ.

തമ്പി—ആ സംബന്ധം പറയാതിരിക്കൂ, [illegible].

കരു:—അസംബന്ധമോ? പരമാർത്ഥം പറയുന്നു. കേസ് കൊടുത്താൽ അയാൾ ചിലവു കൊടുക്കാൻ ബാദ്ധ്യപ്പെടും. കുറെ പണവും കിട്ടും.

തമ്പി—പിന്നെ?

കരു:—[illegible] വച്ചുകൊള്ളണം.

തമ്പി—എനിക്കിതു കേൾപ്പാൻ ശേഷിയില്ല.

ഈ സമയം കിട്ടുപിള്ള ആവശ്യപ്പെട്ടതനുസരിച്ചു തമ്പി അദ്ദേഹത്തിന്റെ അടുക്കലേക്കു തിരിച്ചു.

കിട്ടു:—നീ നാളെ പോകണമെന്നു കേട്ടല്ലോ.

തമ്പി—പോകണമെന്നു വിചാരിക്കുന്നു.

കിട്ടു:—എന്താ ഇത്ര തിടുക്കം? വന്നിട്ടു ഒരു മാസം തികഞ്ഞില്ലല്ലോ. അവിടെ വിശേഷിച്ചു ജോലി വല്ലതുമുണ്ടോ?

തമ്പി—ചെല്ലണമെന്ന് അച്ഛൻ എഴുതിയിരിക്കുന്നു.

കിട്ടു—പോയിട്ടുടനെ ഇങ്ങോട്ടുതന്നെ പോരേണ്ടതോ?

ഇവിടെ ആരുമില്ലല്ലൊ. ജോലികൾ ധാരാളമു
ണ്ടുതാനും.

തമ്പി—പോയിട്ടുവരാം- കുറച്ചു രൂപ കൂടി കൊണ്ടു
ചെല്ലണമെന്നു് അച്ഛൻ ആവശ്യപ്പെട്ടിട്ടുണ്ടു്.

കിട്ടു—ഇവിടെ ഇപ്പോൾ രൂപ ഒന്നുമില്ലല്ലൊ, ഇനി
ഓണം കഴിഞ്ഞേ ഇവിടെ പണം ഉണ്ടാകയുള്ളു.
എത്ര രൂപ വേണം?

തമ്പി—രണ്ടായിരം രൂപ വേണമെന്നാണാവശ്യപ്പെ
ട്ടിരിക്കുന്നതു്.

കിട്ടു:—അത്ര വേണമെങ്കിൽ ധനു മാസം പുറക്കണം.
വല്ല പത്തോ നാനൂറോ മതിയെങ്കിൽ ഓണം
കഴിഞ്ഞുണ്ടാക്കാം. എന്താ ചെയ്യുന്നതു്; ചെല
വിനു് ഒരു കുറവുമില്ല. നോക്കിയെടുക്കാനാളുമി
ല്ല. നാളെത്തന്നെ പോകാൻ തീർച്ചപ്പെടുത്തിയൊ?

തമ്പി—പോയിട്ടുവരാം.

കിട്ടു:—ഇതു ചോദിക്കാൻ വിളിച്ചു എന്നേയുള്ളു.

തമ്പി—ഒരു കാൎയ്യത്തെപ്പററി പറയാനുണ്ടായിരുന്നു.

കിട്ടു:—എന്താണു്? പറയുക.

തമ്പി—ഞാൻ കമലത്തിനു പുടക കൊടുക്കണമെന്നാ
ണു് അച്ഛൻ പറയുന്നതു്.

കിട്ടു:—അങ്ങനെയല്ലെ വേണ്ടതു്? നിനക്കതു സന്തോ
ഷമല്ലെന്നുണ്ടോ?

തമ്പി—അച്ഛനും അമ്മാവനും തീർച്ചപ്പെടുത്തുന്നതിനെ
ഞാൻ ഒരിക്കലും തള്ളുന്നതല്ല.

കിട്ടു:—എന്നാൽ അങ്ങനെ നടക്കട്ടെ. മാസം പുറന്നു
തന്നെ നടത്തിക്കളയാം.

തമ്പി—അതിൽ ഒരു വിഷമമുണ്ടു്. ഇതുദ്ദേശിച്ചു്
അഭിപ്രായമറിയാമല്ലൊ എന്നു വിചാരിച്ചു ഞാൻ
കമലത്തിനോടു സംസാരിച്ചു. പക്ഷെ അവൾക്ക

തീരെ തൃപ്തിയില്ല എന്നു കാണുന്നു.

കിട്ടു:—ഏയി, അങ്ങനെ വരില്ല.

തമ്പി—ഇപ്പൊഴത്തെ സ്ഥിതി അങ്ങനെയാണു്. അമ്മാവൻ അറിയാതെ ഇവിടെ പലതും നടക്കുന്നുണ്ടു്. ആ രാജശേഖരൻ തന്നെ വന്നു വിവാഹം ചെയ്യാൻ അവൾ കാത്തിരിക്കുകയാണെന്നാണു് ഇവിടെയും പുറമെയും ഉള്ള സംസാരം. അതു തറവാട്ടിനുകൂടി കുറച്ചിൽ.

കിട്ടുപിള്ളയുടെ മുഖം ചുമന്നു. കോപവും സങ്കടവും ഒരേ സമയം ആ വൃദ്ധനെ തപിപ്പിച്ചു തുടങ്ങി. തന്റെ കുടുംബവും അപവാദത്തിനു പാത്രമാകുന്നല്ലൊ എന്നുള്ള ചിന്ത അദ്ദേഹത്തിന്റെ ഹൃദയത്തിൽ തട്ടിയിട്ടു കുറച്ചുദിവസമേ ആയുള്ളു. ഈ ദിവസങ്ങൾക്കിടയ്ക്കു് അദ്ദേഹം അനുഭവിച്ച സങ്കടത്തിനു് അതിരില്ല.

കിട്ടു:—അവൾ ഇതു വഷളോ? ആരാണു് അവൾക്കിവളം കൊടുക്കുന്നതു്?

തമ്പി—ഇവിടെ ഉള്ളവരെല്ലാം കൊടുക്കുന്നുണ്ടു്. വിശേഷിച്ചും മഠത്തിലുള്ളവരും അമ്മാവിയുമാണു്.

കിട്ടു:—മഠത്തിലുള്ളവൎക്കു് എന്റെ തറവാട്ടുകാൎയ്യത്തിൽ കാൎയ്യമെന്തു്?

തമ്പി—അതിനാണല്ലൊ അമ്മാവിയെ വശത്താക്കിയിരിക്കുന്നതു്.

കിട്ടു:—എന്റെ ഇഷ്ടത്തിനു വിപരീതമായി അവൾ പ്രവൎത്തിക്കാറായൊ?

തമ്പി—ഇപ്പോൾ അങ്ങനെയൊക്കെയാണു് വന്നുകൂടിയിരിക്കുന്നതു്. അതുകൊണ്ടു് ഈ വിവരം അമ്മാവനെ അറിയിക്കുവാൻ പോകണമെന്നു വിചാരിച്ചതാണു്. അവിടെ ആരോ ഒക്കെ എന്നെക്കൊണ്ടു സംബന്ധം ചെയ്യിക്കുവാൻ അമ്മാവനെ

"എന്താ ഇപ്പോൾ ചോദിക്കാൻ കാരണം"

കിട്ടു:—രാമകൃഷ്ണനെക്കൊണ്ടു വിവാഹം ചെയ്യിക്കാൻ വല്ല വിരോധവുമുണ്ടോ എന്നറിയാനാണു്.

ലക്ഷ്മി:—എനിക്കൊരു വിരോധവുമില്ല. പക്ഷെ അവൾക്കു തൃപ്തിയാകുമെന്നു തോന്നുന്നില്ല.

കിട്ടു:—പിന്നെ ആരെയും വേണ്ടെന്നോ?

ലക്ഷ്മി:—എന്നാണു് അവൾ പറയുന്നതു്.

കിട്ടു:—അതു കൊള്ളുകില്ലല്ലോ.

ലക്ഷ്മി:—എന്താ ചെയ്ക—അച്ഛന്റെ അല്ലേ മകൾ. ഇന്നേതു ദിവസമായി നിങ്ങൾ തമ്മിൽ കണ്ടിട്ടു്. അവളെക്കൂടാതെ ഒരു നിമിഷം കഴിച്ചുകൂട്ടാൻ പാടില്ലാത്ത ആൾക്കു്, ഇതാ മാസം ഒന്നായി, കാണുകയേ വേണ്ട. അവൾക്കും അങ്ങനെതന്നെ. ഈ മാതിരി നിർബന്ധബുദ്ധി എങ്ങനെ അവൾക്കും ഉണ്ടാകാതിരിക്കും. ഇതുതന്നെ ആയിരുന്നു. അമ്മാവന്റെയും ഗതി. നിങ്ങൾ വാശിപിടിച്ചോ വഴക്കു പറഞ്ഞോ എങ്ങനെയും കഴിച്ചുകൊള്ളുവിൻ. എനിക്കിതൊന്നും കാണുകയുംവേണ്ട കേൾക്കയും വേണ്ട. ഞാൻ എന്റെ പാട്ടിനു പോകുന്നു.

കിട്ടു:—വരട്ടെ, വരട്ടെ. തിടുക്കപ്പെടാതിരിക്കുക. ഞാൻ എന്റെ അച്ഛൻ പറഞ്ഞതുപോലെതന്നെ നിന്നെ വിവാഹം ചെയ്തല്ലോ.

ലക്ഷ്മി:—ആഹാ! ചെയ്തു-ഇല്ലേ. അച്ഛൻ ആരെ സംബന്ധംചെയ്‌വാനാണു് ആദ്യം പറഞ്ഞതു്? എന്നെയോ അമറക്കളത്തു നാണിക്കുട്ടിയേയോ?

കിട്ടു:—അതാദ്യമല്ലേ?

ലക്ഷ്മി:—എന്നിട്ടെന്തുകൊണ്ടനുസരിച്ചില്ല?

കിട്ടു:—നിന്റെ ശാസന കേൾക്കണമെന്നാണു് തലയിലെഴുതിയിരിക്കുന്നതു്. പിന്നെ എങ്ങനെ അച്ഛനെ അനുസരിക്കും?

ലക്ഷ്മി:—എന്റെ ശാസന കേൾക്കേണ്ടിവരികില്ല. വേറെ വല്ലവരും ആയിരുന്നെങ്കിൽ കേൾക്കുമായിരുന്നു.

കിട്ടു:—അപ്പോൾ ഞാൻ പറയുന്നതുപോലെ നിന്റെ മകൾ അനുസരിക്കയില്ലെന്നായോ?

ലക്ഷ്മി:—എന്റെ മകളായിരുന്നെങ്കിൽ അനുസരിച്ചേനെ. ഇതവന്റെ മകളാണു്.

കിട്ടു:—ഏതായാലും രാമകൃഷ്ണനെക്കൊണ്ടുള്ള സംബന്ധം ഉപേക്ഷിക്കുവാൻ തീർച്ചപ്പെടുത്തി. ആരാണു തടസ്സപ്പെടുത്തുന്നതെന്നു കാണട്ടെ!

ലക്ഷ്മി:—തടസ്സപ്പെടുത്താൻ ആരു?

കിട്ടു:—മഠത്തിലുള്ളവർ അതിനു വിരോധികളാണെന്നും, അവരാണു കമലത്തിനെ ദുരുപദേശം ചെയ്യുന്നതെന്നും കേട്ടല്ലോ.

ലക്ഷ്മി:—മഹാത്മാക്കളിൽ ദോഷാരോപണം ചെയ്താൽ മഹാപാപമുണ്ടു്. വിവാഹം ദമ്പതികളുടെ ഉഭയസമ്മതപ്രകാരം നടത്തേണ്ട ഒരു ക്രിയയാണു്; ഏതെങ്കിലും കക്ഷിക്കു വിരോധമുണ്ടെങ്കിൽ അതു വിവാഹമാകയില്ല; എന്നാണു് അവരുടെ അഭിപ്രായം. എന്നല്ലാതെ അവർ ഒന്നിനെപ്പററിയും ഒരുത്തരോടും ഒന്നും പറയാറില്ല.

കിട്ടു:—ആ സ്വാമി ആവശ്യമില്ലാത്ത കാര്യങ്ങളിൽ കുറെയധികം തലയിടുന്നുണ്ടെന്നു് എനിക്കറിയാം. ഈയിടെ അദ്ദേഹത്തെ കൂടെക്കൂടെ വീട്ടിനകത്തു കാണുന്നുണ്ടു്. കമലത്തെ കാണാനല്ലാതെ പിന്നെന്തിനാവരുന്നു?

ലക്ഷ്മി:—അവിടത്തേക്കു് മകളെ വെറുത്തെങ്കിൽ എല്ലാവരും വെറുക്കണമെന്നാണോ? എന്നും അവരുടെ കൂട്ടത്തിൽ കഴിച്ചുകൊണ്ടിരുന്ന കുഞ്ഞിനെ വല്ല

പ്പൊഴെങ്കിലും അവർ കാണാതിരിക്കുന്നതെങ്ങനെ?

കിട്ടു:—എന്തുമാകട്ടെ. സംബന്ധം മാസം പിറന്നു നടത്തുവാൻ തീർച്ചപ്പെടുത്തി. എല്ലാവരോടും വിവരം പറഞ്ഞേക്കുക. അവളേയും അറിയിക്കണം.

ലക്ഷ്മി:—എനിക്കു ആരോടും പറയാൻ കഴിയില്ല. അവൾക്കു ഇഷ്ടമില്ലാത്ത സംബന്ധത്തിൽ ഞാൻ ചേരുകയുമില്ല. അവിടുത്തെ ഇഷ്ടംപോലെ എന്തും ചെയ്തുകൊള്ളുക.

കിട്ടു:—ഞാൻ ആരുടേയും ഇഷ്ടം നോക്കുന്നില്ല. തൽക്കാലം എന്റെ ഇഷ്ടം ഇവിടെ നടക്കുമോ എന്നറിയട്ടെ.

—:o:—



## അദ്ധ്യായം ൯

വിവാഹത്തിന്റെ പ്രാരംഭഘോഷം

രാമകൃഷ്ണൻതമ്പിയുടേയും കമലത്തിന്റേയും വിവാഹനിശ്ചയവാർത്ത രണ്ടുദിവസംകൊണ്ടു ദിക്കെങ്ങും പരന്നു. കരക്കാരിൽ പ്രമാണികളും കണിയാനും കിട്ടുപിള്ളയും കൂടിയിരുന്നു ചിങ്ങമാസം ൨൭-ാംനു ൨൭ നാഴിക ഇരുട്ടിയതിനു ശേഷമുള്ള മുഹൂർത്തത്തിൽ തന്നെ സംബന്ധം നടത്തിക്കളയാമെന്നു തീർച്ചപ്പെടുത്തുകയും, അതനുസരിച്ചു വേണ്ട നെടുംപുരപണിയും സംഭാരം ശേഖരിപ്പും വളരെ തിടുക്കത്തിൽ ആരംഭിക്കുകയും ചെയ്തു. കനകമംഗലത്തു വേലക്കാരെല്ലാം ഉത്സാഹഭരിതരായി ചമഞ്ഞിരിക്കുന്നു. ജാനകി അമ്മയും മകൾ പാറുക്കുട്ടിയും കനകമംഗലമാസകലം ഓടിച്ചു വിലസിത്തുടങ്ങി. അടി

ഭാന്മാരും കുടിയാന്മാരും ബന്ധുക്കളും പ്രതിനിമിഷം വന്നിറക്കിക്കൊണ്ടിരിക്കുന്ന സാമാനങ്ങളെ യഥാസ്ഥാനം വയ്പിക്കുന്നതിനും, അവയുടെ കണക്കുകൾ ശരിയായിട്ടെഴുതുവാൻ കലവറക്കാരനോടു പ്രത്യേകം ചട്ടം കെട്ടുന്നതിനും, നെടുംപുരകളുടെ മേച്ചിലിലും വിതാനത്തിലും തറ നിരപ്പാക്കുന്നതിലും സന്ദർഭോചിതങ്ങളായ ഉപദേശങ്ങൾ കൊടുക്കുന്നതിനും, വേലക്കാർക്കും വിരുന്നുകാർക്കും ഉള്ള വയ്പിലും വിളമ്പിലും നേതൃത്വം വഹിക്കുന്നതിനും, എന്നല്ല എവിടെയും ആ മാതാവും പുത്രിയും തന്നെ. എന്നാൽ മഠവാസികളെയാകട്ടെ, ലക്ഷ്മിക്കുട്ടി അമ്മയെ ആകട്ടെ കമലത്തിനെ ആകട്ടെ ഒരിടത്തും കാണുന്നില്ല. ലക്ഷ്മിക്കുട്ടി അമ്മ തന്റെ അറയിലും, കമലം തന്റെ മുറിയിലും, മഠവാസികൾ മഠത്തിലും ഒതുങ്ങിയിരുന്നതല്ലാതെ ആരും ഈ ബഹളത്തിലൊന്നും ചേരുവാൻ പോയില്ല. കഷ്ടം, തന്റെ മകളുടെ തലയിലെഴുത്ത് ഈ തരത്തിലായല്ലോ എന്നുള്ള കഥ ഓർത്തോർത്ത് മനസ്സിൽ തിങ്ങിവിങ്ങിക്കയറിയ ദുഃഖഭാരത്തെ ഒരു വിധത്തിലും സഹിക്കാൻ വയ്യാതെ ആ മാതാവു വിവർണ്ണയും വിവശയും ആയി പരിണമിച്ചിരിക്കുന്നു. തന്റെ ജീവിതസർവ്വസ്വമായ ഭർത്താവിന്റെ ഹിതത്തെ അനുസരിക്കുവാൻ കടപ്പെട്ടവളും, സ്വവാത്സല്യൈകനിധിയായ പുത്രിയുടെ ഹിതത്തെ സാധിച്ചു കൊടുക്കുവാൻ നിരതയും ആയ ആ ശ്രേഷ്ഠമാതാവിന്റെ ധർമ്മസങ്കടത്തിൽ, അനുതപിക്കുവാനോ അതിനെ ഉപശമനം ചെയ്‌വാനോ ഒരുത്തരും ഉണ്ടാകുന്നില്ല. മകളെ ദർശിക്കുവാൻ പോലും ആ പെറ്റമ്മ അപ്രാപ്തയായിരിക്കുന്നു. അഭിരാമയായ തന്റെ പുത്രിക്ക് അനുരൂപനായ ഭർത്താവിനോടു ചേരുവാൻ വിധിയില്ലാതെ പോകുന്നത് എത്ര മാതാവിനാണു സഹ്യമായിരിക്കും!

കമലം വെറും ഒരു കന്യകയാണോ! അദ്ദിക്കിലെങ്ങും കീർത്തിതമാകുന്ന അന്വർത്ഥമായ കനകമംഗലത്തെ ഏകസന്താനവല്ലി; സകലവിധസൗഭാഗ്യത്തിലും വിഹരിച്ചു വന്ന വിശിഷ്ടദമ്പതിമാരുടെ ഏകദുഃഖമായ അനപത്യതയെ വേരോടെ അറുത്ത ആനന്ദിപ്പിച്ചു; കാണുന്നവർക്കെല്ലാം നിരന്തരമായി പീയൂഷവർഷം ചെയ്യുന്ന സൗന്ദര്യസാരസമ്പത്തായ കനകശില്പം; പുഷ്പബാണസാമ്രാജ്യമാകുന്ന വിശാലമോഹനപീഠത്തിലേയ്ക്കു കയറുവാൻ തിങ്ങിപ്പെരുകി വരുന്ന പ്രസരിപ്പോടെ വട്ടം കൂട്ടി വിലസുന്ന ബാലികാരത്നം;—ഈ വിധം കനകമംഗലവാസികളെ മാത്രമല്ല സകലരെയും ആഹ്ലാദിപ്പിക്കുവാൻ തക്ക ശരീരമധുരിമയോടുകൂടിയ ഒരു കന്യകാമണിയെയാണ്, പുത്തനാം ദുർവൃത്തനാം ദുരഭിമാനിയും ആയ ഒരു വിശിഷ്ടബലി കഴിക്കുവാൻ പോകുന്നത്. ശുദ്ധനായ കിട്ടുപിള്ളയ്ക്ക് തന്റെ അനന്തരവന്റെ ജീവിതചര്യയെപ്പറ്റി യാതൊന്നും അറിഞ്ഞുകൂട. മനുഷ്യലോകത്തിന്റെ ദുഷ്ടവും സ്വാർത്ഥവും അന്ധകാരമയവും ആയ അന്തർഭാഗം പരിചയപ്പെടുവാൻ ദൗർഭാഗ്യം വന്നിട്ടില്ലാത്ത സാത്വികനായ കിട്ടുപിള്ളയ്ക്ക്, തമ്പിയുടെ മന്ദഹാസാങ്കിതമായ സരസവചനവും, ഉൽകൃഷ്ടതയോട് പരിവേഷ്ടിതമായ കളേബരകാന്തിയും പരിഷ്കാരക്രിയകളാൽ ആകർഷിതമായ ആഡംബരധാടിയും, പട്ടണവാസികൾക്ക് സഹജമായ പകിട്ടും മോടിയും അല്ലാതെ ആ വിശേഷവിഗ്രഹത്തിനകത്തു വിഷത്തെ വമിച്ചുകൊണ്ടിരിക്കുന്ന ദുരാചാരദോഷിതമായ ധൂർത്തവിശേഷ്യം ഒളിഞ്ഞു കിടപ്പുണ്ടെന്ന്, പറഞ്ഞാലും അറിയുവാൻ സാദ്ധ്യമല്ലല്ലോ. എന്നാൽ ലക്ഷ്മിക്കുട്ടിഅമ്മ ആ യുവരസികന്റെ ഓരോ അവയവത്തിലും ഓരോ നോട്ടത്തിലും ഓരോ പ്രവൃത്തിയിലും ആയാളുടെ നീചത്വവും നിസ്സാരതയും കാണുന്നുണ്ട്. അതിനാൽ ആ മഹതിയുടെ വെളുത്തിരുന്ന ഹൃദയത്തിന് തെല്ലും

ആശ്വാസം കിട്ടുന്നില്ല. തുല്യദുഃഖിതന്മാരുമായുള്ള സഹവാസം ചിലപ്പോൾ ദുഃഖശമനത്തിന്ന് അല്പം സഹായമായിരിക്കുമെന്നു അവർ കേട്ടിട്ടുണ്ട്. ആരാണു തുല്യദുഃഖിതർ? മകളെ കാണ്മാനേ ആ മഹതിക്ക വയ്യ! ഉപവാസികളെ കാണുന്നതു ഭർത്താവിന്ന ഹിതവുമല്ല!

ഓ കഷ്ടമേ കാലവൈപരീത്യം! ഇരുപതിൽപരം വർഷങ്ങളായി കനകമംഗലത്തെ കുലഗുരുസ്ഥാനം വഹിച്ചിരുന്ന അമ്പലത്തമ്മയെപ്പോലും കൃതഘ്നനായ കിട്ടുപിള്ള അകററി നിൎത്തിയിരിക്കുന്നു. വൃദ്ധതാപസനെ അദ്ദേഹത്തിന്റെ ബദ്ധവൈരിയായി പരിണമിച്ചിരിക്കുന്നു. ഈ വിവാഹകാൎയ്യത്തിൽ അവരുടെ അഭിപ്രായത്തെ ആവശ്യപ്പെടുകയോ, അവരെ ഈ ആലോചനയെപ്പററി അറിയിക്കപോലുമൊ അദ്ദേഹം ചെയ്തിട്ടില്ല. അവർ ഈ വിവാഹത്തിന്ന വിരോധികളെന്ന് അദ്ദേഹം അറിഞ്ഞിരിക്കുന്നു. തമ്പിയും ജാനകിഅമ്മയും ചിലപ്പോൾ പറഞ്ഞുകൂട്ടിയും രാഘവക്കുറുപ്പും പല വ്യാജങ്ങളും കിട്ടുപിള്ളയെ ധരിപ്പിച്ചുകൊണ്ടിരുന്നതുകാരണം അവരോടുള്ള വൈരം വർദ്ധിക്കുകയും, ഏറ്റു തന്നെ വന്നാലും വിവാഹം താൻ മംഗളമായി നടത്തിക്കും എന്ന വാശി മുഴുക്കുകയും ചെയ്തു. അതിനാൽ ലക്ഷ്മിക്കുട്ടിഅമ്മ മഠത്തിൽപോയാൽ വഞ്ചനയുള്ള വഴി ആലോചിപ്പാനാണെന്നു കിട്ടുപിള്ള കണിശമായും പറയും. അതുകൊണ്ട് ആ മാതാവിന്ന തന്റെ ദുഃഖം തന്നെത്താൻ അനുഭവിച്ചുതീൎക്കുകയും, ഉള്ളംപ്പൊട്ടിവരുന്ന കണ്ണുനീർ വഴി വാൎത്തുവാൎത്തു വിടുകയി അല്ലാതെ യാതൊരു ഗതിയുമില്ല. സ്വപുത്രിയുടെ ഈ ദുഃഖഭാവവും അകന്ന നിലയും കാണുംതോറും കിട്ടുപിള്ളയുടെ ശുദ്ധഹൃദയം അശുഭോദ്വേഗങ്ങൾക്കു വശഗമായി വന്നു. പക്ഷെ എന്തു ചെയ്യും! ലക്ഷ്മിഅമ്മ കിട്ടുപിള്ളയെ വഞ്ചി

കയല്ല ചെയ്യുന്നതു്. തനിക്കും തന്റെ മകൾക്കും ഇതൊട്ടും ഷ്ടമല്ലെന്നും അതിനാൽ ഇതിൽ ചേരുകയില്ലെന്നും ഒരത്തേ തുറന്നുപറഞ്ഞുകഴിഞ്ഞു. അതിനാൽ കിട്ടാപിള്ളക്കു ഒന്നും പറയുവാൻ നിവൃത്തിയില്ലാതെ വന്നു. തന്റെ കോപം തന്റെ ദിനചര്യകളിൽ അദ്ദേഹം പ്രകടിപ്പിച്ചുവന്നതല്ലാതെ മററാരിലും പ്രദർശിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. ജപതപാദികളെല്ലാം മുടക്കി, ഊണു തന്നെ നേരത്തിനും നേരാകാംവണ്ണവും ഇല്ലാതാക്കി. ഉറക്കം കേവലം ഉപേക്ഷിച്ചു, എന്നല്ല തന്റെ ദേഹത്തെ സംബന്ധിച്ച സകല കാര്യങ്ങളിലും അദ്ദേഹം ഉദാസീനനായി. ഓരോ അവസരത്തിലും വിദഗ്ദ്ധവദനായായ ധർമ്മപത്നിയുടെ സാഹായ്യം ഉണ്ടെങ്കിലും അവർ ഇതൊന്നും കണ്ടഭാവംപോലും വയ്ക്കാതെ വ്യസനിച്ചിരിക്കയുള്ളു.

ഈ സമയം മഠവാസികൾ കേവലം ലൗകികവിരക്തരായി കാണപ്പെട്ടില്ല. ലോകകാര്യങ്ങളിൽ ഇടപ്പെട്ടു കാര്യക്ലേശങ്ങളും കായക്ലേശങ്ങളും മനഃക്ലേശങ്ങളും അനുഭവിച്ചിട്ടുള്ളവരെന്നു വിചാരിക്കാൻ പാടില്ലാത്ത ആ വിശേഷജീവികളിൽ അംബരാമ കേവലം അസ്വസ്ഥചിത്തരായി ചിലപ്പോഴെല്ലാം നിലവിട്ടു നിലവിളിച്ചും ദൈവസങ്ങളിലെല്ലാം മനഃസമാധിയോടെ വൃദ്ധൻ ആ മഹതിയെ ആശ്വസിപ്പിച്ചു നിമിഷങ്ങൾ പറഞ്ഞയച്ചുവന്നു. എത്രമാത്രം ധൈര്യമായി വൃദ്ധൻ തപസ്വിനിയെ സമാധാനപ്പെടുത്തുമോ അത്രമാത്രം അവർ അധികമായി പരിതപിക്കുകയാണു ചെയ്തതു്. അടുത്ത കാലത്തുണ്ടായിട്ടുള്ള എല്ലാ പരിവർത്തനങ്ങളിലും പ്രധാനകർത്തൃത്വം വൃദ്ധനിൽ ആരോപിക്കുകയും, വൃദ്ധന്റെ വൃത്തിഗഹനതയുടെ ആഴവും ഗതിയും അറിവാൻ പാടില്ലാതെ അല്പാഭീതയാകുകയും ചെയ്ത അബലാരമണിക്കു വൃദ്ധനിലുള്ള വിശ്വാസം തീരെ നശിച്ചു. തപസ്വിനിയുടെ പല പ്രവൃത്തിക

ളിലും ഭാവങ്ങളിലും സ്ഫുരിച്ചുകണ്ട ഈ അവിശ്വാസലക്ഷണമെല്ലാം വൃദ്ധൻ അറിഞ്ഞതായിരുന്നാലും നടിക്കാതെ സ്വാതന്ത്ര്യം ധൈര്യം നിർവ്വഹിച്ചുവന്നു. ഒടുവിൽ ആശങ്ക സഹിക്കാൻ പാടില്ലാതെ ഒരു ഘട്ടത്തിൽ അബല ഇങ്ങനെ പറഞ്ഞുപോയി.

അ:—"സ്വാമി, എനിക്കു സ്വാമിയെ തീരെ വിശ്വാസമില്ല. ഈ കൃത്രിമം മുഴുവൻ സ്വാമിയുണ്ടാക്കിയതാണ്". എന്റെ രാജനെ സ്വാമിയെവിടെ അയച്ചിരിക്കുന്നു? അവനെ കാണിച്ചുതന്നില്ലെങ്കിൽ ഞാൻ ആത്മഹത്യചെയ്യും.

വൃ:—എന്നെ വിശ്വസിക്കണമെന്നു് എനിക്കു നിർബ്ബന്ധമില്ല. ഇതെല്ലാം എന്റെ കൃത്രിമമാണെന്നു ധരിച്ചാൽ മറിച്ചു വിശ്വസിപ്പിക്കുവാൻ എനിക്കു നിവൃത്തിയില്ല. രാജനെ ഞാനെങ്ങും അയച്ചിട്ടില്ല. ആത്മഹത്യയ്ക്കൊരുമ്പെട്ടാൽ പിന്നെ അവനെ കാണ്മാൻ സാധിക്കില്ലെന്നേയുള്ളൂ. അതവനേയും അപകടത്തിൽ പതിപ്പിക്കും.

അ:—എന്റെ മകൻ തകർന്നതു് അവിടത്തേയ്ക്കു് ഇത്ര സന്തോഷമോ?

വൃ:—മാതാപിതാക്കളാരെന്നറിയാതെ വിഷമിച്ചുകൊണ്ടിരുന്ന ഒരു ധൈര്യവതിയെ പതിനഞ്ചുകൊല്ലമായി വിഷമിപ്പിച്ചുകൊണ്ടിരുന്ന ഒരാളിന്റെ ഹൃദയം അത്ര എളുപ്പം തകരുകയില്ലെന്നു് എനിക്കറിയാം.

അ:—സ്വാമി! ഞാൻ പരമാർത്ഥം പറയുന്നു. എനിക്കു് ഒരുക്ഷണംപോലും ഈ ദുഃഖം സഹിപ്പാൻ വയ്യാ. എന്റെ രാജനെവിടെ എന്നു പറയണം.

വൃ:—അവൻ എവിടെ എന്നു് എനിക്കറിഞ്ഞുകൂടാ. മിക്കവാറും അവൻ തിരുവനന്തപുരത്തുണ്ടായിരി

ക്കം. അവന്ന കഷ്ടതയൊന്നും വരുകയില്ലെന്നു ഞാൻ ധൈര്യം പറയുന്നു.

അം:— അവിടുന്ന എന്നെ തിരുവനന്തപുരത്തു കൂട്ടിക്കൊണ്ടു പോകുമോ? എനിക്കീ വിവാഹം കാണ്മാൻ കഴികയില്ല. എന്റെ രാജനെ കണ്ടാൽ മതി. അതിന്നവിടുന്ന സഹായിക്കണം.

വൃ:— അങ്ങനെതന്നെ. എനിക്കുംഇതുകാണ്മാൻ സുഖമില്ല. നമുക്കു മററന്നാൾ പൊയ്ക്കളയാം. നാം ഈ അവസരത്തിൽ ഇവിടെ നിന്നു പോകുന്നതു് കിട്ടുപിള്ളയ്ക്കു സന്തോഷമായിട്ടേ വരൂ.

ഈവിധം ആ മഹാത്മാക്കൾ തീരുമാനിച്ചു. ആ വിവരം ഉടൻതന്നെ കനകമംഗലത്തറിവുകൊടുക്കുകയും കിട്ടുപിള്ള അവരുടെ യാത്രയെ വിലക്കുകയും ചെയ്തു. എന്തെന്നാൽ വിവാഹത്തിനു നിശ്ചയിച്ചുടൻ തന്നെ രാമകൃഷ്ണൻതമ്പി, തിരുവനന്തപുരത്തുള്ള തന്റെ അച്ഛനേയും ബന്ധുമിത്രാദികളേയും കൂട്ടിക്കൊണ്ടു വരുന്നതിനായി പോയിട്ടുണ്ടു്. വൃദ്ധന്റെ യാത്ര അവരെ മുഷിപ്പിക്കുന്നതിനാണെന്നു്, കിട്ടുപിള്ളയുടെ മന്ത്രിമാരായ രാഘവക്കുറുപ്പും ജാനകിയമ്മയും പറഞ്ഞതപ്പോൾ പരമാർത്ഥമെന്നു് ആ സാധുവിനു തോന്നി. അതിനാൽ ഒരുപരോപകാരകൻ മുഹൂർത്തം തമ്പിയും കൂട്ടരും തിരിച്ചുവരുന്നതുവരെ അവർ പോയ്ക്കൂടാ എന്നു് കിട്ടുപിള്ള വിരോധിച്ചു. ഈ നിരോധാജ്ഞയ്ക്കു് അവർ ഒരുത്തരവും പറഞ്ഞില്ല. അതിനാൽ അനുസരിച്ചുതായി കിട്ടുപിള്ള വിചാരിക്കുകയും ജാനകിയമ്മക്കുട്ടർ ജയഭേരിയടിക്കുകയും ചെയ്തു.

വൃദ്ധൻ അന്നുതന്നെ അറക്കളത്തു വലിയകുറുപ്പിനെ കാണ്മാനായി പുറപ്പെട്ടു. രാജശേഖരന്റെ വിയോഗത്തിനു ശേഷം കനകമംഗലത്തുകാരെപ്പോലെ കുറുപ്പിനും മനസ്സിനു തീരെ സുഖമുണ്ടായിരുന്നില്ല. വിശേഷിച്ചും തന്റെ

ശേഷകാരൻ രാഘവക്കുറുപ്പും വൃഷലീപുത്രിയായ പാറുക്കുട്ടിയും തമ്മിലുള്ളതും താമസിയാതെ പരസ്യമാകുന്നതും ആയ വേഴ്ചയെപ്പററി കുറുപ്പിനു അറിവുകിട്ടിയിരുന്നു. കൊച്ചുകുറുപ്പിന്റെ ഔദ്ധത്യവും ഉദ്ദേശ്യവും ധരിച്ചിരുന്ന വലിയകുറുപ്പിന്, കനകമംഗലവും അറക്കളവും തമ്മിൽ സ്വരമില്ലാത്തസ്ഥിതിയിൽ ആപൽക്കരമെന്നുള്ള ഭയം ഉണ്ടായി. അതിനാൽ അംബാലമ്മയെ സന്ദർശിക്കുവാൻപോലും കനകമംഗലത്തു കടക്കാതെ വലിയകുറുപ്പു വീട്ടിൽതന്നെ സമയം ചെലവഴിച്ചുവന്നു. ഇങ്ങനെ ഇരിക്കുമ്പോഴാണു വൃദ്ധൻ അവിടെച്ചെന്നതു്. വൃദ്ധനെക്കണ്ടയുടനെ ആഹ്ലാദഭരിതനായ കുറുപ്പു് ഓടിച്ചെന്നു് അദ്ദേഹത്തെ എതിരേററു കൂട്ടിക്കൊണ്ടുപോയി പൂജ്യാസനംകൊടുത്തിരുത്തി.

കുറു:—സ്വാമി എന്താണോ ഇപ്പോൾ ഇങ്ങോട്ടു പുറപ്പെട്ടതു്?

വൃ:—കുറുപ്പിനെക്കണ്ടു യാത്രപറവാൻ വന്നതാണു്. എനിക്കിവിടത്തെ താമസം മതിയായി. ഞാൻ മററന്നാൾ പോകുന്നു.

കുറു:—അയ്യോ! ഇത്ര പെട്ടെന്നോ.

വൃ:—പെട്ടെന്നല്ലല്ലോ. ഞാൻ വന്നിട്ടു വളരെനാളായില്ലേ. എത്രനാളാണു് ഒരിടത്തുതന്നെ താമസിക്കുക.

കുറു:—അതെപ്പററി വിചാരപ്പെടാനില്ല. അവിടുന്നു് ഇവിടെ താമസിക്കുന്നതു് എനിക്കൊരു വലിയ അനുഗ്രഹമാണു്.

വൃ:—അങ്ങനെയല്ല. ഞങ്ങൾ ഒരു സഞ്ചാരത്തിനു നിശ്ചയിച്ചിരിക്കയാണു്.

കുറു:—ആരു്, അമ്മയുമുണ്ടോ?

വൃ:—ഉണ്ടു്.

കുറു:—എങ്ങോട്ടു, കാശിക്കാണോ?

വ്യ:—അതു തീർച്ചപ്പെടുത്തിയില്ല. തൽക്കാലം തിരുവനന്തപുരത്തേയ്ക്കു പോകുന്നു. അവിടെ ചെന്നിട്ടു മററു കാര്യം തീർച്ചപ്പെടുത്തും.

കറു:—എന്നാൽ ഞാനും കൂട്ടത്തിലുണ്ടു്. എനിക്കിവിടുത്തെ താമസം ഇപ്പോൾ തീരെ സുഖമില്ല.

വ്യ:—അതു പാടില്ല. ഞങ്ങൾതന്നെ പോകാൻ പാടില്ലെന്നു കിട്ടുപിള്ള വിരോധിച്ചിരിക്കുന്നു. ആ സ്ഥിതിക്കു കറുപ്പുകൂടി വന്നാൽ കുറെക്കൂടി കഷ്ടമായി.

കറു:—കിട്ടുപിള്ള വിരോധിച്ചാൽ നമുക്കെന്തു്?

വ്യ:—അങ്ങനെയാണോ? ശക്തിയും 'സ്വാധീന'വുമുള്ള കുടുംബനാഥന്മാരെ അനുസരിക്കാഞ്ഞാൽ, അവർക്കെന്താ പാടില്ലാത്തതു്?

കറു:—എന്നാലൊന്നു കാണട്ടെ. ആരാണു തടയുന്നതെന്നറിയട്ടെ. കൂട്ടത്തിൽ ഞാനുമുണ്ടു്.

വ്യ:—എന്തി. കിട്ടുപിള്ളയ്ക്കു കറുപ്പിനോടും വിരോധമുണ്ടാകും.

കറു:—എന്റെ ഇഷ്ടംപോലെ ഞാൻ പ്രവൃത്തിക്കുന്നു. അങ്ങേരുടെ ഇഷ്ടംപോലെ അങ്ങേരു പ്രവൃത്തിക്കുന്നു. ഇതിലെന്തു വിരോധം? അഥവാ വിരോധമുണ്ടായാലെന്തു്? എന്തായാലും ഞാനുമുണ്ടു്. എപ്പോഴാണു യാത്ര?

വ്യ:—മററന്നാൾ വെളുപ്പിനു്.

കറു:—കൊള്ളാം നല്ല ദിവസം. ഞാൻ തിരുവനന്തപുരത്തു പോയിട്ടു വളരെക്കാലമായി. സ്നേഹമുള്ളവർ ഒരുമിച്ചുള്ള സഞ്ചാരം വളരെ സുഖമാണു്.

വ്യ:—കിട്ടുപിള്ള ഞങ്ങളെ തടഞ്ഞേക്കും.

കറു:—ഞാനിരിക്കുമ്പോൾ ഇല്ല.

വ്യ:—അത്രയ്ക്കു ധൈര്യമുണ്ടെങ്കിൽ പോകാം. എനിക്കു പണിക്കരെ ഒന്നു കാണണം. അദ്ദേഹം ഇവിടെയുണ്ടോ.

കു:—എന്തിനു് ഈ വൃദ്ധന്മാരെ കാണുന്നു? വീട്ടിൽ കണ്ടേയുള്ളൂ ഇപ്പോൾ.

വൃ:—അതല്ല ഒന്നു കാണണം. ഞാൻ അങ്ങോട്ടൊന്നു പോയിവരാം.

എന്നു പറഞ്ഞു വൃദ്ധൻ അറക്കളത്തു പ്രധാനഗൃഹത്തിലേയ്ക്കു തിരിച്ചു. ഏകദേശം ഒരു നൂറുഗജം നീളം വീതിയിൽ പണിയിച്ചിട്ടിരിക്കുന്ന ആ ദീർഘമായ എട്ടുകെട്ടിന്റെ ഒരു പൂമുഖത്തു് ഒരു ചാരുകസേരയിൽ എന്തോ കുത്തിക്കുറിച്ചുകൊണ്ടിരുന്ന കാരിക്കര പണിക്കരെ വൃദ്ധൻ കണ്ടു. വൃദ്ധനെ കണ്ടിട്ടു് ഇരുന്നിടത്തുനിന്നു് അശേഷം ചലിക്കാതെയും യാതൊരുപചാരങ്ങളും പ്രദർശിപ്പിക്കാതെയും ആ കൃഷ്ണസർപ്പം അലക്ഷ്യമായി നോക്കിക്കൊണ്ടിരുന്നതേയുള്ളൂ. വൃദ്ധൻ അടുത്തപ്പോൾ എന്തോ തിടുക്കമെന്ന ഭാവത്തിൽ "ഇരിക്കാം. ഇരിക്കാം" എന്നു തട്ടുപടി ചൂണ്ടിക്കാണിച്ചും കടലാസിൽ ഒന്നു രണ്ടു പ്രാവശ്യം നോക്കിയും പറഞ്ഞു. വൃദ്ധൻ ഇരുന്ന ഉടനെ "എന്താ വിശേഷിച്ചു" എന്നു തന്റെ കൃഷ്ണവദനത്തെ ഒന്നു വക്രിപ്പിച്ചുകൊണ്ടു പണിക്കർ ചോദിച്ചു.

വൃ:—മററന്നാൾ പോകുന്നു. ഇവിടെ വന്നു കണ്ടു പറയാമെന്നു വിചാരിച്ചു വന്നു അത്രേയുള്ളൂ.

പ:—വളരെ സന്തോഷം. വളരെ സന്തോഷം. ഇല്ലിനാളായല്ലോ ഇവിടെ വന്നിട്ടു്. യാത്ര എന്നാണെന്നു ചോദിക്കാനില്ലല്ലോ. ഇനി വേറൊരു ഭവനം. എത്ര നാളാണു് ഒരിടത്തുതന്നെ താമസിക്കുക!

വൃ:—പരമാർത്ഥമാണു് ഈ പറഞ്ഞതു്. പണിക്കർക്കു വീടു്, ഓട്ടുവീടു്. എന്നെപ്പോലെ അലഞ്ഞുതിരിയേണ്ട ആവശ്യമില്ല. എവിടെയും സുഖം.

പ:—സുഖമെല്ലാം നിങ്ങൾക്കുതന്നെ. ചെല്ലുന്നിടത്തെല്ലാം ചോറും ചക്രവും തയ്യാർ. ഞാനും വിചാരിക്കാ

വേണ്ടു്. വല്ല കാവിവസ്ത്രവും ഉടുത്തുകൊണ്ടു നട
ന്നാലെന്താണെന്നു്. പക്ഷേ എന്തൊ അഭിമാനം
അനുവദിക്കുന്നില്ല. അതെല്ലാം കളഞ്ഞാൽ സുഖ
മാണു്. അല്ലെ.

വൃ:—വരട്ടെ. ഇപ്പോഴും വേണ്ട. കുടുംബം മുഴുവൻ മുടി
ച്ചല്ലൊ. ഇനി ആ ഉപദ്രവം വേണ്ട. ഇവിടെ
നിന്നു് ഈ വീട്ടുകാർ തല്ലിയിറക്കുമ്പോഴും കാവി
വസ്ത്രം അന്വേഷിച്ചാൽമതി.

പ:—ഛീ. പെരുക്കി. എന്തു പറഞ്ഞു നീ.

വൃ:—ദേഹം ഇളക്കാതിരിക്കണം. തന്നോടു കുറെ പറഞ്ഞും
വച്ചു പോകണമെന്നുണ്ടു്. അതിനാണു് ഇങ്ങോട്ടു
വന്നതു്. അല്ലാതെ നല്ലൊരു കുടുംബം കടിച്ചും
വ്യവഹരിച്ചും മുടിച്ചുതേച്ചു കഴുകിയ കാരിക്കരെ
കാർക്കോടകനെ മുഖം കാണിക്കാനല്ല ഞാൻ വന്നതു്.
ഈ സാധു കരുപ്പിന്റെ കൊള്ളുകയില്ലായ്മകൊണ്ടു്
ഇവിടത്തെ അരി എത്തിക്കാൻ അച്ഛൻ ചമഞ്ഞു
ഞെളിഞ്ഞിരിക്കാൻ തനിക്കു ലജ്ജയില്ലാത്തത
ത്ഭുതം!

ഇത്രയുമായപ്പോഴേക്കും പണിക്കർ ചാടി എഴുന്നേറ്റു.
തന്റെ നെടുവടി കൈയ്യിലെടുത്തുകൊണ്ടു ദ്രവിക്കണമെന്നാ
യി കൂസലില്ലാതെ ഇരിക്കുന്ന വൃദ്ധന്റെ അടുത്തണയുവാൻ
ആ കൃഷ്ണവിഗ്രഹത്തിനു ധൈര്യമുണ്ടായില്ല. അതിനാൽ
അയാൾ 'രാഘവാ' എന്നു ഒരു പതറിയ സ്വരത്തിൽ
വിളിച്ചു.

വൃ:—താനാരെയാണെടൊ വിളിക്കുന്നതു്. ആ കുട്ടിക്കാ
ർക്കോടകനെയൊ. അവനെന്റെ നേരെ വരുമോ!
എന്നാൽ കാണട്ടെ! ഭ്രഷ്ടപ്പരിഷകൾ കേറി നല്ലൊരു
തറവാടിനെക്കൂടെ ദുഷിപ്പിക്കുന്നു.

കോപംകൊണ്ടു വിറച്ചും ഭയംകൊണ്ടു ചലിച്ചും
ലജ്ജകൊണ്ടു ക്ഷീണിച്ചും നിന്നിടത്തുതന്നെ നിന്നു

ല്ലാതെ, പണിക്കർ ഒററയടി മുന്നോട്ട വച്ചില്ല. അപ്പോഴേക്കും രാഘവക്കുറുപ്പു രംഗത്തെത്തി.

കു:—"എടാ! പിരീ, ഈ പെരുക്കിയുടെ പിടലിക്ക്. അവൻ, അവൻ ഇവിടെ കേറിവന്ന് എന്നെ ചീത്ത പറയുന്നോ. പിരീ, കൊടുക്ക്, അവന്റെ ചെപ്പക്ക്".

പണിക്കരുടെ ഈ കോപഗർജ്ജനങ്ങൾ കേട്ട ചില വേലക്കാരും അകായിൽ നിന്നു ചില സ്ത്രീകളും ഓരോ മൂലകളിൽ വന്നു എത്തി നോക്കി. രാഘവക്കുറുപ്പു നിന്നിടത്തു നിന്നതല്ലാതെ അച്ഛന്റെ വരുതി അനുസരിക്കുവാൻ തുനിഞ്ഞില്ല. മുമ്പു രാമകൃഷ്ണൻ തമ്പിക്കുണ്ടായ അനുഭവം വിസ്മരിച്ചിട്ടില്ലാത്ത കുറുപ്പിനു വൃദ്ധനെ സമീപിക്കുവാൻ എന്നല്ല ശകാരിക്കുവാൻപോലും വളരെ ഭയമായിരുന്നു. ഇതെല്ലാം കണ്ടു വൃദ്ധൻ വെറും ഉദാസീനനായി ഉത്ഥാനം ചെയ്തു പണിക്കരെ നോക്കിക്കൊണ്ടു "എടാ മൂഢാ, നീയല്ല നിന്റെ സന്താനപരമ്പര മുഴുവനും വന്നാലും ഇവന്റെ ഒരു രോമത്തെ സ്പർശിക്കുവാൻ സാധിക്കയില്ല. നിന്റെ കാലം അവസാനിച്ചു. എടാ രാഘവക്കുറുപ്പേ, താൻ തന്റെ അച്ഛനുണ്ടായവനല്ലേ? അതുകൊണ്ടുതാനും ഇങ്ങനെയുള്ളവനായി വരാൻ വിഷമമാണ്. വരട്ടെ, ഞാൻ മററന്നാൾ തിരുവനന്തപുരത്തിനു പോകുന്നു. തന്റെ അവിടുത്തെ ജീവിതം എങ്ങനെ എന്നന്വേഷിക്കട്ടെ. അതുവരെ താൻ ആ പെണ്ണുമായി സുഖിച്ചുകൊള്ളുക. കഷ്ടം അട്ടയെപിടിച്ചു മെത്തയിൽ കിടത്തിയാൽ കിടക്കുമോടൊ-തനിക്കൊക്കെ ആ വാല്യക്കാരിപ്പെണ്ണിലല്ലെ ഭ്രമംകൊണ്ടതു്-അസത്തുക്കള്-അസത്തുക്കള്"

എന്നു പറഞ്ഞുംകൊണ്ടു വൃദ്ധൻ കൂസൽ കൂടാതെ തന്റെ വടിയും സഞ്ചിയുമായി യാത്രതിരിച്ചു.

കാരിക്കരെ വലിയപണിക്കർക്കാകട്ടെ, അറക്കളത്തു കൊച്ചുകുറുപ്പിനാകട്ടെ, അവിടുത്തെ പരിചാരകന്മാർക്കാകട്ടെ കുറെനേരത്തേയ്ക്കു അനങ്ങുവാൻപോലും

പാടില്ലായിരുന്നു. വൃദ്ധൻ നേരെ മേടയിലെത്തി വലിയകുറുപ്പിനെക്കണ്ടു കുശലംപറഞ്ഞു കനകമംഗലത്തേക്കു തിരിച്ചു.

അല്പം കഴിഞ്ഞപ്പോൾ ശ്വാസം നേരെ വീണ പണിക്കർ പറഞ്ഞു. "എടാ-നീ തടിപോലെ നിന്നല്ലൊ ഇവിടെ; അവന്റെ പിടലി ഞെരിച്ചു കാലും തല്ലിയൊടിച്ചിടേണ്ടതായിരുന്നു ഇവിടെ".

കുറു:—കൊള്ളാം. അയാൾ ആരെന്നറിയാഞ്ഞിട്ടല്ലേ അച്ഛൻ പറയുന്നതു്. ഇന്നാൾ രാമകൃഷ്ണൻതമ്പി ഈയാളെ ഒന്നു തള്ളി. അയാൾ ഒരു ചെറിയ കുത്തു കുത്തിയതേയുള്ളു. നാലിടങ്ങഴിവെള്ളം കുടിച്ചശേഷമാണു പിന്നെ തമ്പി കണ്ണുതുറന്നതു്. ഇന്നും അവിടത്തെ വേദന അയാൾക്കു പോയിട്ടില്ല.

പ:—ചത്തശവങ്ങളെപ്പോലെ ഇവിടെ മൂന്നുരണ്ടെണ്ണം വന്നു നിന്നിരുന്നല്ലോ. ഇതാ നിൽക്കുന്നു. പത്തു പട്ടിക്കു തിന്നാൻ ചതയുണ്ടു്.

'ഞങ്ങളുടെ ചത തനിക്കുവേണ്ടി കഴുവേററാനല്ല' എന്നു് അവർ മന്ത്രിച്ചതു പണിക്കർ കേട്ടോ എന്തോ, അയാൾ ഗൗനിച്ചില്ല.

കുറു:—ആകട്ടെ, അയാളെ ഒന്നു പഠിപ്പിച്ചേയ്ക്കാം. മററന്നാൾ അയാളും അമ്പലാമ്മയും തിരുവനന്തപുരത്തിനു പോകുന്നുണ്ടു്. കിട്ടപിള്ളമാവൻ പോകരുതെന്നു പറഞ്ഞിട്ടും അയാൾ പോകുന്നു എന്നാണല്ലൊ പറഞ്ഞതു്. വെളുപ്പിനായിരിക്കും പോക്കു്. എപ്പോഴായാലും അയാളെ പിടിച്ചുകെട്ടി ഇട്ടു കുറെ കൊടുത്തയയ്ക്കണം.

പ:—അങ്ങനെതന്നെ. നമുക്കതിനു ആളുകളെ ചട്ടം കെട്ടണം. പിന്നെ ഇവിടെനിന്നു ഒരു വണ്ടിയും

വള്ളവും അവൎക്കു കിട്ടാൻ ഇടയാകരുതു്. അതു ഞാൻ പററിച്ചുകൊള്ളാം.

കാരിക്കര ഭവനം അറക്കളത്തുനിന്നു നാലഞ്ചു നാഴിക തെക്കാണു്. കനകമംഗലത്തുനിന്നു തിരുവനന്തപുരത്തേക്കു പോകുവാൻ ഉള്ള സുഖമായ മാൎഗ്ഗം വണ്ടികയറി കാരിക്കരെക്കടവിൽച്ചെന്നു വള്ളംപിടിച്ചു പോവുകയാകുന്നു. കാരിക്കര ഭവനം ഇപ്പഴത്തെ കാരണവരുടെ ഭരണാരംഭകാലത്തു വളരെ ധനപുഷ്ടിയും സ്വാധീനശക്തിയും ഉള്ള ഒരു കുടുംബമായിരുന്നു. ഈ കാരണവരുടെ മുപ്പതുകൊല്ലത്തെ ഭരണംകൊണ്ടു കുടുംബംമുഴുവൻ മുടിഞ്ഞു. അതിനാൽ വലിയപണിക്കർ ഇപ്പോൾ അറക്കളത്തുതന്നെയാണു താമസം. എങ്കിലും തന്റെ പ്രതാപകാലത്തു ആ പ്രദേശങ്ങളിൽ ഉള്ള ചെറുപ്പക്കാരായ പല ധീരന്മാരെയും പണിക്കർ തന്റെ സേവകചക്രത്തിൽ ഉൾപ്പെടുത്തി ജനദ്രോഹകൃത്യത്തിൽ പരിശീലിപ്പിച്ചുവന്നിരുന്നതുകൊണ്ടും ഇന്നും ആ കുടിലപ്പരിഷയുടെ നായകത്വം പണിക്കൎക്കുതന്നെ ആയതുകൊണ്ടും ഹീനകൃത്യങ്ങളിൽ പണിക്കൎക്കു വലുതായ സ്വാധീനശക്തി ആ പ്രദേശങ്ങളിലെല്ലാമുണ്ടായിരുന്നു. അറക്കളത്തു വലിയകുറുപ്പുകൂടി തിരുവനന്തപുരത്തിനു യാത്രയുണ്ടെന്നറിയാതെ പണിക്കർ വൃദ്ധനേയും കൂട്ടരേയും ദ്രോഹിക്കുന്നതിനുവേണ്ട ഏൎപ്പാടുകളെല്ലാം അന്നുതന്നെ ചെയ്തു. പിറേറദിവസം മുഴുവൻ പണിക്കർ അതിനെ സംബന്ധിച്ചുള്ള പല ഏൎപ്പാടുകളും രഹസ്യമായും ഗൗരവമായും ചെയ്യുന്നതിനായി സഞ്ചരിക്കുകമാത്രമായിരുന്നു. വൃദ്ധനും പണിക്കരും തമ്മിലുണ്ടായ കലഹവും പണിക്കരുടെ അനന്തരാലോചനയും ഒന്നും വലിയ കുറുപ്പറിഞ്ഞില്ല.

വൃദ്ധൻ പിറേറദിവസം പ്രഭാതത്തിൽ ഏഴുനേരവു കനകമംഗലത്തുനിന്നു് അരമയിൽ ദൂരമുള്ള

ഒരു മഹമ്മദീയസങ്കേതത്തിൽ, ഒരു കുടിലിന്റെ വാതുക്കൽചെന്നു 'ഉസ്സാൻ' എന്നു വിളിച്ചു. ഉടനെ ദീർഘകായനായ ഒരു ഭയങ്കരമൂർത്തി അദ്ദേഹത്തിന്റെ അടുക്കൽവന്നു പാദംതൊട്ടു വന്ദിച്ചു.

വൃ:—ഉസ്സാൻ, നാളെ വെളുപ്പിനു നാലുമണിക്കു തിരുവനന്തപുരത്തിനു പോകുന്നു. കൂട്ടത്തിൽ രണ്ടുപേരുകൂടിയുണ്ട്. ഭക്ഷണംകഴിച്ചുള്ള യാത്ര. കാട്ടിക്കരെക്കടവിൽചെന്നു ബോട്ടുകയറണം. ഇവിടെയുള്ള യാത്രയിൽ ചിലപ്പോൾ ആപത്തും ആരംശേഖരവും ഉണ്ടായേക്കാം.

ഉസ്സാൻ ഒരക്ഷരംപോലും ഉരിയാടിയില്ല. താൻ പറഞ്ഞതുമുഴുവൻ ആ മഹമ്മദീയൻ കേട്ടോ എന്നു പോലും അന്വേഷിക്കാതെ വൃദ്ധൻ തിരിച്ചുപോന്നു. വൃദ്ധൻ പോയ ഉടനെ ഉസ്സാൻ ഒന്നു നിവൎന്നുനിന്നു്, തന്റെ കൃതാവും താടിയും ഒന്നാകെത്തഴുകി എന്തൊ ആലോചനയിൽ മുഴുകി അല്പനേരം അവിടെനിന്നു. ആ മുസ്ലിംസഹോദരന്റെ ആറടിയിലധികം ഉയരവും, അതിനടുത്ത ഗാത്രപുഷ്ടിയും, ക്രൗൎയ്യരസം വഴിഞ്ഞൊഴുകുന്ന അല്പംചെമ്പിച്ചുവദനവും, ആ ക്രൂരതയും രൂക്ഷതയും വൎദ്ധിപ്പിക്കുമാറു വൃത്താകൃതിയിൽ കത്രിച്ചു നിൎത്തിയിട്ടുള്ള താടിയും മീശയും, തടിച്ചുകണ്ഠവും, വിരിഞ്ഞമാറിടവും, തുമ്പിക്കരംപോലെ കിടക്കുന്ന കരദ്വയവും, അല്പംകവച്ചു് അലക്ഷ്യമായുള്ളനിലയും കണ്ടാൽ മദയാന വന്നാലും എതിൎപ്പാൻ അവൻ ഒരുത്തൻമതി എന്നു് ഏവനും തോന്നിപ്പോകും. അധികംനേരം ആലോചിച്ചുശീലിച്ചിട്ടില്ലാത്ത ഉസ്സാൻ 'പടച്ചോൻതുണക്കട്ടെ' എന്നു തന്നത്താൻ മന്ത്രിച്ചുകൊണ്ടു ഒരു ചൂളംവിട്ടു. ഉടൻ അവിടെ സമീപത്തുള്ള കുടിലുകളിൽനിന്നു് ഒന്നുംരണ്ടുംപേർ വീതം ഇറങ്ങി, പത്തിരുപതുപേർ ഉസ്സാന്റെ അടുത്തെത്തി.

വൃദ്ധൻ പറഞ്ഞവിവരം ഉസ്മാൻ അവരെ ധരിപ്പിച്ചു. ഓരോരുത്തർ ഓരോ വഴിക്കുപിരിയുകയുംചെയ്തു.

വൃദ്ധൻ കനകമംഗലത്തെത്തി നിത്യകർമ്മങ്ങളെല്ലാംകഴിച്ചു കമലത്തിനെചെന്നുകണ്ടു. ഇതിനുമുമ്പു നാംകണ്ടിട്ടുള്ള കമലത്തിനെയല്ല ഇപ്പോൾ കാണുന്നതു്. സദാ തുറന്നപ്രദേശങ്ങളിൽ തകൎത്തുനടന്നിരുന്ന ആ കനകശലഭം പുറത്തിറങ്ങിയിട്ടും മനസ്സുഖം അനുഭവിച്ചിട്ടും ഏറെനാളുകളായിരിക്കുന്നു. അതുകാരണം വാടിവിളറിയവദനത്തോടും, ഇരുണ്ടുകുണ്ടിൽപതിച്ചു വെണ്മകലർന്നനയനങ്ങളോടും, കെട്ടാതെയും ചീകാതെയും ചിതറിക്കിടന്ന കേശപടലത്തോടും, ശുചിത്വത്തിലും വൃത്തിയിലും അശേഷം സൂക്ഷിക്കാത്ത വസ്ത്രധാരണത്തോടും, ഇരുന്ന ആഭരണശൂന്യയും, ആനന്ദരഹിതയും, വിരഹാർത്തയും ആയ ഒരു അകാലവൃദ്ധതരുണിയെയാണു വൃദ്ധൻ അവിടെകണ്ടതു്. മഠവാസികളുടെ യാത്രാവിവരംകൂടികേട്ടു കേവലം ജീവിതാശനിലച്ചുപോയ ആ കനകതന്തുവിനെ കണ്ടപ്പോൾ വൃദ്ധന്റെ നയനങ്ങൾ അശ്രുകലുഷിതങ്ങളായി; ഒരക്ഷരംപോലും പറവാൻ ശക്തനാകാതെ അദ്ദേഹം സ്തബ്ധനായിപ്പോയി. കുറേനേരം രണ്ടുപേരും പരസ്പരം നോക്കിനിന്നു. ഒടുവിൽ തന്റെ വികാരങ്ങളെ അടക്കാൻ ശക്തയാകാത്ത ആ തരുണി "അമ്മാവാ എന്നെക്കൂടെ രക്ഷിക്കണം" എന്നുപറഞ്ഞു് അദ്ദേഹത്തിന്റെ ദേഹത്തിലേക്കു വീണു. സ്വകരംകൊണ്ടു് ആ അബലാരത്നത്തെ താങ്ങിക്കൊണ്ടു വൃദ്ധൻ പറഞ്ഞു.

"കുഞ്ഞേ നീ ഒട്ടുംവിഷാദിക്കേണ്ട നിന്നെ ഞാൻ രക്ഷിക്കാം"

കമ:—അമ്മാവൻ പോയാൽപിന്നെ എനിക്കാരുണ്ടു?

വൃ:—അമ്മാവൻപോയാലും കുഞ്ഞിനുതുണയ്ക്കു് അമ്മാവനുണ്ടു്. പോകുന്നതും കുഞ്ഞിന്റെ കണവനെ അന്വേഷിച്ചാണു്.

കമ:—അമ്മാവാ ആ ഭാഗ്യവാന്റെ പേരുപറയാതിരിക്കൂ. ഈ നികൃഷ്ടയായദുഷ്ട അദ്ദേഹത്തിനു ചേരുന്നവളല്ല.

വൃ:—അബദ്ധംപറയാതിരിക്കൂ കുഞ്ഞേ. കുഞ്ഞിന്റെ വിവാഹത്തിനുമുമ്പ അമ്മാവൻ വരും. അതുവരെ വ്യസനിക്കാതിരിക്കണം.

കമ:—അമ്മാവൻ എന്നെക്കൂടി കൊണ്ടുപോകണം.

വൃ:—അതു പാടില്ല.

കമ:—എന്തുകൊണ്ടു്?

വൃ:—കുഞ്ഞിന്റെ അച്ഛന്റെയും അമ്മയുടേയും അനുവാദംകൂടാതെ എനിക്കു കൊണ്ടുപോകുവാൻ പാടില്ല.

കമ:—എനിക്കു അച്ഛനുമമ്മയുമില്ല. എന്നെ അവരുടെ മകളായി അവർ വിചാരിക്കുന്നില്ല.

വൃ:—ഇതൊക്കെ ഒരു മായയാണു കുഞ്ഞേ. എല്ലാം മംഗളമായി അവസാനിക്കും. അമ്മാവൻ വരുന്നതുവരെ കുഞ്ഞു അടങ്ങിയിരിക്കണം.

ഈ സമയം ഈ വർത്തമാനങ്ങളെല്ലാം കേട്ടുംകൊണ്ടു കിട്ടുപിള്ള അവിടെ പ്രവേശിച്ചു. തന്റെ നിരോധനത്തെ വകവയ്ക്കാതെ വൃദ്ധൻ പോകുവാൻ തീർച്ചപ്പെടുത്തി എന്നു രാഘവക്കുറുപ്പുമുഖാന്തരം കിട്ടുപിള്ള അറിഞ്ഞിരുന്നു. അതിനാൽ പ്രധാനം തന്റെ ഭാര്യയും പുത്രിയും ആയി ഇനി ഒരു സംഭാഷണത്തിനിടകൊടുക്കരുതു് എന്നു കിട്ടുപിള്ള വിചാരിച്ചിരുന്നു. അതുകൊണ്ടാണു വൃദ്ധന്റെ പുറകെ കിട്ടുപിള്ളയും അകത്തേയ്ക്കു വന്നതു്. എന്നാൽ അവരുടെ സംഭാഷണം എന്തായിരിക്കും എന്നറിവാനുള്ള ജിജ്ഞാസകൊണ്ടു

കിട്ടുപിള്ള പുറത്തുനിന്നതേയുള്ളു. ഒടുവിൽ 'എനിക്കച്ഛനമ്മയുമില്ല' എന്നു കമലം പറഞ്ഞപ്പോൾ കോപിഷ്ഠനായി കിട്ടുപിള്ള മുമ്പോട്ടു വരികയാണു ചെയ്തതു്. കമലത്തിനെ താങ്ങിക്കൊണ്ടും തലോടിക്കൊണ്ടും മഞ്ചത്തിൽ ചാരിനിന്നിരുന്ന വൃദ്ധന്റെയും കമലത്തിന്റെയും സ്ഥിതികണ്ടു കിട്ടുപിള്ള സ്തബ്ധനായിപ്പോയി. വൃദ്ധൻ തന്റെ സ്ഥാനത്തുനിന്നും അശേഷം മാറിയില്ല. കമലം അല്പം ഒന്നു മാറി തലകുനിച്ചു് അവിടെനിന്നു. വീണ്ടും കോപാഗ്നിയാൽ ഉന്മത്തനായ കിട്ടുപിള്ള ഇതിനു മുമ്പൊരിക്കലും പ്രദർശിപ്പിച്ചിട്ടില്ലാത്ത വിധമുള്ള ഭാവഭേദത്തോടുകൂടി ഗർജ്ജനംചെയ്തു. "എടീ നിനക്കു് അച്ഛനും അമ്മയും ഇല്ലയല്ലേ. പോ- ഇറങ്ങു; എവിടെയുംപോ. ആരെടീ, നിന്റച്ഛനാ ഈ നില്ക്കുന്ന ആൾ?"

വൃ—കിട്ടുപിള്ളേ, സങ്കടംകൊണ്ടു കുട്ടികൾ പറയുന്നതു കാര്യമായിട്ടെടുക്കരുതു്.

കി—നിങ്ങളുടെ അടുക്കൽ ചോദിച്ചില്ല. നിങ്ങൾക്കു എന്റെ വീട്ടിൽ കാര്യമെന്തു്?

വൃ—നിങ്ങളുടെ ക്ഷണപ്രകാരം താമസിച്ചു. ഇഷ്ടമില്ലെന്നു കണ്ടു പോകുന്നു.

കി:—പോകരുതെന്നു ഞാൻ പറഞ്ഞിട്ടു്—

വൃ:—എന്തു്, ഞാൻ തടവുപുള്ളിയോ?

കി:—അങ്ങനെതന്നെ എന്നു വിചാരിച്ചുകൊള്ളണം.

വൃ:—അങ്ങനെ വിചാരിക്കാൻ ഇപ്പോൾ സൗകര്യമില്ല.

കി:—നിങ്ങളെ അയച്ചില്ലെങ്കിലോ?

വൃ:—അതിനു നിങ്ങൾക്കധികാരവുമില്ല, സാധിക്കയുമില്ല.

കി:—ആകട്ടെ-കാണാം.

വൃ:—ഞാൻ എല്ലാം കണ്ടുകഴിഞ്ഞു.

കി:—നിങ്ങൾ ഇത്ര നന്ദിയില്ലാത്തവനെന്നു ഞാനറിഞ്ഞില്ല.

വൃ:—നിങ്ങളോടു നന്ദികാണിക്കത്തക്ക ഉപകാരമൊന്നും നിങ്ങൾ എനിക്കു ചെയ്തിട്ടില്ലല്ലൊ.

കി:—നിങ്ങൾ ഇത്രനാളും ആരുടെ ചോറുണ്ടു?

വൃ:—എന്നെ ക്ഷണിച്ചു സൽക്കരിച്ച ആളുടെ ചോറുണ്ടു. അതിഥിസൽക്കാരം ഒരു ധൎമ്മമെന്നല്ല ഉപകാരമായിട്ടാണു കനകമംഗലത്തു കിട്ടുപിള്ള വിചാരിച്ചിരുന്നതെങ്കിൽ ഇതാ എന്റെ താമസത്തിനുള്ള ചിലവു പിടിച്ചുകൊള്ളൂ, നിങ്ങൾക്കു ചിലവായതിൽ പത്തിരട്ടി.

എന്നുപറഞ്ഞു് ഒരു കനകച്ചുരുള ഇതിനിടയിൽ സഞ്ചിക്കകത്തു നിന്നെടുത്തു വൃദ്ധൻ കിട്ടുപിള്ളയുടെ നേരെ എറിഞ്ഞുകൊടുത്തു.

കി:—ഛീ, നിങ്ങളുടെ പണം ആൎക്കുവേണം?

വൃ:—നിങ്ങളുടെ ആതിഥ്യം ഉപകാരമാണെങ്കിൽ പണം വാങ്ങണം. സൽക്കരിക്കുന്നവരോടു സ്നേഹമായിരിക്കണമെന്നു ഞാൻ പഠിച്ചിട്ടുണ്ടു്. അതിനെ മറന്നു ഞാൻ ഒന്നും പ്രവൃത്തിച്ചിട്ടില്ല.

കി:—നിങ്ങൾ ഈ വീട്ടിൽ കാലുവച്ച അന്നുമുതൽ ഇവിടെ ഗ്രഹപ്പിഴയും കയറി.

വൃ:—അതെന്റെ കുററമല്ല. അവനവന്റെ ആലോചനക്കുറവാണു്. ആഭിജാത്യതിമിരംകൊണ്ടു ഇഷ്ടമില്ലാത്തവരെപ്പിടിച്ചു അവനവന്റെ മക്കളുടെ തലയിൽ കെട്ടിവയ്ക്കുവാൻ പുറപ്പെട്ടിട്ടുള്ള ഏവനും ഈ ഗ്രഹപ്പിഴ അനുഭവിക്കും.

കി:—എന്റെ വീട്ടുകാൎയ്യത്തിൽ നിങ്ങൾക്കെന്തു കാൎയ്യം?

വൃ:—പറഞ്ഞതിനുത്തരം പറഞ്ഞു എന്നേയുള്ളൂ.

കി:—ആകട്ടെ പോകണം പുറത്തു്. ഇനി ഇതിനകത്തു കയറിപ്പോകരുതു്.

വൃ:—എനിക്കു വേണ്ടപ്പോൾ കയറും. ഇപ്പോൾ ഞാൻ പോവുകയാണു്. കുഞ്ഞ പതറാതിരിക്കുക. അമ്മാവൻ താമസിയാതെ വരും.

എന്നുപറഞ്ഞു വൃദ്ധൻ പുറത്തേക്കുപോയി. കിട്ടുപിള്ള കുറെനേരം കമലത്തിനെ നോക്കിക്കൊണ്ടുനിന്നു. താരുണ്യപുഷ്ടിയാലും സന്തോഷാതിരേകത്താലും രക്തച്ഛവി കലൎന്നിരുന്ന ആ കോമളവദനത്തിന്റെ വിളൎച്ചയും വാട്ടവും, നിത്യം ശുഭ്രവസ്ത്രം ധരിച്ചിരുന്ന ആ ഓമനയുടെ മലിനവസ്ത്രവുംകണ്ടപ്പോൾ കിട്ടുപിള്ള കലുഷമാനസനായി വീണ്ടും ഒരക്ഷരംപോലും ഉരിയാടാതെ അവിടെനിന്നു നിഷ്ക്രമിച്ചു. സ്നേഹമുള്ള ഹൃദയം തുളുമ്പാതിരിക്കയില്ല. സ്നേഹവാരിധിയായ കിട്ടുപിള്ള തന്റെ ഏകസന്താനത്തിന്റെ ഈ ദുഃഖത്തിൽ എങ്ങനെ വിമുഖനായിരിക്കും. എത്രയും ശാന്തപ്രകൃതരും ഉത്തമന്മാരും ആയ പലൎക്കും പരമാൎത്ഥമായ സ്നേഹത്തിന്റെ അഥവാ വാത്സല്യത്തിന്റെ അഭാവത്താൽ ഉത്തമതരുണികളെ നിൎദ്ദയം പീഡിപ്പിക്കുവാനുള്ള ദുൎഭാഗ്യമുണ്ടായിട്ടുണ്ടു്. വിവാഹവൈമനസ്യം അജ്ഞതയുടെയും അനുസരണക്കേടിന്റെയും ഫലമെന്നല്ലാതെ, ഹൃദയവേഴ്ചയുടെ ശൂന്യതയാലെന്നു ഹൃദയമില്ലാത്ത അവർ ആലോചിക്കുകപോലുമില്ല. എന്നാൽ കിട്ടുപിള്ളയ്ക്കു തന്റെ പുത്രിയുടെ ഹൃദയസ്പന്ദനങ്ങൾക്കു പ്രതിസ്പന്ദനം അരുളുന്ന ഒരു ഹൃദയമുണ്ടു്. അതിനാൽ അദ്ദേഹം വിഷണ്ണനായി. എങ്കിലും മഠവാസികൾ ആരും കനകമംഗലത്തു വരരുതു് എന്നൊരാജ്ഞ കിട്ടുപിള്ള മുഖാന്തരം അവരെ ഉടൻ തെര്യപ്പെടുത്തി.

ആകപ്പാടെ കനകമംഗലവും ആ ഗ്രാമവും ഒന്നിളകി. വൃദ്ധനേയും മറ്റും തടയണമെന്നുള്ള രാഘവക്കുറുപ്പിന്റെ ആലോചന കിട്ടുപിള്ളയ്ക്കു വിരോധമായിരുന്നു. എങ്കിലും അദ്ദേഹം നിഷ്പക്ഷനിലയെ അവലംബിച്ചതല്ലാതെ ആ അക്രമത്തെ തടയുവാൻ തുനിഞ്ഞില്ല. വൃദ്ധ

നും അമ്പാലാമ്മയും തെറ്റിച്ചുവല്ലോ എന്നുവിചാരിച്ചു വലിയകുറുപ്പു യാത്രക്കുള്ള ഒരുക്കങ്ങളെല്ലാം സമൃദ്ധിയായി ചെയ്യുതുടങ്ങി. താൻ എവിടെപ്പോകുന്നു എന്നും എന്തിന്നുപോകുന്നു എന്നും അദ്ദേഹം ആരോടും പറഞ്ഞിരുന്നില്ല. താനുംകൂടി വൃദ്ധനൊരുമിച്ചു പോകുന്നു എന്നു കിട്ടുപിള്ള നേരത്തെ അറിയേണ്ട എന്നു മാത്രമേ വലിയകുറുപ്പു വിചാരിച്ചുള്ളു. എന്നാൽ തന്റെ യാത്രയെപ്പററി ഒന്നും പറയാതെ കുറുപ്പു ചെയ്ത ഒരുക്കങ്ങൾ മഠവാസികൾക്കാണെന്നു മററുള്ളവർ ധരിക്കുകയും ആ വിവരം പ്രസിദ്ധമാവുകയും ചെയ്തു. അതിനാൽ വണ്ടിക്കും വള്ളത്തിനും കുറുപ്പു ചെയ്ത ഏർപ്പാടു നിഷ്ഫലമായതേയുള്ളു. വണ്ടിയും വള്ളവും ഒന്നും കിട്ടുമില്ല എന്നു് അന്നുരാത്രി വേലക്കാർ വന്നുപറഞ്ഞപ്പോൾ വലിയകുറുപ്പു വിഷണ്ണനായി. വീണ്ടും അദ്ദേഹം പലരേയും പലവഴിക്കും അയച്ചു. ആകപ്പാടെ നിശാകാലം മുഴുവൻ വലിയകുറുപ്പു വാഹനത്തിനായയച്ചും കിട്ടാത്തതിൽ വിഷാദിച്ചും കഴിച്ചുകൂട്ടിക്കൊണ്ടിരുന്നു. വെളുപ്പിനു മണി നാലടിച്ചപ്പോൾ അറക്കളത്തു പടിക്കൽ ഒരു കുതിരവണ്ടി വന്നുനിന്ന ശബ്ദം കേട്ടു കുറുപ്പു്, തന്റെ ശ്രമം ഫലിച്ചല്ലോ എന്നു വിചാരിച്ചു സന്തോഷിച്ചു സാമാനങ്ങൾ കൊണ്ടുവരട്ടെ എന്നാജ്ഞാപിച്ചുകൊണ്ടു പടിക്കലേയ്ക്കു നടന്നു. അവിടെച്ചെന്നപ്പോൾ, അട്ടിക്കിടലെങ്ങും കണ്ടിട്ടില്ലാത്ത ഒരു ഇരട്ടക്കുതിര ഫിററൻവണ്ടിയേയും, അതിനകത്തു വൃദ്ധനേയും അമ്പലാമ്മയേയും ആണു് അദ്ദേഹം കണ്ടതു്. അല്പം അന്ധാളിപ്പോടുകൂടി കുറുപ്പുചോദിച്ചു.

"സ്വാമി! ഈ വണ്ടിഎന്തു്?"

വൃ:—ഇവിടെയെങ്ങും വണ്ടിയില്ലാത്തിട്ടു് എന്നെപ്പററി സ്നേഹമുള്ള ചില മഹമ്മദീയർ എവിടെയോ പോയികൊണ്ടുവന്നതാണു്. കടവുവരെ അവരും നമ്മു

ടെ കൂട്ടത്തിൽ വരുന്നുണ്ടു്. ചിലർ മുമ്പേ പോയി രിക്കുന്നു വള്ളം തയ്യാറാക്കുവാൻ.

ക:—വള്ളവും ഇവിടെയെങ്ങുമില്ലെന്നാണല്ലൊ കേട്ടതു്.

വൃ:—അവർ സമർത്ഥന്മാരാണു്. എങ്ങനെയും കൊണ്ടു വരും. കേറാമല്ലൊ--

ക:—സാമാനങ്ങളെല്ലാമൊക്കെ കൊണ്ടുവരട്ടെ.

വൃ:—എന്തു സാമാനം?

ക:—നമ്മുടെ അത്യാവശ്യത്തിനുള്ളതു കട്ടിലിലില്ലെങ്കിൽ ബുദ്ധിമുട്ടം.

വൃ:—ഞങ്ങൾക്കൊരു സാമാനവുമില്ലല്ലൊ. ഞങ്ങളെപ്പോലെ പുറപ്പെടുവാൻ കുറുപ്പിനു ധൈര്യമില്ലെ?

ക:—എനിക്കു ധൈര്യമില്ലാഞ്ഞിട്ടല്ല. അമ്മ നിങ്ങളെപ്പോലെ അല്ലല്ലൊ.

അ:—എന്നെപ്പററി വിഷമിക്കേണ്ട. എനിക്കുവേണ്ടി ഒന്നും എടുക്കേണ്ട.

ക:—അതല്ല—സാമാനം എടുക്കണം.

വൃ:—വേണ്ട കുറുപ്പേ-കുറുപ്പിനെന്തു വേണമെങ്കിലും ഞാൻ ഉണ്ടാക്കിത്തരാം. സാമാനം വയ്ക്കുവാൻ വണ്ടിയിൽ സ്ഥലമില്ല. വേറെ രണ്ടുമൂന്നുപേർകൂടി കേറുവാനുണ്ടു്.

ക:—അതാതു്.

വൃ:—എയ്യ്-വിശേഷിച്ചൊന്നുമല്ല. നമ്മുടെ മുസ്ലീംസഹോദരങ്ങളിൽ രണ്ടുപേരെക്കൂടി ഇതിൽ കയററണം.

ക:—എന്നാലാകട്ടെ. അമ്മേ എന്റെ പെട്ടിയെങ്കിലും—അല്ലാ, പണം അതിലാണു്. അതെങ്കിലും എടുത്തുകൊള്ളട്ടെ.

വൃ:—വേണ്ട-ഒന്നുംവേണ്ട, കേറണം. താമസിച്ചാൽ ആപത്തുണ്ടു്.

വൃദ്ധൻ മട്ടുമാറി സംസാരിച്ചയുടൻ കുറുപ്പു വണ്ടിയിൽ കയറി ഇരുന്നു. 'ആപത്തുണ്ടു്' എന്നു കേട്ടപ്പോൾ

കറപ്പും അബ്ബലാമ്മയും അല്പമൊന്ന സംഭ്രമിച്ചു. ഇതിനിടയിൽ വണ്ടി നില്ക്കുകയും രണ്ടു മഹമ്മദീയർ കുതിരക്കാരൻെറ കൂട്ടത്തിലും ഒരാൾ പുറകിലും ഈരണ്ടുപേർ ഇടത്തും വലത്തും വശങ്ങളിലും കയറി നിലയുറപ്പിക്കുകയും ചെയ്തു. മഹാമേരുവിനെപ്പോലും ഇണക്കിക്കൊടുത്താൽ വലിച്ചുകൊണ്ടു പോകുവാൻ തക്ക കരുത്തുള്ള ആ പടക്കുതിരകൾ ആ വൻഭാരത്തെ നിസ്സാരമായി വലിച്ചുകൊണ്ടു കുതിച്ചു പാഞ്ഞു തുടങ്ങി.

ക:—എന്താ ആപത്തെന്ന പറഞ്ഞതു്?

വ്യ:—അതു ആപത്തു കഴിഞ്ഞിട്ടു പറയാം. എന്തായാലും ഭയപ്പെടാനൊന്നുമില്ല. ഇനി നമ്മോടവർക്കൊന്നും ചെയ്‌വാൻ സാധിക്കയില്ല.



ക:—ആർക്കു്?

വ്യ:—നിങ്ങളുടെ മച്ചുനനും മരുമകനും.

ക:—അവരല്ലെങ്കിൽ എന്തുചെയ്യും?

"ആരതു്, വണ്ടി നിര്ത്തട്ടെ" എന്നൊരു ശബ്ദം അപ്പോൾ മുഴങ്ങി. കറപ്പൊന്നു ഞെട്ടി. "ആരാ അതു്" എന്നു കറപ്പു ചോദിച്ചു. തൻെറ നാട്ടിൽ തന്നെത്തടയാനും അക്രമികളുണ്ടോ എന്നുള്ള ഉത്തമവിശ്വാസത്താലും അതിഥികളെ രക്ഷിക്കേണ്ട കടമ തനിക്കാണല്ലോ എന്നുള്ള ധർമ്മബോധത്താലും വിജൃംഭിതനായിട്ടാണു പെട്ടെന്നുണ്ടായ ഞെട്ടലിനെ വകവയ്ക്കാതെ കറപ്പു ചോദിച്ചതു്. "വണ്ടി നിര്ത്തട്ടെ" എന്നു പറഞ്ഞുകൊണ്ടു ഒരു കല്ലു് ആരോ എറിഞ്ഞതു വണ്ടിയിൽ വന്നുകൊണ്ടു. ഉടനെ വണ്ടി നിന്നു. നാലുവശത്തുനിന്നും ഒരു പത്തിരുന്നൂറാളുകൾ ഓടിയെത്തി വണ്ടിയെ വലയം ചെയ്തു.

"ആരെടാ അതു്". അറക്കലുള്ള കറപ്പിൻെറ വണ്ടി തടയുവാൻ കരുത്തുള്ളവർ ആരെടാ" എന്നു കറപ്പു വണ്ടിയുടെ ചവിട്ടുപടിയിൽ ഇറങ്ങിനിന്നുകൊണ്ടു ചോദിച്ചു.

അതു കേട്ടപ്പോൾ ആളുകളുടെ ഇടയിൽ ഒരു സംഭ്രമവും ചിലരെല്ലാം പിന്തിരിയുന്ന ഭാവവും പ്രത്യക്ഷപ്പെട്ടു. ഉടനെ ഒരാൾ മുന്നോട്ടുവന്നു. "വഞ്ചി തടഞ്ഞതു കാരിക്കരെ പണിക്കരും അറക്കളത്തു കൊച്ചു കുറുപ്പും കൂടിയാണ്. പക്ഷെ അറക്കളത്തു കുറുപ്പിന്റെ വഞ്ചിയല്ല തടഞ്ഞിരിക്കുന്നതു്. അറക്കളത്തു കുറുപ്പിനു മാനം വേണമെങ്കിൽ മാറിത്തരണം. ആ പിച്ചക്കാരൻ കിഴവനെ കിട്ടാതെ ഞങ്ങൾ മാറുകയില്ല" എന്നുപറഞ്ഞു.

കു:—എന്റെ ഉയിരോടുകൂടിയല്ലാതെ എന്റെകൂടെയുള്ള ആരെയും നിങ്ങൾക്കുകിട്ടുന്നതല്ല. എന്റെ മച്ചുനനും മരുമകനും എന്റെ കരക്കാരും എന്റെ ഉയിരും ഉടലും ആവശ്യമെങ്കിൽ എടുത്തുകൊൾവിൻ.

പണി:—കേറെടാ വഞ്ചിയിലേയ്ക്കു്. ആ കിഴവനെ പിടിപ്പിൻ. അപ്പന്റെകാലൊന്നു് ഒടിച്ചു വിട്ടേച്ചാൽ മതി. ഇനി കരയിൽ കയറി കാര്യം ചോദിപ്പാൻ മുതിരരുതു്.

ഇതുവരെ അക്ഷമനായിരുന്ന ഉസ്സാൻ ഒരു മുച്ചാൺ വടിയോടുകൂടി താഴത്തുചാടി വിളിച്ചുപറഞ്ഞു. "ഉസ്സാനെ പരിചയമോ സ്നേഹമോ ഭയമോ ഉള്ളവർ ആരെങ്കിലും വഴി പിഴച്ചു് ഇക്കൂട്ടത്തിൽ വന്നുകപ്പെട്ടിട്ടുണ്ടെങ്കിൽ മാറിക്കൊൾവിൻ. ഉസ്സാനും പിള്ളേരും ആറുപേരും ഉയിരോടിരിക്കുംകാലം ഉസ്സാന്റെ സ്വാമികളെ കെട്ടുതൽ പററുന്നതല്ല. മാറിക്കൊൾവിൻ. മാറിക്കൊൾവിൻ."

എന്നു പറഞ്ഞുകൊണ്ടു് ആ ഭീമഗാത്രൻ എവിടെയോ അഞ്ചാറടി അടിച്ചു്, ചില പീരങ്കിധ്വനികൾ പുറപ്പെടുവിച്ചു. അറക്കളത്തു കുറുപ്പിന്റെ അവസാന നിശ്ചയം കേട്ടപ്പോൾ തന്നെ മുന്നോട്ടുള്ള ഗതി നിർത്തി പുറകോട്ടു വലിഞ്ഞുതുടങ്ങിയ ആളുകളിൽ ഭൂരിഭാഗവും ഉസ്സാന്റെ ശബ്ദമാത്രശ്രവണത്തിൽ മണ്ടിത്തുടങ്ങി.

“അയ്യോ. ഉസ്താനോ. അറിയില്ലേ, ഉസ്താനെ. ഒരടിക്കായിരം പോരു പതിനായിരം കരണം മറിയും. പാം. പാം. ഇതെന്തു പോയപ്പാ. ഈ കറുപ്പുള്ളനും പണിക്കരുള്ളനും തലക്കു ലക്കില്ലയോ.” എന്നീവിധം പറഞ്ഞുകൊണ്ടു ഓടിത്തുടങ്ങിയ ആളുകളെ പണിക്കർ തടുത്തു. അപ്പോൾ ഒരുവൻ കേറിപ്പറഞ്ഞു “ഏതു ഉസ്താനാണെടാ. ആണെങ്കിൽ വാ നേരിട്ടു”

ഈ വാക്കു കേൾക്കാത്ത താമസം, വണ്ടിയിലുണ്ടായിരുന്ന ആറുപേരും വടിയുമേന്തി വീശി നിരന്നു പാഞ്ഞുതുടങ്ങി. ഓരോ അടിക്കു രണ്ടും മൂന്നും പേരെവീതം വീഴ്ത്തിക്കൊണ്ടു ഉസ്താൻ ആ വീരവാദക്കാരനോടണഞ്ഞു. അടിയും തടയും ഏതാണ്ടൊക്കെ പഠിച്ചിട്ടുള്ള ഒരു ചട്ടമ്പി ആയിരുന്നു അയാൾ. എങ്കിലും ഉസ്താന്റെ ഒരു കുത്തിനു അയാളും നിലംപതിച്ചു. എന്തിനധികം പറയുന്നു. അഞ്ചു നിമിഷംകൊണ്ടു പലായനം ചെയ്തവരൊഴിച്ചുള്ളവരെ ആസകലം ആ വിദേശാഭ്യാസികളായ മുസ്ലിംവീരന്മാർ വീഴ്ത്തി; അവർ വണ്ടിയും വിട്ടു പോവുകയും ചെയ്തു.

ഈ അപ്രതീക്ഷിതസംഭവവും അതിനെ തുടർന്നുണ്ടായ അതിഭയങ്കരമായ കലാപവും കണ്ടു അതെപ്പററിത്തന്നെ ചിന്തിച്ചുംകൊണ്ടു ഇരുന്നതല്ലാതെ ആരും സംഭാഷണത്തിനു മനസ്സ്വാധീനമുള്ളവരായിരുന്നില്ല. ഇനിയും വഴിക്കു ആളുകൾ ഉണ്ടായിരിക്കുമോ എന്നുള്ള ഭയം കറുപ്പിനും അബലമാർക്കുമുണ്ടായിരുന്നു. എന്നാൽ പിന്നീട്ടു വഴിക്കൊരാപത്തും ഉണ്ടായിരുന്നില്ല. പ്രകാശമായപ്പോൾ അവർ കടവിലെത്തി. അപ്പോൾ ഒരു ചെറിയ മോട്ടോർ ബോട്ടു അവിടെ തയ്യാറായിക്കിടക്കുന്നതു കണ്ടു കറുപ്പു ആശ്ചര്യഭരിതനായി. വണ്ടിയിൽ നിന്നും ഇറങ്ങിയ ഉടൻ വൃദ്ധൻ പറഞ്ഞു. “ഉസ്താൻ നീയും നിന്റെ പിള്ളേരും സമർത്ഥന്മാർ. വണ്ടികൊണ്ടു പോകാം.

ദിവസവും നടക്കുന്ന സംഗതികളും എന്നെ അറിയിക്കണം. പോകും വഴി വീണു കിടക്കുന്നവരെ എഴുന്നേൽപിച്ചു വിട്ടേക്കണം. സാധുക്കൾ-മൂർഖന്മാരെങ്കിലും മണ്ടന്മാർ. പൊയ്ക്കൊൾവിൻ."

ഉസ്താനും കൂട്ടരും വന്നു വൃദ്ധന്റെ പാദം തൊട്ടു വന്ദിച്ചും മറവുള്ളവരെ തൊഴുതും പിരിഞ്ഞു. വൃദ്ധനും കൂട്ടരും ബോട്ടിൽ കയറിയ ഉടൻ ബോട്ടു നീക്കുകയും ചെയ്തു. ഉസ്താനും കൂട്ടരും വണ്ടിയുമായി തിരിച്ചെത്തിയപ്പോൾ നിരവധി ആളുകൾ അവിടെ കൂടിയിട്ടുണ്ടായിരുന്നു. വീണു കിടന്നവരിൽ ചിലർ മൃതപ്രായരും കുറെപ്പേർ സംസാരിക്കുന്നവരുമായി കാണപ്പെട്ടു. ഉസ്താനെ കണ്ടപ്പോൾ ആളുകൾ ഭയംകൊണ്ടു പിൻവലിഞ്ഞുതുടങ്ങി. അവർ എല്ലാവരും കൂടി വീണു കിടന്നവരെ കരപ്പുറം കൊട്ടി എഴുന്നേൽപ്പിച്ചു് അടുത്തു നിന്നവരോടു വെള്ളം കൊടുത്തു കൂട്ടിക്കൊണ്ടുപൊയ്ക്കൊൾവാൻ പറഞ്ഞു: "എന്റെ സ്വാമി തിരുന്ന വഴിപോലും നിങ്ങൾ സ്മരിക്കരുതു്. അദ്ദേഹമാണു് എന്റെ ഗുരുവും രക്ഷിതാവും. അദ്ദേഹം മഹാദിവ്യൻ. ആളറിയാതെ ഇനി ആരോടും മല്ലിടരുതു്" എന്നു ഉസ്താൻ ആ കൂട്ടത്തിൽ വീണുകിടന്നിരുന്ന പണിക്കരോടും കുറുപ്പിനോടും പ്രത്യേകം ചട്ടംകെട്ടിയുംവച്ചു പോയി. ഉടനെ പണിക്കർ ചോദിച്ചു "ഈ ഉസ്താൻ ആരു്? ഇവൻ എവിടത്തുകാരൻ"

ഒരുവൻ—"ഇയാൾ ഇവിടെ വന്നിട്ടു രണ്ടുമൂന്നുമാസമായി. വലിയ ഗുസ്തിക്കാരനാണു്. ഇവിടെയുള്ള മഹമ്മദീയരെല്ലാം അയാൾക്കു ശിഷ്യപ്പെട്ടു പഠിച്ചുകഴിഞ്ഞു."

പണി:—ഈ വണ്ടി ഏതു്?

മറെറാരുവൻ:—ആ ഉസ്താന്റെ വണ്ടിയാണു്.

പണി:—ഈ കിഴവനു ഇവനെ എങ്ങനെ പരിചയപ്പെട്ടു?

കരു:—അച്ഛാ അവൻ പറഞ്ഞതു കേട്ടില്ലേ, അവന്റെ ഗുരു എന്ന്. കിഴവൻ ഒട്ടും കുറഞ്ഞവനല്ല. തമ്പിയുടെ കാര്യം ഞാൻ പറഞ്ഞില്ലേ?

പണി:—കഷ്ടം കുറച്ചിലായല്ലോ!

കരു:—ഇല്ല—ഞാൻ വിടുകയില്ല. ഞാനും തിരുവനന്തപുരത്തിനു പുറപ്പെട്ടു കഴിഞ്ഞു. അവിടുത്തെ ചട്ടമ്പിമാരോട് ഈയാളുടെ പൂച്ചെല്ലാം പറയുകില്ല. അവരെല്ലാം എനിക്കു സ്വാധീനമാണ്.

പണി:—എന്തായാലും കുറച്ചിൽതന്നെ.

---



# അദ്ധ്യായം ൨൧.

## അനന്തപുരി

കഴിഞ്ഞ അദ്ധ്യായങ്ങളിൽ വിവരിച്ച സംഭവങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നതിനിടയ്ക്കു തിരുവനന്തപുരം നഗരത്തിൽ എന്താണു നടക്കുന്നതെന്നു നോക്കുക. തിരുവനന്തപുരം ഇപ്പോഴും പണ്ടത്തെ നാടല്ല. ശ്രീപത്മനാഭസ്വാമിയുടെ സങ്കേതമായ അനന്തപുരി—ശ്രീവാഴുംകോടിന്റെ തലസ്ഥാനമായ തിരുവനന്തപുരം—യാചകന്മാരായ പരദേശികളുടെയും, സാധുക്കളായ സ്വദേശികളുടെയും പണക്കാരെന്നഭിമാനിക്കുന്ന വേഷപ്പകിട്ടുകാരുടെയും, വഞ്ചിലക്ഷ്മിയെ നാട്ടുകടത്തുന്ന സമർത്ഥന്മാരുടെയും സങ്കേതമായിത്തീർന്നിരിക്കുന്നു. പൗരുഷവും, വീരാത്മവൃത്തിയും ദേശാഭിമാനവും നഗരത്തിലെങ്ങും കണികാണാനില്ല. നിരാശാബദ്ധരായ സ്വാർത്ഥികളുടെ നിരന്തരാക്രോശത്താൽ പ്രവൃദ്ധമായിരിക്കുന്ന ഒരു സമുദായമത്സരധ്വനി നഗരത്തിൽ മുഴങ്ങുന്നു. ദേശാഭിമാനത്തെ പാടെ നശിപ്പിക്കത്തക്ക അത്യസന്മതിതികൊണ്ടു യുവജനങ്ങളെല്ലാം അസ്സ

പൗരുഷപിണ്ഡങ്ങളായി പരിണമിച്ചിട്ടുണ്ടെങ്കിലും അതികഠിനമായ സങ്കടത്താൽ അപ്പോഴപ്പോൾ പൊട്ടിപ്പുറപ്പെടുന്ന പ്രസരിപ്പെല്ലാം സമുദായമത്സരപ്പീരങ്കി അഗ്നിധൂമം അസ്തമിക്കുന്നു. നാട്ടിന്റെയും നാട്ടാരുടെയും പണമെല്ലാം പണിപ്പെട്ടു കരസ്ഥമാക്കി പൊടിപൊടിക്കുന്ന ചില സ്വാർത്ഥമൂർത്തികളുടെ ഉഗ്രസൗധങ്ങൾ അവിടവിടെക്കാണാമെങ്കിലും, അവയുടെ സഹസ്രഗുണം പൊറാക്കുടിലുകളും അവയ്ക്കടുത്തുതന്നെ ദൃശ്യമാകുന്നു. ഭരണാധികാരികളുടെ കേന്ദ്രസ്ഥാനമാണെങ്കിലും—ശ്രീപത്മനാഭന്റെ സങ്കേതമാണെങ്കിലു, കായബലവും ധനശക്തിയും സേവാസാമർത്ഥ്യവുംതന്നെ ഇന്നും നഗരത്തെ ഭരിക്കുന്നതു്.

ഒരു ദിവസം മദ്ധ്യാഹ്നത്തിൽ പൂജപ്പുര റോഡിൽക്കൂടി ഒരു കുതിരവണ്ടിയിൽ മാന്യനായ ഒരു വൃദ്ധനും ഒരു യുവതിയുംകൂടി വളരെ വേഗത്തിൽ പോകുന്നു. സെൻട്രൽ ജയിലിന്റെ പടികടന്നപ്പോൾ പെട്ടെന്നു വളവു തിരിഞ്ഞു ഭീഷണകാഹളത്തെ മുഴക്കിക്കൊണ്ടു എതിരെവന്ന —അക്കാലത്തു് അപൂർവമായ—ഒരു മോട്ടോർകാർ കണ്ടു കുതിര ഞെട്ടി പുറകോട്ടു വലിഞ്ഞു. കാറുകാർ നിസ്സാരമായ ഈ സംഗതിയെ 'ഗൗനിക്കാ'തെ അവരുടെ പാട്ടിനു പോയെങ്കിലും, വണ്ടിയും കുതിരയും പുറകോട്ടു നീങ്ങി നീങ്ങി ഒരു കുഴിയിൽ ചെന്നു പതിക്കയാണു ചെയ്തതു്. കുതിരക്കാരന്റെ കാലു വണ്ടിയുടെ വീഴ്ചയിൽ പതിഞ്ഞുപോയ ഒരു ചെടിയുടെ ഇടയ്ക്കുകപ്പെട്ടതിനാൽ അവനും മലർന്നുകിടന്നു പിടയ്ക്കുന്ന കുതിരയെപ്പോലെ പിടച്ചതല്ലാതെ എഴുന്നേൽക്കാൻ സാധിച്ചില്ല. വണ്ടിക്കകത്തിരുന്ന വൃദ്ധനും യുവതിയും വണ്ടിക്കകത്തുതന്നെ കിടക്കുന്നു. മദ്ധ്യാഹ്നം, പൊരിയുന്ന വെയിൽ, വിജനമാർഗ്ഗം, അതിനാൽ കുറെ മിനിട്ടു നേരത്തേക്കു് ആ ജീവികൾ അവ്വിധം കിടക്കേണ്ടിവന്നു. അപ്പോൾ ഭാഗ്യവശാൽ ആ വഴി ഒരു സൈക്കിൾ ഓടിച്ചു വന്ന സുഭഗ

നായ ഒരു യുവാവിന്റെ ദൃഷ്ടിയിൽ ഈ ദയനീയമായ കാഴ്ച പെട്ടു. ആ യുവാവു പെട്ടെന്നു താഴത്തിറങ്ങി തന്റെ കൈവശമുണ്ടായിരുന്ന ഒരു മടക്കുകത്തി വിടുർത്തി ക്ഷിപ്രമായി കുതിരക്കാരന്റെ കാലകപ്പെടുത്തിയിരുന്ന കയറും പിന്നീട്ടു കുതിരയുടെ തോൽ വാറുകളും ഖണ്ഡിച്ചു് അവരെ രക്ഷപ്പെടുത്തി. അതിനു ശേഷം യുവാവും കുതിരക്കാരനും കൂടി വണ്ടിയ്ക്കകം പരിശോധിച്ചു. വാതുക്കൽക്കൂടി അവരെ മോചിപ്പിക്കുവാൻ നിവൃത്തിയില്ല. വാടകവണ്ടി ആയിരുന്നതിനാൽ മുടിയോ പലകയോ പൊളിക്കുന്നതിനു കുതിരക്കാരനു സമ്മതവുമില്ല. യുവാവു വിഷമിച്ചു. ഏതായാലും അകത്തു കിടക്കുന്നവരെ രക്ഷിക്കേണ്ടതു് അത്യാവശ്യമാകയാൽ യുവാവു മുടിതന്നെ പൊളിക്കാൻ ആരംഭിച്ചു. വണ്ടിക്കാരൻ മുറതിക്കൊണ്ടെങ്കിലും യുവാവിനെ തടുത്തു "അരുതു് അങ്ങുന്നേ. വണ്ടി എന്റെ അല്ല"

യു:—പിന്നെ എങ്ങനെ ഇവരെ പുറത്തെടുക്കും?

വ:—അങ്ങുന്നു് ഇല്ലേ അവിടെപ്പോയി ആരെ എങ്കിലും രണ്ടുമൂന്നു പേരെ വിളിച്ചുകൊണ്ടുവന്നാൽ നമുക്കിതു പൊക്കിനിവിർത്താം.

യു:—അതുവരെ ഇവർ ഇവിടം കിടക്കട്ടെ എന്നോ.

വ:—അല്ലാതിപ്പോൾ എന്താ നിവൃത്തി?

യു:—താൻ പോടാ!

എന്നു പറഞ്ഞു ആ യുവാവു വീണ്ടും മുടിയിൽ കൈ വച്ചു. "എന്റെ വണ്ടിയിൽ തൊടരുതെന്നല്ലേ പറഞ്ഞതു്!" എന്നു സഗൗരവം ശാസിച്ചുകൊണ്ടു വണ്ടിക്കാരൻ യുവാവിന്റെ കയ്യിൽ കടന്നുപിടിച്ചു.

യു:—എടൊ വണ്ടി നന്നാക്കാനുള്ള പണം തനിക്കു ഞാൻ തരാം.

വ:—പിന്നേ—എന്നാൽ അതിങ്ങു തന്നിട്ടാകട്ടെ.

ഇതുംകൂടി കേട്ടപ്പോൾ അടക്കാൻ പാടില്ലാത്ത ക്രോധാകുലനായി ഭവിച്ച യുവാവു വണ്ടിക്കാരനിട്ട് ഒരു തള്ളുകൊടുത്തു. അവൻ എന്തൊ ആഭാസത്തരം പറഞ്ഞുംകൊണ്ടു യുവാവിനെ പിടിപ്പാനായി വീണ്ടും ചെറുത്തടുത്തു. യുവാവിന്റെ മുഖം ചുവന്നു. ദേഹം വിറച്ചു നയനങ്ങൾ ഗോളാകൃതിയിലായി.

“തൊട്ടാൽ നിന്റെ ശവം” എന്ന് ആ വീരൻ ഗർജ്ജിച്ചു. എങ്കിലും ഇതെല്ലാം കേട്ടു ധാരാളം തഴകിയിട്ടുള്ള വണ്ടിക്കാരൻ “പിന്നേ. എന്നാരൊ പറയുന്നതുകേട്ടു. ശവംപോലും” എന്നു പുച്ഛഭാവത്തിൽ മറുവടി പറഞ്ഞു. ഇതു പറയാത്ത താമസം, ഒറ്റയടി, വണ്ടിക്കാരൻ താഴെ. യുവാവു വണ്ടിയുടെ മൂടിവലിച്ചുപൊളിച്ചു അവരെ വിളിച്ചു. അവർ ശബ്ദിക്കുന്നില്ല. മിണ്ടാതെ കിടന്നതു യുവതിയാകകൊണ്ടു്, യുവാവിനു സ്പർശിക്കുവാൻ അല്പം മടി തോന്നി. ഗത്യന്തരമില്ലാത്തതുകൊണ്ടു് യുവതിയെ സാവധാനത്തിൽ ബലിഷ്ഠനായ ആ യുവാവു പൊക്കിയെടുത്തു് അടുത്തുള്ള ഒരു വൃക്ഷത്തണലിൽ കിടത്തി. പിന്നീടു് വൃദ്ധനെയും എടുത്തു് അടുത്തുകിടത്തി. അവർക്കു് ബോധമില്ല. ആ വഴിയെങ്ങും ആരെയും കാണുന്നതുമില്ല. വണ്ടിക്കാരനും നയെറ അടികൊണ്ടു തലതിരിഞ്ഞു കിടക്കുന്നു. ഏതായാലും അവനെത്തന്നെ വിളിക്കുക എന്നു വിചാരിച്ചു് യുവാവു തിരിഞ്ഞപ്പോൾ യുവതി കണ്ണുതുറന്നു. പെട്ടെന്നു് അവൾ എഴുന്നേറ്റു ചുറ്റും നോക്കി. വൃദ്ധന്റെ കിടപ്പുകണ്ടു് അവൾ അയ്യോ! അച്ഛാ എന്നു നിലവിളിച്ചുംകൊണ്ടു് അദ്ദേഹത്തിന്റെ സമീപത്തിലേക്കു എഴുന്നേറ്റു നടക്കുവാൻ ആരംഭിച്ചു. “അരുതു്” എന്നു് അടുത്തുനിന്നു യുവാവു പറഞ്ഞെങ്കിലും അവൾ കൂട്ടാക്കിയില്ല. എന്നാൽ അവൾ പെട്ടെന്നു മറിഞ്ഞുവീണു. യുവാവു താങ്ങിയില്ലായിരുന്നെങ്കിൽ അവൾ നിശ്ചയമായും നിലംപതിക്കുമായിരുന്നു.

യു:—അച്ഛന്നു മോഹാലസ്യം മാത്രമേയുള്ളു. പരിഭ്രമിക്കാനില്ല. അച്ഛന്റെ അടുത്തു് അല്പം നേരം ഇരിക്കണം. ഞാൻ പോയി ഒരു വണ്ടിയും കുറെ വെള്ളവും കൊണ്ടുവരാം.

എന്നു പറഞ്ഞു യുവതിയെ താങ്ങി വൃദ്ധന്റെ സമീപത്തിരുത്തി വണ്ടിക്കാരനെയും തട്ടിയുണർത്തി തന്റെ സൈക്കിളിൽ കയറി യുവാവു വേഗം പോയി. യുവാവു പോയി കഴിഞ്ഞപ്പോൾ വണ്ടിക്കാരൻ ചീത്തപറഞ്ഞുംകൊണ്ടു് എഴുന്നേറ്റു് മരിച്ചതുപോലെ കിടക്കുന്ന വൃദ്ധനെയാകട്ടെ അടുത്തിരിക്കുന്ന തരുണീമണിയെയാകട്ടെ നോക്കാതെ തന്റെ വണ്ടിയെ ഒന്നു നോക്കി മാറത്തു കൈവച്ചു യുവാവിനെ വീണ്ടും ശകാരം തുടങ്ങി. പിന്നീടു് അടുത്തു നിന്ന കുതിരയെ ചെന്നു പിടിച്ചു തട്ടിനോക്കി. കുതിരയുടെ വാറുകളെല്ലാം ഖണ്ഡമായിത്തൂങ്ങിക്കിടന്നതു കണ്ടപ്പോൾ വീണ്ടും ശകാരം തുടങ്ങി. ഇതെല്ലാം കണ്ടും കേട്ടും കഥയറിയാതിരുന്ന തരുണി ചോദിച്ചു.

ത:—എടോ വണ്ടിക്കാരൻ നീ ആരെയാണു് ഈ ചീത്ത പറയുന്നതു? ഇവിടെ വരൂ.

വ:—ആ തെമ്മാടി എന്റെ വണ്ടിയും പൊളിച്ചു് കുതിരവാറും അറുത്തു് പോരാഞ്ഞിട്ടു എനിക്കിട്ടു മെതിയും. സൈക്കിൾ കണ്ടാൽ ആരാനും പേടിക്കുമെന്നാണു വിചാരം.

ത:—എടോ ഇവിടെ അടുത്തെങ്ങാനും വെള്ളം കിട്ടുമോ. കുറച്ചു വെള്ളം കൊണ്ടുതരൂ. അച്ഛൻ കിടക്കുന്നതു കണ്ടില്ലേ.

വ:—എന്നെ അയാൾ തള്ളി കാലൊടിച്ചു കൊല്ലുമോ. പിന്നെ ഞാനെന്തു ചെയ്യും?

ത:—എന്നാലും കുതിരയെ നോക്കാൻ തനിക്കു നടക്കാമല്ലോ.

വ:—അതിനെ പിന്നെ ആരുനോക്കും?

ത—ഭൃത്യാ, ഞങ്ങൾക്കിത്ര വെള്ളം തരുന്നതിനോ തനിക്ക നടക്കാൻ പാടില്ലാത്തതല്ലല്ലൊ?

ഇത്രയും പറഞ്ഞപ്പോഴെക്ക് ഒരു മൊന്തയിൽ കുറെ വെള്ളവുമായി യുവാവ് എത്തിക്കഴിഞ്ഞു. യുവാവിനെ കണ്ടപ്പോൾ വണ്ടിക്കാരൻ നിശ്ശബ്ദനായി. യുവാവു വെള്ളം കൊണ്ടുവന്നു വൃദ്ധന്റെ മുഖത്തു കുടഞ്ഞു. വൃദ്ധൻ കണ്ണുതുറന്നു. ഈ സമയം ഒരു ഒഴിഞ്ഞ ഫിറാൻവണ്ടി ആ സ്ഥലത്തുവന്നു.

യു:—ഹേ വണ്ടിക്കാരൻ. ഈ വണ്ടി ആരുടെയാണ്? എവിടെപ്പോകുന്നു?

വ:—കുറുപ്പന്മാരുടെ വണ്ടിയാണ്. അങ്ങോട്ടു കൊണ്ടുപോകുന്നു.

ത:—ഏതു കുറുപ്പന്മാര്?

വ:—കിട്ടുണ്ണിക്കുറുപ്പന്നു.

ത:—കൊള്ളാം നന്നായി. താൻ നിൽക്കണം. ഞങ്ങളെ വീട്ടിൽ കൊണ്ടാക്കുക.

വ:—അയ്യൊ, എനിക്കു പോകാൻ തിടുക്കമായി. ഉടനെ ചെല്ലണമെന്നു പറഞ്ഞാണയച്ചതു്.

ത:—എടൊ അതിനു തരക്കേടില്ല. ഞങ്ങളും അങ്ങോട്ടു വന്നവരാണ്. ഇവന്റെ വണ്ടി ഞങ്ങളെ ഈ വിധത്തിലാക്കി. പോലീസുകാരദ്ദേഹം പറഞ്ഞിട്ടു നിർത്തി എന്നു പറഞ്ഞാൽ കുറുപ്പുജ്യേഷ്ഠൻ ഒന്നും പറകയില്ല.

പോലീസുകാർ എന്നു വാക്കു കേട്ടപ്പോൾ ഫിറാൻവണ്ടിക്കാരൻ പാഞ്ഞുതാഴത്തിറങ്ങി, ജഡ്ക്കാക്കാരൻ ഞെട്ടി ഭയവിഹ്വലനായി, യുവാവ് ഒന്നുൾത്തട്ടപ്പെട്ടു. വൃദ്ധൻ കണ്ണുതുറന്നതെയുള്ളു. എങ്കിലും നല്ലബോധം വന്നില്ല. അതിനാൽ വൃദ്ധനെ സാവധാനത്തിൽ നിശ്ശബ്ദനും ആ ബലിഷ്ഠനായ യുവാവെടുത്തു വണ്ടിയിൽ കിടത്തി. യുവതിയെയും താങ്ങി വണ്ടിയിൽ കയററി. അപ്പോൾ യുവാവു

ലഞ്ഞ വസ്ത്രങ്ങളോടും തലമുടിയോടുംകൂടി വിവൎണ്ണവദന യായിരിക്കുന്ന തന്റെ മകളേയും ആണു് അവർ കണ്ടതു്.
മകൾ—അമ്മേ വണ്ടിമറിഞ്ഞു സ്വല്പം അപകടംപററി. സാരമില്ല. എന്നാലും അച്ഛനെ എടുത്തുവേണം കൊണ്ടുപോകുവാൻ.
യുവാ:—എവിടെയാണു കിടത്തേണ്ടതു്. ഞാൻ എടുത്തു കൊണ്ടുവരാം.
തരു:—വേണ്ട തനിച്ചുവേണ്ട. അമ്മാ വേലക്കാരെക്കൂടി വിളിക്കണം.

ഉടനെ മാതാവു അകത്തുപോയി രണ്ടു ഭൃത്യരെ വിളിച്ചു. അവർ ആ വൃദ്ധനെ എടുത്തും മാതാവു മകളെ താങ്ങിയും അകത്തേയ്ക്കു കൊണ്ടു പോയി. ആ ഗൃഹനായിക ഉടൻ തന്നെ ഡാക്ടർക്കു ആളയച്ചു. പിന്നീട്ടു് എന്താണുണ്ടായ തെന്നു മാതാവു അന്വേഷണം നടത്തി. യുവാവു താൻ കണ്ടതും താൻ പ്രവൎത്തിച്ചതും എല്ലാം പറഞ്ഞു. യുവതി അതിനു മുമ്പുണ്ടായസംഗതിയും പറഞ്ഞു. എന്നിട്ടു യുവതി മാതാവിനെവിളിച്ചു യുവാവു് അച്ഛൻ ഉണരുന്നതുവരെ പോകരുതെന്നു പറയണമെന്നാവശ്യപ്പെട്ടു.
മാതാ:—പരിചയമില്ല, എങ്കിലും ഇദ്ദേഹം ഉണരുന്നതു വരെ ഇവിടെ ഇരിക്കണമെന്നപേക്ഷയുണ്ടു്.
യുവാ:—അങ്ങനെതന്നെ.

അപ്പോഴേയ്ക്കും അടുത്തു തന്നെ ഉണ്ടായിരുന്ന ഡാക്ടർ വന്നു. അദ്ദേഹം രണ്ടുപേരുടേയും ദേഹം പരിശോധിച്ചു് ഒന്നും സാരമില്ല എന്നു പറഞ്ഞപ്പോൾ എല്ലാവൎക്കും സമാധാനമായി. പിന്നീട്ടു് അദ്ദേഹം ചില ചികിത്സ കൾ ആരംഭിച്ചു. ഒരുതരം മരുന്നുകളെല്ലാം അവിടെ ത്തന്നെ ഉണ്ടായിരുന്നതിനാൽ ഷാപ്പിൽ ആളോടേണ്ട ആവശ്യമുണ്ടായിരുന്നില്ല. എന്തിനു പത്തു മിനിട്ടു കഴിഞ്ഞപ്പോൾ പോഷ്ക്കാൎക്കു് സ്വബോധം വീണു. വേദനയുള്ള ഭാഗങ്ങളിലെല്ലാം മരുന്നുപുരട്ടി, മററു ചില

പ്രതിവിധികളും ചെയ്തശേഷം ഡാക്ടരും എല്ലാവരും ആ രോഗികളുടെ അടുത്തിരുന്നു് ഉണ്ടായ സംഗതികളെപ്പററി സംസാരിച്ചു. അതിൽ യുവാവു പ്രകടിപ്പിച്ച സന്ദർഭോചിതമായ ശുഷ്കാന്തിയും ധീരതയും എത്രമാത്രമെന്നറിഞ്ഞപ്പോഠം പോഷ്ടാരും ഡാക്ടരും എല്ലാവരും യുവാവിനെ സൂക്ഷിച്ചുനോക്കി.

ഡാ:—എവിടെയാണു സ്വദേശം?

യു:—അല്പം വടക്കാണു്. മാവേലിക്കരെതാലൂക്കിൽ.

ഡാ:—ടൗണിലല്ല?

യു:—അല്ല.

ഡാ:—ഇവിടെ എന്താണു ജോലി?

യു:—ജോലി ഒന്നുമില്ല. ഞാനിവിടെ വന്നിട്ടു് എട്ടുപത്തു ദിവസമായി. വെറുതെ കുറെനാഠം ഇവിടെ താമസിക്കാനായിവന്നു.

എല്ലാവരും യുവാവിനെ ഒന്നുകൂടി സൂക്ഷിച്ചുനോക്കി. ഉന്നതമായ ഒരു പ്രഭുകുടുംബത്തിൽ നിർദ്ദോഷമായി ലാളിച്ചു വളർത്തപ്പെട്ട ഒരു സുകുമാരൻെറ ജ്യോതിസ്സും ഗാംഭീര്യവും വിനയവും ആ യുവാവിൽ പ്രത്യക്ഷമായിക്കണ്ടു പോഷ്ടാർ "എന്താ പേരു" എന്നുചോദിച്ചു.

യു:—രാജശേഖരൻനായർ.

പോ:—ഞങ്ങളെ രക്ഷിച്ചതു കട്ടനാണു്. അതിലേയ്ക്കുള്ള പ്രതിഫലം ദൈവംതരും. എവിടെയാണു താമസം?

യു:—ക്ലബ്ബിലല്ലന്നു. വഴുതയ്ക്കാട്ടു ഒരു വീട്ടിൽ താമസിക്കുന്നു.

പോ:—ഇപ്പോഠം എവിടെപ്പോകയായിരുന്നു.

യു:—മഹിളാമന്ദിരം കണ്ടുംവച്ചു താമസിക്കുന്നിടത്തേയ്ക്കു മടങ്ങുകയായിരുന്നു.

പോ:—എങ്ങും പോകേണ്ട അത്യാവശ്യമില്ലെങ്കിൽ ഇന്നിവിടെ താമസിക്കാം. വിരോധമില്ലെങ്കിൽ ഇവിടെ

താമസിക്കുന്നിടത്തോളം കാലം ഇവിടെത്തന്നെ താമസിക്കാം.

യു:—ഇന്നിവിടെ താമസിക്കാം. അവിടുത്തെയും പൂർണ്ണ സുഖമായിക്കാണ്മാൻ എനിക്കു വളരെ ആഗ്രഹമുണ്ടു്. എന്നാൽ ഞാൻ ഇംപീരിയൽ ബാങ്കുവരെ ഒന്നു പോയിട്ടു വന്നേയ്ക്കാം.

പേ:—ഇവിടുത്തെ വണ്ടികെട്ടി അതിൽപോകാം.

യു:—വേണ്ട, എനിക്കു സൈക്കിളുണ്ടു്. പിന്നെ ഇവിടുന്നു വാടകവണ്ടിയിൽ പോകാൻ കാരണം?

പേ:—ഞങ്ങൾ കാറിലാണു തിരിച്ചതു്. ഇടയ്ക്കു വച്ചു ട്യൂബ് പൊട്ടിപ്പോയി. ഉടനെ ഒരു വാടകവണ്ടി പിടിച്ചു ഞങ്ങൾപോയി.

യു:—ആ വണ്ടിക്കാരനിട്ടു മിസ്റ്റർ നായർ കൊടുത്തതു വളരെ ഉചിതമായി. ഈ വാടകവണ്ടിക്കാരെപ്പോലെ ഇത്ര ആഭാസന്മാർ എങ്ങുമില്ല.

യു:—വേറെ ആളെ ഞാൻ വിളിച്ചുകൊണ്ടുവന്നു വണ്ടി പൊക്കി മാററിയിട്ടു് അകത്തുള്ളവരെ എടുത്താൽ മതിയെന്നാണു് അവന്റെ നിർബന്ധം.

പേ:—വഷളന്മാരു്. എന്നാൽ കുട്ടൻപോയിട്ടുടൻവരണം. മണിമൂന്നായി.

ഉടനെ രാജശേഖരൻനായർ എല്ലാവരേയും വണങ്ങി യാത്രതിരിച്ചു. ഈ രാജശേഖരൻ നമ്മുടെ കഥാനായകനായ രാജശേഖരനാണെന്നു വായനക്കാർ ധരിച്ചിരിക്കുമല്ലോ. കനകമംഗലത്തുനിന്നും പുറപ്പെട്ടുപോയ രാജൻ നേരെ തിരുവനന്തപുരത്തേക്കാണു പോന്നതു്. ആരുടെ സഹായത്താലോ എന്തോ രാജനു് ആവശ്യമുള്ള പണം ഇംപീരിയൽബാങ്കുകാർ കൊടുത്തിരുന്നു. അങ്ങനെ രാജൻ ഒരു സമ്പന്നനായി തിരുവനന്തപുരത്തു താമസം തുടങ്ങി. ആറെട്ടു ദിവസം കഴിഞ്ഞപ്പോഴാണു പെൻഷൻഡ്

ശങ്കരപ്പിള്ള പേഷ്കാരെയും മകളേയും ഒരാപത്തിൽനിന്നും രക്ഷിക്കാനിടയായതു്.

ശങ്കരപ്പിള്ള പേഷ്കാർ പെൻഷൻ വാങ്ങിപ്പിരിഞ്ഞിട്ടു രണ്ടുകൊല്ലമേ ആയിട്ടുള്ളു. സക്കാർ കണക്കിൻപ്രകാരം അദ്ദേഹത്തിനു ൫൫ വയസ്സായി-എങ്കിലും കാഴ്ചയിൽ ൬൦ വയസ്സു കഴിഞ്ഞിട്ടുണ്ടു്. പരമാത്ഥത്തിൽ അദ്ദേഹത്തിന്റെ ഷഷ്ടിപൂത്തി വളരെ രഹസ്യമായി അഞ്ചുകൊല്ലംമുമ്പു ആഘോഷിക്കയുമുണ്ടായി. ഇദ്ദേഹത്തിനു നാലുമക്കളാണുള്ളതു്. മൂത്തതു് ഒരു പെൺകുട്ടിയും ഒരു മജിസ്ത്രേട്ടിന്റെ ഭാര്യയും ആകുന്നു. അവർ പത്മനാഭപുരത്താണു താമസം. രണ്ടാമത്തതു് ഒരാൺകുട്ടിയാണു്. അയാൾ കുറെ നാൾ മുമ്പു കമേർഷ്യൽ കാളേജിൽ പഠിക്കാനെന്നു പറഞ്ഞു ബൊംബെക്കുപോയി. അഞ്ചാറു മാസത്തേക്കു വീട്ടിൽനിന്നും പണം അയച്ചുകൊണ്ടിരുന്നു. പിന്നെ പണത്തിനുള്ള എഴുത്തു അയക്കുകയാകട്ടെ, മറെറന്തെങ്കിലും വിവരം വീട്ടുകാരെ അറിയിക്കുകയാകട്ടെ ചെയ്തിട്ടില്ല. ബൊംബെയിലും മററു പല സ്ഥലങ്ങളിലും ആളയച്ചന്വേഷിപ്പിച്ചിട്ടും യാതൊരു വിവരവും ആ മനുഷ്യനെപ്പററി ലഭിച്ചിട്ടില്ല. അടുത്തയാൾ മട്രിക്കുലേഷൻ ക്ലാസ്സുവരെ പഠിച്ചു, പഠിത്തമെല്ലാം നിത്തി, വീട്ടുകാൎയ്യം നോക്കുക എന്ന കാരണം പറഞ്ഞു്, ചില ചട്ടമ്പികളുടെ കൂട്ടുപിടിച്ചു്, മാതാപിതാക്കന്മാരുടെ മാനംവിററു തിന്നു, തിരുവനന്തപുരത്തു തന്നെ വിഹരിക്കുന്നു. അയാളുടെ നാമധേയം ഭാസ്കരൻനായർ എന്നാണു്. നാലാമത്തെ പെൺകുട്ടിയായ ചെല്ലമ്മയെ ആണു പേഷ്കാരുടെ കൂട്ടത്തിൽ നാം കണ്ടതു്. ഈ തരുണിക്കു പതിനെട്ടു വയസ്സു പ്രായമായി. വിവാഹം കഴിഞ്ഞിട്ടില്ല. മേലപ്പട്ട ഒരുവനെ തേടി മാതാപിതാക്കന്മാർ വിഷമിച്ചിരിക്കുന്ന ഒരു കാലമാണിതു്-പേഷ്കാർ കൈയ്ക്കൂലിയോടു വളരെ വെറുപ്പുള്ള ഒരുദ്യോഗസ്ഥൻ അല്ലായിരുന്നു എങ്കിലും വലിയ

അഴിമതിക്കാരൻ ആയിരുന്നില്ല. ഗവൺമെന്റിനെ അതായതു തന്റെ രാജ്യത്തെ നഷ്ടപ്പെടുത്താതെയും ജനങ്ങളെ കഷ്ടപ്പെടുത്താതെയും ശമ്പളംകൂടാതെ ചിലവുകഴിക്കുവാനുള്ള മുതൽ അദ്ദേഹം വാങ്ങിയിരുന്നു എന്നേയുള്ളു. സർക്കാരിനെയാകട്ടെ കക്ഷികളെയാകട്ടെ ആരെ വഞ്ചിച്ചാലും തന്റെ ഭണ്ഡാരവും കുടുംബവും നിറയണം എന്നു മാത്രം വിചാരിച്ചു പ്രവർത്തിക്കുന്ന ചില ഉദ്യോഗസ്ഥന്മാരുടെ നീചമായ അഴിമതികൾ കണ്ടു തഴമ്പിച്ചിട്ടോ പ്രകൃത്യാ ഉള്ള സത്യസന്ധതാബോധശൂന്യതയാലോ ശങ്കപ്പിള്ള പേഷ്കാരുടെ കൈയ്ക്കൂലി ക്ഷന്തവ്യവും അഗണ്യവും ആയിട്ടു ആളുകൾ കരുതിയിരുന്നുള്ളു. ഏതായാലും ഇദ്ദേഹം പെൻഷൻപറ്റിയതു് ഒരു സമ്പത്തുകാരനായിട്ടല്ല. എങ്കിലും പെൻഷൻ ഇല്ലെങ്കിലും ചിലവിനു ബുദ്ധിമുട്ടാത്തവിധം അദ്ദേഹം ദ്രവ്യം സമ്പാദിച്ചു കൊടുത്തിട്ടുണ്ട്. നേരെ മരുമക്കൾ ധാരാളമുള്ള ഒരു കുടുംബത്തിലെ കാരണവനാണു് ഇപ്പോൾ നമ്മുടെ പേഷ്കാർ. എന്നാൽ കുടുംബകാര്യങ്ങൾ അദ്ദേഹം അന്വേഷിക്കുകയാകട്ടെ വീട്ടിൽ പോവുകയാകട്ടെ ചെയ്യാറില്ല. വീട്ടുകാരെല്ലാം ചൊല്ലുവിളിയില്ലാത്തവരും 'ഒന്നിനൊന്നില്ലാത്തവരും' ആണെന്നാണു് അദ്ദേഹത്തിന്റെ സമാധാനം. തന്റെ ശാസനയിലും നോട്ടത്തിലും ചിലവിലും വളർന്ന തന്റെ സന്താനങ്ങളുടെ കഥ അദ്ദേഹം അറിയുന്നില്ല. വീട്ടുകാർ അനുസരണയില്ലാത്തവരാകകൊണ്ടു് അവരെ അന്വേഷിക്കുന്നില്ലെന്നേയുള്ളു. സമുദായകാര്യങ്ങളിൽ അദ്ദേഹം അശ്രദ്ധനല്ല. സമുദായകാര്യത്തിനെന്നു പറഞ്ഞു ആരു ചെന്നാലും ബഹുമാനമായി ഉപചരിക്കുകയും എന്തെങ്കിലും കൊടുക്കുകയുംചെയ്യും. മക്കത്തായവും ആളോഹരിഭാഗവും സമുദായത്തിനത്യാവശ്യമെന്നാണു് അദ്ദേഹത്തിന്റെ മതം. എങ്കിലും തന്റെ കുടുംബത്തിൽ ഭാഗംചെയ്യുവാൻ അദ്ദേഹത്തിനത്ര ഇഷ്ടമില്ല. നായരുദ്യോഗസ്ഥന്മാർ

ആരെങ്കിലും ന്യായമായി തന്റെ സമുദായത്തിനു ചെയ്യാവുന്നതിനെ ചെയ്യാതിരിക്കുന്നോളം അദ്ദേഹം കണ്ണുപൊട്ടു തന്നെ ശകാരിക്കാറുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ ഉദ്യോഗജീവിതകാലത്തു താൻ സ്വജനപക്ഷപാതി എന്നു വല്ലവരും പറയുകയും തന്നിമിത്തം ഗവൎമ്മെണ്ടിനു തന്നോടുവിരോധം ഉണ്ടാവുകയും ചെയ്യുമോ എന്നു തനു നിവൃത്തിയുള്ളിടത്തോളം അന്യായമായും സ്വജനങ്ങളെ ദ്രോഹിക്കുകമാത്രമെ അദ്ദേഹം ചെയ്തിട്ടുള്ളു. എങ്കിലും താൻ തന്റെ സമുദായത്തിനു വേണ്ടി ന്യായംവിട്ടു പ്രവൎത്തിച്ചുകൊണ്ടിരുന്ന ഒരു സമുദായക്കാരനെന്നു ഗ്രാമസദസ്സുകളിലിരുന്നു സാഭിമാനം അദ്ദേഹം പ്രസ്താവിക്കാറുണ്ടായിരുന്നു. ഇദ്ദേഹം കിട്ടുണ്ണിക്കുറുപ്പെന്ന ഒരു സ്നേഹിതന്റെ ഭവനത്തിൽ അദ്ദേഹത്തിന്റെ ജന്മനക്ഷത്രമാകകൊണ്ടു ഭക്ഷണത്തിനു പോകംവഴിയാണു വണ്ടിയപകടം ഉണ്ടായതു്. അവർ തിരിച്ചുപോന്ന പരിവാർവണ്ടി ഒരു കറുപ്പിന്റേതായിരുന്നു.

വണ്ടിക്കാരൻ തിരികെച്ചെന്നു വിവരംപറഞ്ഞയുടൻ കറുപ്പു ചെന്തിട്ടയുള്ള പേഷ്കാരുടെ ഭവനത്തിലേക്കു തിരിച്ചു. പേഷ്കാരും മകളും ഭാൎയ്യയും ഉണ്ടായ സംഭവങ്ങളെല്ലാം വിവരിച്ചു പറഞ്ഞപ്പോൾ കറുപ്പിനു രാജശേഖരൻനായരെ കാണണമെന്നുള്ള ആഗ്രഹം കലശലായി.

പേ:—ആ കട്ടൻ ഇപ്പോൾവരും, ഇന്നു കറുപ്പു പോകേണ്ട. നമുക്കുത്സാഹമായിക്കഴിക്കാം.

ക:—അതല്ല, അവിടുന്നു് ഇന്നു വിശ്രമിക്കണം.

പേ:—എന്റെ ക്ഷീണമെല്ലാം മാറി. കാലിന്റെ മുട്ടിനും ഈ കൈക്കും അല്പം വേദനയുണ്ടു്. ഡാക്ടരുടെ മരുന്നുകഴിച്ചിട്ടു നല്ല ഉന്മേഷം തോന്നുന്നു.

ക:—അതു ബ്രാണ്ടിയോ മറ്റോ ആയിരിക്കും.

പേ:—അതെ എന്നു തോന്നുന്നു.

ക:—അപ്പോൾ എന്നെ കുററപ്പെടുത്തുന്നതു വെറുതെയല്ലേ.

ഈ സമയം രാജശേഖരൻ ആ രംഗത്തു് പ്രവേശിച്ചു.

പേ:—ആ്! ഇതാ വന്നല്ലോ. വരു വരു. എന്റെ അടുത്തിരിക്കു.

രാജൻ പേഷ്കാരുടെ മഞ്ചത്തിനടുത്തുള്ള ഒരു കസേരയിൽ ചെന്നിരുന്നു. ഉടനെ കാപ്പികൊണ്ടുവരുവാൻ പേഷ്കാർ ആജ്ഞ കൊടുത്തു.

രാ:—വേണ്ട ഞാനിപ്പോൾ കാപ്പി കുടിച്ചതെയുള്ളു.

പേ:—എവിടുന്നു്?

ക:—എന്റെ ഭക്ഷണസ്ഥലത്തുനിന്നു്.

പേ:—കൊള്ളാം. ഇങ്ങോട്ടുപോരുമ്പോൾ അതു വേണ്ടാതിരുന്നു. ഇദ്ദേഹത്തെ കുട്ടൻ അറിയില്ലല്ലോ. ഞങ്ങൾ ഇദ്ദേഹത്തിന്റെ ഭവനത്തിലേക്കു പോകുമ്പോഴാണു വണ്ടി മറിഞ്ഞതു്. ഇന്നിദ്ദേഹത്തിന്റെ പുറന്നാളാണു്.

രാ:—ഞാൻ അറിയില്ല. നാം ഇങ്ങോട്ടുവന്നതു് ഇദ്ദേഹത്തിന്റെ വണ്ടിയിലാണോ?

പേ:—അതെ

ക:—എവിടെയാണു താമസം?

രാ:—ക്ലബ്ബിൽ

ക:—ഇവിടെ പരിചയക്കാർ ആരുമില്ലയോ?

രാ:—ഇല്ല.

ക:—വീടെവിടെ?

രാ:—എനിക്കൊരപേക്ഷയുണ്ടു്. കളവുപറവാൻ വളരെ സങ്കടമാണു്. എന്റെ വീടും വീട്ടുപേരും കുടുംബസ്ഥിതിയും ഒന്നും ചോദിക്കാതിരിക്കണമെന്നു് എനിക്കപേക്ഷയുണ്ടു്. ഞാൻ ഒരു അജ്ഞാതവാസം അനുഷ്ഠിക്കയാണു്.

സകലരും അത്യത്ഭുതത്തോടുകൂടി സൂക്ഷിച്ചുനോക്കി.

രാ:—എനിക്ക പരിചയക്കാരാരുമില്ല. ആരെയെങ്കിലും പരിചയപ്പെടണമെന്ന് ആഗ്രഹവും ഉണ്ടായിരുന്നില്ല. എന്നാൽ അപ്രതീക്ഷിതമായി ഇവിടെ പരിചയപ്പെടുവാൻ സംഗതി ആയി എന്നേയുള്ളു. എൻെറ കുടുംബസ്ഥിതികളേയും മററും കുറിച്ചു ചോദിക്കുന്ന പക്ഷം ഈ പരിചയം എനിക്ക സങ്കടകരമായിട്ടേ പരിണമിക്കയുള്ളു.

പോ:—കുട്ടാ. കുട്ടനെ ഞങ്ങൾ ബുദ്ധിമുട്ടിക്കയില്ല. ഇനി അക്കാൎയ്യത്തെപ്പററി യാതൊന്നും ചോദിക്കയില്ല. ഏതു സമയവും കുട്ടൻെറ വീടുപോലെ ഇവിടെ സ്വാതന്ത്ര്യം ഉപയോഗിക്കുന്നതു ഞങ്ങൾക്ക വളരെ സന്തോഷമാണ്.

കു:—ഇടയ്ക്ക ഞാനമൊന്ന് അറിയിച്ചുകൊള്ളട്ടെ. എനിക്ക് എന്തോ കുട്ടനോട് ഒരു വാത്സല്യം അതിരു കവിഞ്ഞു തോന്നുന്നു. കുട്ടന്റെ രഹസ്യമൊന്നും എനിക്കറിയേണ്ട. എന്നാൽ കുട്ടന് എന്തെങ്കിലും കാൎയ്യം സാധിക്കാനുണ്ടെങ്കിൽ, ഒരു മനുഷ്യനാൽ സാധ്യമെങ്കിൽ, ഞാനതിനു മുമ്പിട്ടുപ്രയത്നിക്കുവാൻ തയ്യാർ. ഇതു് അങ്ങുന്നിനോരക്ഷിച്ചതിലുള്ള പ്രതിഫലമല്ല. കിട്ടുണ്ണിക്കുറുപ്പിന്റെ മനസ്സലിഞ്ഞു പുറപ്പെട്ട ഒരു വാഗ്ദത്തം മാത്രം. കൂടാതെ കുട്ടൻ എന്നും എൻെറകൂടെതാമസിക്കുന്നതു് എനിക്ക വളരെ സന്തോഷമാണ്. എൻെറ സ്ഥിതികൾ കുട്ടന് എവിടെ അന്വേഷിച്ചാലും അറിയാം.

രാ:—അവിടുത്തെ മഹാമനസ്കതയ്ക്ക ഞാൻ നന്ദി പറയുന്നു. യഥാകാലം എൻെറ സ്ഥിതിഗതികൾ ഞാൻ അവിടെ അറിയിച്ചുകൊള്ളാം.

പിന്നീട് അവർ ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നു. ഈ സദസ്സിലെ ഒരംഗമായി ചേൎന്നില്ലെങ്കിലും രാജൻ

രക്ഷിച്ച യുവതിയായ ചെല്ലമ്മ ആ സദസ്സിലെ സംഗതികൾക്കു ഒരു സാക്ഷിണിയായി അടുത്തുതന്നെ ഇരിക്കുന്നുണ്ടായിരുന്നു. സംഭാഷണത്തിനിടയ്ക്ക് രാജൻ അടുത്തു കിടന്ന 'തിരുവനന്തപുരം ഡെയിലിന്യൂസ്' പത്രമെടുത്തു ഒന്നു നോക്കി. അപ്പോൾ കറുപ്പു ചോദിച്ചു.

ക:—കുട്ടൻ പരീക്ഷ വല്ലതും ജയിച്ചിട്ടുണ്ടോ?

രാ:—ഇല്ല. പള്ളിക്കൂടത്തിൽ പഠിച്ചിട്ടുതന്നെയില്ല.

ക:—പിന്നെ അതു വായിക്കുന്നതെങ്ങനെ?

രാ:—വീട്ടിൽ ഇരുന്നു പഠിച്ചതാണ്.

ക:—അതെന്താണു സ്കൂളിൽ പോകാതിരുന്നതു്?

രാ:—അടുത്തു സ്കൂളുണ്ടായിരുന്നില്ല. ദൂരെ അയക്കാൻ അച്ഛനു സൌകര്യമുണ്ടായിരുന്നില്ല.

ക:—വീട്ടിൽ ഇരുന്നു പഠിച്ചിട്ടു സാമാന്യം എഴുതുവാനും വായിക്കുവാനും ശേഷിയുണ്ടോ?

രാ:—ഉണ്ട്. ഏകദേശം ഒരായിരം ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ട്.

ക:—അതു് അത്ഭുതം തന്നെ! അങ്ങനെ വീട്ടിൽ ഇരുന്നു പിന്നെ വല്ലതും അഭ്യസിച്ചിട്ടുണ്ടോ?

രാ:—ഉണ്ട്. സംസ്കൃതം, തമിഴ്, ഹിന്ദുസ്ഥാനി ഇത്രയും ഭാഷകൾ കൂടി വിശേഷാലായി പഠിച്ചു. കൂടാതെ അല്പം സംഗീതവും അഭ്യസിച്ചിട്ടുണ്ട്.

ക:—സമർത്ഥൻതന്നെ. സംശയമില്ല. അത്താഴം കഴിഞ്ഞിട്ടാകട്ടെ നമുക്കല്പമൊന്നു പാടണം.

അല്പം കഴിഞ്ഞു് അവർ ഭക്ഷണംകഴിച്ചു. സന്ധ്യയ്ക്കു പോറ്റിയും മകളും ആരെയും ചെന്നില്ലെങ്കിലും അവിടെ നിന്നും പകച്ചു ഇവിടെ എത്തിയിട്ടുണ്ടായിരുന്നു. അതിനാൽ അത്താഴത്തിന്റെ വട്ടങ്ങളെപ്പററി ഒന്നും പറയാനില്ല. ഭക്ഷണവും വിശ്രമവും കഴിഞ്ഞപ്പോൾ കറുപ്പു പാട്ട് എന്നു വിളിച്ചുതുടങ്ങി. സംഗീതത്തിൽ അല്പം ഭ്രമമുള്ള ആളാണു കറുപ്പ്. പോററികളുടെ ഭവനത്തിൽ

വന്നാൽ മകളെക്കൊണ്ടു ഒന്നു പാടിക്കാതെ കുറുപ്പു പോകാറും പതിവില്ല. ചെല്ലമ്മ സാമാന്യം വ്യുല്പത്തി സംഗീതത്തിൽ സമ്പാദിച്ചിട്ടുള്ള ഒരു തരുണിയാണു്. അന്നു ചെല്ലമ്മക്കു നല്ല സുഖമില്ലാതിരുന്നതുകൊണ്ടു കുറുപ്പു രാജശേഖരനെത്തന്നെ പിടികൂടി. രാജശേഖരൻ ഒട്ടും മടികൂടാതെ ഹാർമ്മോണിയത്തിന്റെ സമീപത്തുചെന്നു ശ്രുതി മുറുക്കി പാടിത്തുടങ്ങി. ആ സുകുമാരന്റെ അത്യാകർഷകമായ മുഖത്തുനിന്നും ഹാർമ്മോണിയത്തിന്റെ ശബ്ദത്തെയും വെല്ലുന്ന മധുരിമയോടും ശ്രോതാക്കളെ രസിപ്പിച്ചുലയിക്കുന്ന രാഗക്കൊഴുപ്പോടും കൂടി പുറപ്പെട്ട പാട്ടുകേട്ടു കിട്ടുണ്ണിക്കുറുപ്പു് ആനന്ദപരവശനായി ചെല്ലമ്മയെ നോക്കിയപ്പോൾ ആ യുവതി സലജ്ജം തലതാഴ്ത്തി. രാജൻ രണ്ടു പാട്ടു പാടിയുള്ളു. അതുകഴിഞ്ഞയുടനെ പറഞ്ഞു.

രാ:—വയറു നിറഞ്ഞിരിക്കുന്നതുകൊണ്ടു വീർപ്പു മുട്ടുന്നു. [illegible]ശേഷം പാടുവാൻ അധികം സാധിക്കയില്ല.

ക:—എങ്കിലും കുട്ടന്റെ പാട്ടു് ഇതാ ചെല്ലമ്മയെ ലജ്ജിപ്പിച്ചിരിക്കുന്നു.

രാ:—ഞാൻ വീട്ടിലിരുന്നു പഠിച്ചതുപാടി. പട്ടണത്തിലെ പരിഷ്കാരമുറകളൊന്നും എനിക്കറിഞ്ഞുകൂട.

ക:—ഈ പട്ടണത്തിൽ കുട്ടനോടു കിടനില്ക്കുവാൻ സംഗീതത്തിൽ ആരും കാണുകയില്ല. ഇതുപോലെ തന്നെ വീട്ടിലെ മററു പഠിത്തങ്ങളിലും സാമർത്ഥ്യം സമ്പാദിച്ചിട്ടുണ്ടോ?

രാ:—എന്തോ എനിക്കറിഞ്ഞുകൂടാ.

ക:—എന്തായാലും അങ്ങത്തെ അപകടംകൊണ്ടു എന്റെ ജന്മനക്ഷത്രദിവസം ഒരു ദുർദ്ദിനമെന്നു ഞാൻ ഇങ്ങോട്ടു വന്നപ്പോൾ ശപിച്ചെങ്കിലും, കുട്ടന്റെ സൗഹാർദ്ദലാഭത്താൽ അങ്ങത്തേയ്ക്കും എനിക്കും ഇന്നു

സ്വാമിനാംതന്നെ. അങ്ങെയ്ക്കുറങ്ങാറായി. ഞങ്ങളും പോകട്ടെ.

പോ:—ഞങ്ങളെല്ലാം?

ക:—അതെ—നമ്മുടെ രാജശേഖരൻനായർ എന്റെ കൂട്ടത്തിൽ പോരുമെന്നു ഞാൻ വിശ്വസിക്കുന്നു.

പോ:—ഓഹോ. കുട്ടൻ ഇവിടെ കിടക്കട്ടെ. ഈ രാത്രി നിങ്ങളോടൊരുമിച്ചലയേണ്ട.

ക:—ചെറുപ്പമല്ലേ. അലച്ചിലിൽ ഇത്ര ഭീരുവാണോ കുട്ടൻ?

രാ:—ഒന്നിലും കുസലില്ല. എവിടെ പോകണമെങ്കിലും വരാം.

ക:—എന്നാൽ പോകാം.

പോ:—കുട്ടാ. കുട്ടൻ എന്നും ഇവിടെത്താമസമാക്കണമെന്നാണു് എന്റെ ആഗ്രഹം. ഇല്ലെങ്കിലും ദിവസവും ഇവിടെ വരണം എന്നു പ്രത്യേകം അപേക്ഷയുണ്ടു്.

ക:—ഓഹോ, ഞാനീകുട്ടനെ വിടാനല്ല ഭാവം. ഒന്നുകിൽ അവിടെ, ഇല്ലെങ്കിൽ ഇവിടെ.

എന്നു പറഞ്ഞു കുറുപ്പു രാജശേഖരന്റെ കയ്യിൽ പിടിച്ചുംകൊണ്ടു യാത്രയായി.

---

# അദ്ധ്യായം ൧൨

## വമ്പന്റെ ആതിഥ്യം.

കിട്ടുണ്ണിക്കുറുപ്പ് ആരെന്നറിവാൻ വായനക്കാൎക്കു ജിജ്ഞാസയുണ്ടായിരിക്കാം. കുറുപ്പിനു ഉദ്ദേശം അമ്പതു വയസ്സു പ്രായംകാണും. എങ്കിലും ഒരു മുപ്പതു വയസ്സുചെന്ന ഒരു ബലിഷ്ഠകായന്റെ ഉന്മേഷവും ഓജസ്സും അദ്ദേഹത്തിനുണ്ട്. കാഴ്ചയിൽ കുറുപ്പു സുമുഖനാണ്. എന്നാൽ ഒരു നിമിഷംപോലും നല്ല സ്വബോധത്തോടുകൂടി കുറുപ്പിനെ കാണുന്നതല്ല. അദ്ദേഹത്തിന്റെ സ്വദേശം കിഴക്കെക്കല്ലടയാണെങ്കിലും പതിമ്മൂന്നുകൊല്ലമായിട്ടു കുറുപ്പു താമസിക്കുന്നതു തിരുവനന്തപുരത്താകുന്നു. ഇവിടെയും അദ്ദേഹത്തിനു ഒരു ഗൃഹവും സ്വന്തമായുണ്ട്. എന്നാൽ അവിടെ താമസക്കാരായി കുറുപ്പും ഭൃത്യന്മാരും അല്ലാതെ വേറെ ആരുമില്ല. കുറുപ്പു കുടുംബത്തിൽ ഏകനും നല്ല സ്വത്തുള്ളവനും വളരെ ഉദാരശീലനും എഫ്-എ. ജയിച്ച ആളും ആയിരുന്നതുകൊണ്ടു തിരുവനന്തപുരത്തെ ഉയൎന്ന സദസ്സുകളിൽ അദ്ദേഹം ഗണ്യനായ ഒരു മാന്യൻ ആയിരുന്നു. അദ്ദേഹത്തിനു ഭാൎയ്യയോ മക്കളോ മരുമക്കളോ അച്ഛനമ്മമാരോ ആരുമില്ല. ചെറുപ്പത്തിൽ ഒരു വിവാഹംചെയ്തെങ്കിലും, ആ ഭാൎയ്യ ആയിടതന്നെ മരിച്ചുപോയതുകൊണ്ട് പിന്നെ വിവാഹം ചെയ്തിട്ടില്ല. പാശികളി, മധുപാനം ഈ ദുൎവിഷയങ്ങളിൽ ഒട്ടുവളരെ പണം അദ്ദേഹം ചിലവിട്ടിരുന്നു. ശങ്കരപ്പിള്ളപോറ്റൂർ തുടങ്ങിയ മാന്യന്മാരായ പല സ്നേഹിതന്മാരും 'ഗൗരവ'മായി ശാസിച്ചിട്ടും നിൎബന്ധമായപേക്ഷിച്ചിട്ടും ഈ ദുൎവാസനയെ ഉപേക്ഷിക്കുവാൻ കുറുപ്പു തുനിഞ്ഞിട്ടില്ല. തന്റെ ജീവിതം ഇത്രത്തോളം സമാധാനകരവും ആഹ്ലാദപ്രദവും ആയി നയിക്കുന്നതിനു

സാധിക്കുന്നതുതന്നെ ഈ പാൎട്ടികളിലും മദ്യപാനവും ആണെന്നാണു കുറുപ്പിന്റെ വിശ്വാസം. മററു യാതൊരു ദോഷവും അദ്ദേഹത്തിനില്ല. സാധുവെന്നും ധനികനെന്നും ഉള്ള ഭേദംകൂടാതെ തന്റെ ധനവും ദേഹവും സ്വാധീനവും ദാനംചെയ്വാൻ അദ്ദേഹം സദാ സന്നദ്ധനാണു്. പാൎട്ടികളിസ്ഥലങ്ങളിലും മദ്യപാനാവസരങ്ങളിലും കണ്ടുമുട്ടാറുള്ള ആഭാസന്മാരും ചട്ടമ്പികളും അവരുടെ ദൈവമായിട്ടാണു കുറുപ്പിനെ കരുതാറുള്ളതു്. പഠിക്കാൻ പണമില്ലാതെ ക്ലേശിക്കുന്ന അനവധി യുവാക്കന്മാർ കുറുപ്പിന്റെ ഔദാൎയ്യബുദ്ധിയുടെ ആഴം എത്രയുണ്ടെന്നറിവാൻ ഇതുവരെ ശ്രമിച്ചിട്ടും സാധിച്ചിട്ടില്ല. മദ്യസേവകൊണ്ടും സ്വാഭാവികമായ ക്രമലില്ലായ്മകൊണ്ടും സംഭാഷണത്തിൽ അല്പം തുറന്ന മട്ടുകാരനായ കുറുപ്പിൽ വിടത്വംകൂടി ചില അബദ്ധന്മാർ ആരോപിക്കാറുണ്ടെങ്കിലും പരമാൎത്ഥത്തിൽ അദ്ദേഹം ആ വിഷയത്തിൽ കഠിനമായ വൈരാഗ്യം അനുഷ്ഠിക്കുന്നവനാണു്. വയസ്സു് അമ്പതോളമായെങ്കിലും ഇന്നും ക്രമമായി വ്യായാമംചെയ്തു സുഖമായി ആഹാരം കഴിച്ചു സ്ത്രീവിരക്തനായി ജീവിക്കുന്ന അദ്ദേഹം തന്റെ ജീവിതത്തിൽ വിശേഷാലായി എന്തോ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരാളെന്നു തോന്നും. ശങ്കരപ്പിള്ള പേഷ്കാർ പലപ്പോഴും തന്റെ പുത്രിയെ കിട്ടുണ്ണിക്കുറുപ്പിനു കൊടുത്താലെന്തു് എന്നു് ആലോചിക്കാതിരുന്നില്ല. ആ യുവതി കുറുപ്പുജ്യേഷ്ഠൻ എന്നു വിളിക്കുന്നിടത്തു തേനൊലിക്കുന്നുണ്ടോ എന്നു യാവരും സംശയിച്ചുപോകും. പ്രായം അല്പം കവിഞ്ഞെങ്കിലും കുറുപ്പിനെ ഒരു വൃദ്ധനായി ഒരു തരുണിയും വിചാരിക്കാറില്ല. എങ്കിലും കുറുപ്പിന്റെ പ്രായക്കൂടുതൽ കൊണ്ടു് തന്റെ ആലോചന തന്റെ ഭാൎയ്യയെപ്പോലും അറിയിക്കുവാൻ പേഷ്കാർ അധൈൎയ്യപ്പെട്ടിരുന്നു. ഇങ്ങനെ ഇരിക്കുന്ന സമയത്താണു മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവം നടന്നതു്. പേഷ്കാരും

ചെല്ലമ്മയും രാജശേഖരനെ കണിവച്ചിരിക്കുന്നു എന്നു കിട്ടുണ്ണിക്കുറുപ്പു മനസ്സിലാക്കി. അതിനെസംബന്ധിച്ചു് അദ്ദേഹത്തിനു് ആ യുവാവിനോടു് വല്ല അസൂയയും ഉണ്ടായിട്ടുണ്ടോ എന്നു വഴിയെ അറിയാം.

കുറുപ്പും രാജശേഖരൻനായരും കൂടി മാധവവിലാസത്തു നിന്നും ഇറങ്ങിയപ്പോൾ മണി പത്തരയായി. രാജശേഖരൻ ഉന്തിക്കൊണ്ടു നടക്കുന്ന സൈക്കിൾ ഒരുപദ്രവമെന്നു കരുതി തന്റെ കൈമടക്കി വായിൽവച്ചു് കുറുപ്പു ഒരു ചൂളംവിളിച്ചു. അല്പംകഴിഞ്ഞപ്പോൾ മൂന്നാലുപേർ ആ സ്ഥലത്തെത്തി. കുറുപ്പു രാജന്റെ കൈയ്യിൽനിന്നും ആ സൈക്കിൾ വാങ്ങി "ഇതാരെങ്കിലും ഇപ്പോൾതന്നെ വീട്ടിൽ എത്തിക്കണം" എന്നു പറഞ്ഞു് അവരെ ഏല്പിച്ചു് കുറുപ്പു യാത്രതുടർന്നു. പുറകെ രണ്ടുമൂന്നുപേർ അദ്ദേഹത്തെ അനുഗമിച്ചെങ്കിലും "വേണ്ട ആരുംവരണ്ട" എന്നു വിലക്കി അവരെ പുറകോട്ടയച്ചു. അല്പംനടന്നു് ഒരു ഷാപ്പിൽ കയറി കുറുപ്പു് ഒരു കാൽകുപ്പി ബ്രാണ്ടി കുടിച്ചു. തന്റെ നവസ്നേഹിതനായ രാജശേഖരൻനായർ കാണ്മാൻപാടില്ലാത്ത ഒരു നീചകൃത്യമാണു താൻ ചെയ്യുന്നതെന്നു കുറുപ്പിനശേഷം തോന്നിയില്ല. തന്റെ നവമിത്രത്തിനു് ഒരു വിശേഷ പാനീയം ആവശ്യമുണ്ടോ എന്നു 'ലൗഹ്യം' ചോദിക്കുവാനും അദ്ദേഹം തുനിഞ്ഞില്ല. അതിന്റെശേഷം രാജന്റെ തോളിൽ കയ്യുമിട്ടു ഒരു വടിയും ഊന്നി കുറുപ്പു കൊച്ചുപ്പാറിൻകരെ കൂടി നേരെ കിഴക്കോട്ടു നടന്നു.

കു:—കുട്ടാ കുറുപ്പുചേട്ടൻ ഒരു കുടിയനാണു്.

രാ:—ഇതുകൂടാതെ കഴികയില്ലയോ?

കു:—എനിക്കു സാധിക്കയില്ല. കുടിക്കാതിരുന്നാൽ പത്തു ദിവസംകൊണ്ടു ഞാൻ മരിക്കും.

രാ:—അതെന്താണു്? ദീനംവന്നാൽ ചികിത്സിക്കണം.

കറു:—ആരാലും ചികിത്സിച്ചു ഭേദമാക്കാൻ പാടില്ലാത്ത ഒരു ദീനമാണു് എനിക്കു പിടിപെട്ടതു്.

രാ:—അതെന്താണു്?

കറു:—അതു ഞാനാരോടും പറയാറില്ല. എങ്കിലും കുട്ടനോടു പറയാം. ഞാൻ ഒരു മഹാപാപം ചെയ്തു. അതോർക്കുമ്പോഴും ഞാൻ നടുങ്ങുന്നു. അതിന്റെ ഓർമ്മ വരാതിരിക്കുവാനും വന്നാലും മനസ്സിനെ ബാധിക്കാതിരിക്കുവാനും ഞാൻ എന്റെ സ്വബോധം കുടിച്ചു കളയുകയാണു്.

രാ:—ആ പാപം എന്താണു്?

കറു:—അതു ഞാൻ പറയുകയില്ല. ഒരു കാലത്തു കുട്ടനെ അറിയിക്കാം.

രാ:—പശ്ചാത്തപിച്ചല്ലേ പാപം തീർപ്പിക്കേണ്ടതു്?

കറു:—പശ്ചാത്താപത്തിനു ഞാൻ ശക്തനല്ല. മറുജന്മത്തിൽ ഒരുകാലത്തു പാപവിമോചനം ഉണ്ടാകുമെന്നു് എനിക്കു വിശ്വാസമുണ്ടു്. അതുവരെ ജീവിച്ചിരിക്കുവാനാണു ഞാനിങ്ങനെ ചെയ്യുന്നതു്.

രാ:—അവിടത്തേക്കു ഭാര്യയും മക്കളും മറ്റുമില്ലയോ?

കറു:—എനിക്കാരും സ്വജനങ്ങളുമില്ല. ഞാൻ ഏകൻ തന്നെ. ഞാൻ ഒരു ദുർവ്വിഷയത്തിൽക്കൂടി അകപ്പെട്ടിട്ടുണ്ടു്.

രാ:—അതെന്താണു്?

കറു:—പാശികളി.

രാ:—അതെന്തിനു്?

കറു:—ഒരു നേരമ്പോക്കിനു്. വാശിയുള്ള കളിയിലല്ലാതെ ഒരു രസമില്ല.

രാ:—നാടകം കാണുന്നതു രസമല്ലയോ?

കറു:—അതെ. നല്ല നാടകമേ കാണാൻ രസമുള്ളു. ആ ദിവസങ്ങളിൽ ഞാൻ കളിക്കാറില്ല.

ക:—പോലീസുകാരുടെ ഒരു ശല്യമാണു പാറയൻപാപ്പു. അവർക്കു കള്ളസ്സാക്ഷികളെ ഉണ്ടാക്കുവാനും, കള്ളക്കേസുകൾ സൃഷ്ടിക്കുവാനും, വിരോധികളെ അപമാനിക്കുവാനും പാപ്പുവാണു സഹായം. കൊലക്കേസിൽ ഉൾപ്പെട്ടാലും പാപ്പുവിനെ അവർ തൊടുകില്ല. പോരെങ്കിൽ പാപ്പുവിന്റെ പേരിൽ അത്ര ധൈര്യമായി ആരും കേസുംകൊണ്ടു പുറപ്പെടുകയില്ല.

താ:—മററവരോ?

ക:—അവരിൽ ആ കറുത്ത ക്രൂരനാണു പ്രസിദ്ധ കേ. ഡി. യായ കാക്കശ്ശിട്ടൻ. അവൻ എന്തും ചെയ്യും. അവനെ എത്ര അടിച്ചാലും അവൻ നേരു പറകയില്ല. പോലീസുകാർ ഉപേക്ഷിച്ചുവിട്ടിരിക്കുന്ന ഒരു കേ. ഡി. യാണവൻ. അവന്റെ ആ തൊഴിൽ തുടരുകതന്നെ.

താ:—നല്ല യോഗ്യന്മാർ.

ക:—ആ ഇരുണ്ട ശൂരനായൻ കൊള്ളത്തു പാതകൻ എന്ന പ്രസിദ്ധനായ കള്ളൻ. അവൻ എവിടെയും കടന്നു മോഷ്ടിക്കും. ആരും അറിയുകയില്ല. അവനെപ്പിടിച്ചു എത്ര മർദ്ദിച്ചാലും ഒന്നും കിട്ടുകയുമില്ല.

താ:—ഇവരാരും ഇതേവരെ ഒരു കേസിലും അകപ്പെട്ടിട്ടില്ലയോ?

ക:—ഒന്നോ രണ്ടോ കേസിൽ അവരുടെ ചെറുപ്പകാലത്തു കുടുങ്ങിയിട്ടുണ്ടു്. ഇപ്പോൾ അവരെ കുടുക്കാൻ ആർക്കും ധൈര്യമില്ല.

താ:—ഇവരെല്ലാം ഇവിടുത്തെ ഇത്ര ഭക്തന്മാരാണോ?

ക:—അവരെ ഞാൻ സ്നേഹിക്കുന്നു എന്നാണു അവരുടെ വിചാരം. വിശ്വസിക്കുന്നവരെ അവർ ഉപദ്രവിക്കയില്ല. പിന്നെ എന്റെ പണംകൊണ്ടായിരിക്കാം കുറച്ചു ഭയവും ബഹുമാനവും ഉള്ളതു്.

രാ:—ഇവരുടെ കൂട്ടുകാരനു് അവിടത്തേയ്ക്കു ദുഷ്പേരുണ്ടാകയില്ലയൊ?

ക:—എനിക്കിവരുടെ കൂട്ടൊന്നുമില്ല. ഞാൻ പറയുന്നതിനെ ധിക്കരിച്ചു് അവർ ഒന്നും പ്രവർത്തിക്കാറില്ല എന്നേയുള്ളു. കളിസ്ഥലത്തു് ഇവരെ പലപ്പൊഴും കാണും.

രാ:—ഈ കള്ളക്കളിക്കാർ അവിടത്തേയും വഞ്ചിച്ചു നഷ്ടപ്പെടുത്തുകയില്ലയൊ?

ക:—എന്നോടു കളവുകാണിക്കാൻ ആർക്കും ധൈര്യമുണ്ടായിട്ടില്ല. ഈ തമ്പിമാർ മാത്രമേ കള്ളന്മാരായി അവിടെ വരാറുള്ളു. അവർക്കും എന്നെ തോല്പിക്കുവാൻ സാധിച്ചിട്ടില്ല.

രാ:—അപ്പോൾ അവിടത്തേയ്ക്കു ജയമേയുള്ളൊ?

ക:—മിക്കവാറും അത്രേയുള്ളു. പക്ഷെ ആ പണം ഞാൻ അധികം തോററവർക്കു കൊടുത്തേച്ചു പോരും. അങ്ങനെ ഈ കൂട്ടരെല്ലാം എന്റെയടുക്കൽനിന്നു് ഒട്ടു വളരെ പണം വാങ്ങിയിട്ടുണ്ടു്.

ഇങ്ങനെ ഓരോ വർത്തമാനം പറഞ്ഞു് അവർ കിട്ടുണ്ണിക്കുറുപ്പിന്റെ ഭവനത്തിലെത്തി. ഭൃത്യന്മാർ കുറുപ്പിനെ കാത്തിരിക്കുന്നതല്ലാതെ ഇനിയും ഉറങ്ങിയിട്ടില്ല. ഭക്ഷണം വേണ്ട എന്നു പറഞ്ഞു് അദ്ദേഹം ഹാളിൽ പ്രവേശിച്ചു രാജശേഖരനെ ഒരു ചാരുകസേരയിൽ പിടിച്ചിരുത്തി. ആ ഹാൾ അതിരസികനായ ഒരു ചിത്രകാരന്റെ മഹിതമനോധർമ്മത്താലെന്നപോലെ അലങ്കരിച്ചിരുന്നു. അല്പനേരംകൂടി വെടിപറഞ്ഞിരുന്ന ശേഷം അവർ ഉറങ്ങാനായി പിരിഞ്ഞു.

രാജശേഖരൻനായർ മെത്തയിൽചെന്നു പതിച്ചുവെങ്കിലും ആ യുവാവിന്നുറക്കം വന്നില്ല. അന്നത്തെ സംഭവങ്ങളും അന്നറിഞ്ഞ വാർത്തകളും ആ സുകുമാരന്റെ ഹൃദയത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരിക്കുന്നു. രാമകൃഷ്ണൻതമ്പി

സുകുമാരൻ ഇതാ കിടന്നു കേഴുന്നു. തന്റെ പ്രാണവല്ലഭയായ കമലത്തിന്റെ സ്ഥിതി എന്തെന്നു് ആ യുവാവറിയുന്നില്ല. തന്റെ വിരഹം ആ ഭവനത്തെ എത്രമാത്രം സങ്കടപ്പെടുത്തിയിരിക്കുന്നു എന്നും രാജൻ അറിയുന്നില്ല. രാമകൃഷ്ണൻതമ്പി കമലത്തെ പാണിഗ്രഹണം ചെയ്യുന്ന ആ കഠിനദുഃഖകരമായ സംഭവം മാത്രമേ ആ യുവാവു സങ്കല്പദർശനം ചെയ്യുന്നുള്ളു.

ഈ അവസരങ്ങളിലെല്ലാം അന്നു തനിക്കു പരിചയപ്പെട്ട ചെല്ലമ്മയുടെ ഹൃദയാകർഷകമായ സൗന്ദര്യജ്യോതിസ്സ് ആ കുമാരന്റെ ഹൃദയത്തിൽ നിഴലിക്കാറുണ്ടെങ്കിലും അതിനവിടെ സ്ഥാനംകിട്ടുന്നില്ല. പൊന്നുതായുടെ പുത്രി കനകമംഗലത്തു തങ്കമണിയേക്കാൾ തനിക്കു് ആവശ്യവും വിദൂരവും ആയെന്നുള്ള ബോധമാണോ രാജനെ വിഷമിപ്പിക്കുന്നതു്? അല്ല; ആ കാര്യത്തെപ്പറ്റി ആ യുവാവു ചിന്തിക്കപോലും ചെയ്തിട്ടില്ല; ചിന്തിക്കാൻ ശേഷിയും രാജശേഖരന്നിന്നില്ല. അസഹ്യത്തിലും ഒരു വിഗ്രഹത്തിൽ ഉറച്ചുപോയ മനസ്സിനെ പിന്തിരിക്കുവാൻ രാജൻ ശക്തനല്ല. എന്നാൽ തന്റെ ജീവിതസ്വപ്നത്തിന്റെ അപഹർത്താവിനെപ്പറ്റി രാജനു് അല്പമെങ്കിലും അസൂയയുണ്ടോ? ലവലേശമില്ല. തമ്പി കമലത്തിനനുരൂപനല്ല എന്നറിഞ്ഞതുകൊണ്ടു് ആ തരുണിക്കുണ്ടായേക്കാവുന്ന മനസ്താപത്തെപ്പറ്റി ആ യുവാവു വ്യസനിച്ചു. തനിക്കെന്തുചെയ്യാൻ കഴിയും. വിവരമെല്ലാം കിട്ടപിള്ളയെ അറിയിക്കയോ? ഛീ! അതൊരിക്കലും പാടില്ല. വിരോധംകൊണ്ടു താൻ എഴുതിയതാണെന്നേ വരൂ. എല്ലാം ദൈവം വിധിച്ചപോലെ വരട്ടെ.

ഈ വിധമുള്ള ചിന്തകളിൽ മുഴുകി പ്രകാശമായപ്പോൾ ദുസ്വപ്നപീഡിതനായി രാജൻ ഒന്നു മയങ്ങി.

---

# അദ്ധ്യായം ൧൩

യുവാക്കന്മാരുടെ വിഷമം

രാജശേഖരൻനായർ കിട്ടുണ്ണിക്കുറുപ്പിന്റെ കൂട്ടത്തിൽ താമസമുറപ്പിച്ചു. ഒരുമാതിരി ഉയർന്ന സദസ്സുകളിലെല്ലാം രാജനു പരിചയവും പ്രവേശനവും ലഭിച്ചതുകൂടാതെ കുറുപ്പിന്റെ സ്വാധീനതയാൽ ഒരുമാതിരി ചട്ടമ്പികളും രാജനെ സസ്നേഹം ആദരിച്ചുവന്നു. ശങ്കരപ്പിള്ള പേഷ്കാരുടെ ഭവനത്തിൽ രാജൻ മിക്കദിവസവും പോകാതിരിക്കയില്ല. അവർ രാജനെ നിലയ്ക്കല്ല വച്ചിരിക്കുന്നതു്. ചെല്ലമ്മയും സ്വാതന്ത്ര്യമായി ആ യുവാവിനോടു പെരുമാറിത്തുടങ്ങി. സുന്ദരനായ രാജന്റെ സംഗീതസാമർത്ഥ്യം അസാധാരണമായിരുന്നതിനാൽ പലപ്പോഴും ചെല്ലമ്മയെ സഹായിക്കുവാനും മറ്റും ആ യുവാവു നിർബ്ബന്ധിതനായി. ഇങ്ങനെയുള്ള അവസരങ്ങൾ കഴിയുന്നതും വർദ്ധിപ്പിക്കുവാൻ പേഷ്കാരും ഭാര്യയും മകളും വേണ്ടിടത്തോളം ശ്രമിക്കാതിരുന്നില്ല. താൻ പഠിച്ച വിദ്യ ആകെയും ഉപദേശിച്ചുകൊടുക്കുവാൻ രാജശേഖരൻ സദാ സന്നദ്ധനായിരുന്നു. എന്നാൽ ചെല്ലമ്മ തന്നിൽ അനുരക്തയായി ചമഞ്ഞിരിക്കുന്നു എന്നു് രാജൻ കുറേശ്ശെ ധരിച്ചുതുടങ്ങി. അതിനുതിനു രാജൻ കൂടുതൽ വിഷമത്തിലുമായി. കിട്ടുണ്ണിക്കുറുപ്പ്, രാജൻ ഒരിക്കലും ഏതുതരക്കാരനെന്നു തീർച്ചപ്പെടുത്തി. പരീക്ഷകളൊന്നും പാസ്സായിട്ടില്ലെങ്കിലും അസാധാരണമായ അതുപോലെ ലൗകികജ്ഞാനവും, സംസ്കൃതം, തമിഴ്, ഹിന്ദുസ്ഥാനി ഈ ഭാഷകളിൽ നല്ല പാണ്ഡിത്യവും, മലയാളത്തിൽ നിസ്തുലമായ സാമർത്ഥ്യവും സമ്പാദിച്ചിട്ടുള്ള ആ കുമാരൻ വല്ല രാജകുമാരനോ പ്രച്ഛന്നവേഷധാരിയായി സഞ്ചരിക്കുകയായിരിക്കാം എന്നായിരുന്നു പേഷ്കാർ

തുടങ്ങിയവർ രാജനെസംബന്ധിച്ച് അനുമാനിച്ചിട്ടുണ്ടായിരുന്നതു്. അതിനാൽ തങ്ങളുടെ പുത്രിയുടെ ഭർത്താവായി ആ സുഭഗകുമാരനെ ലഭിക്കുന്നതു് ഒരു മഹാഭാഗ്യമായി ഘോഷ്കരും ഭാര്യ മാധവിഅമ്മയും വിചാരിച്ചതിൽ വിസ്മയിപ്പാനില്ല. മാതാപിതാക്കന്മാരുടെ പ്രോത്സാഹനംകൂടി കിട്ടിയപ്പോൾ ചെല്ലമ്മ സന്തുഷ്ടയും സമാധാനചിത്തയും ആയി രാജനുമായുള്ള വിവാഹജീവിതത്തിൽ താൻ അനുഷ്ഠിക്കേണ്ട മുറകളെപ്പററി ചിന്തിച്ചു തുടങ്ങി. ഇനി ഈ കാര്യം ഇങ്ങനെ സന്ദിഗ്ദ്ധപക്ഷത്തിൽ ഇട്ടുകളയുന്നതു ഭംഗിയല്ല എന്നു വിചാരിച്ചു ഘോഷ്കർ തന്റെ ഉദ്ദേശ്യം കിട്ടുണ്ണിക്കുറുപ്പിനെ ധരിപ്പിക്കുകയും കുറുപ്പു ഒരു ദിവസം രാജനോടു ചോദിക്കുകയും ചെയ്തു.

കുറു:—കുട്ടാ, ഞാൻ ഒരു കാര്യം ചോദിക്കട്ടെയോ?

രാ:—ചോദിക്കാമല്ലോ.

കുറു:—കുട്ടന്റെ കുടുംബസ്ഥിതിയും ഒന്നും അറിയിക്കേണ്ട. ഇതൊന്നുമറിഞ്ഞതില്ലെങ്കിലും കുട്ടന്റെ സകലവിധത്തിലുമുള്ള ഉൽകൃഷ്ടതകളെപ്പററി വിശ്വാസമുള്ള ഒരു മാന്യൻ കുട്ടനെക്കൊണ്ടു് ഒരു വിവാഹം ചെയ്യിക്കുവാൻ ആഗ്രഹിക്കുന്നു എന്നതിൽ എന്തുത്തരം കുട്ടൻ പറയും.

രാ:—ആ മാന്യൻ ആരെന്നറിഞ്ഞാൽ അദ്ദേഹത്തിന്റെ സ്ഥിതിനോക്കി ഉചിതമായ ഉത്തരം പറയും.

രാജൻ ഈവിധമുള്ള ഒരു പ്രശ്നം കുറേനാളായി പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. അതിനാൽ കുറുപ്പിന്റെ ചോദ്യം [illegible] യുവാവിനു് ഒട്ടും സ്തോഭജനകമായിരുന്നില്ല.

കുറു:—അങ്ങനെ ആഗ്രഹിക്കുന്ന ആൾ ഞാനാണ്. തങ്ങണിയുടെ ഭാഗ്യമിത്രത്തിന്റെ പുത്രിയും ആരെന്നു വിചാരിക്കുക.

രാ:—എന്റെ ഈ അജ്ഞാതവാസകാലത്ത് എന്നെപ്പറ്റി ഒന്നും ഞാൻ തന്നെയും അറിയിക്കയില്ലെന്ന് ഒരു ശപഥമുണ്ട്.

കരു:—കുട്ടൻ നായരല്ലേ?

രാമ:—അതെ.

കരു:—വിവാഹം കഴിച്ചിട്ടുള്ള ആളാണോ.

രാ:—അല്ല.

കരു:—പിന്നെയെന്ത്?

രാ:—ഇപ്പോഴും ഞാൻ പറവാൻ അശക്തനാണ്. എനിക്ക് ആ കുട്ടിയുടെ ഭർത്താവായിരിക്കാൻ സാധിക്കയില്ല. വിരോധം കൂടാതെ അവിടുന്ന് ഈ കാര്യം ഒഴിക്കണം.

കരു:—എന്നാൽ അസാദ്ധ്യമാണ്.

രാ:—എന്തുകൊണ്ട്?

കരു:—ഞാൻ ആ കുട്ടിയെ വിവാഹം ചെയ്വാൻ ആഗ്രഹിക്കുന്നു; അതിനാൽ കുട്ടന്റെ വിവാഹത്തിനു ഞാൻ സമ്മതിക്കയില്ല; എന്നാണ് അവളുടെ വിശ്വാസം. എങ്കിലും ഈ കാര്യം മറ്റൊരാളെ ഏല്പിക്കാൻ പാടില്ലാത്തതാകയാൽ എന്നെ ഏല്പിച്ചു എന്നേയുള്ളൂ.

രാ:—എന്നാൽ അവിടുത്തേക്കു വിവാഹം ചെയ്യാമല്ലോ.

കരു:—എനിക്കതിനു വിരോധമില്ലെന്നാണ് ആ സാധുക്കുട്ടിയുടെ വിശ്വാസം. പക്ഷേ കുട്ടനെപ്പോലെതന്നെ വിവാഹം ചെയ്യുന്നതിന് എനിക്കും ചില പ്രതിബന്ധങ്ങളുണ്ട്. എന്റെ ഭാര്യ മരിച്ചിട്ട് ൨൨ കൊല്ലമായി. ഇനിയും ഞാൻ വിവാഹം ചെയ്യാതിരിക്കുന്നത് എനിക്ക് പെണ്ണു കിട്ടാഞ്ഞിട്ടായിരിക്കയില്ലല്ലോ.

രാ:—എങ്ങനെ ആയാലും അവിടുന്ന് എന്നെ ഇതിൽ നിന്നു രക്ഷിക്കണം.

കറു:—അപ്രാപ്തനാണെന്നു പറഞ്ഞതു മറന്നോ?

രാ:—മറന്നിട്ടില്ല. എനിക്കു മററു ശരണമില്ലാഞ്ഞിട്ടു പറയുന്നതാണു്.

കറു:—ഞാൻ അതിനൊരു വഴി പറഞ്ഞുതരാം. കുട്ടൻ ആ കുട്ടിയുടെ അടുക്കൽ കുട്ടന്റെ വിഷമം അറിയിക്കുക. അവളും നല്ലകൂട്ടത്തിലാണു്. അവളും കുട്ടനെ രക്ഷിക്കും.

രാ:—ഇതു കുറച്ചു വിഷമമുള്ള കാര്യമാണു്. ഒന്നാമതു ഞങ്ങൾക്കു തനിച്ചു സംസാരിക്കുവാൻ സമയം കിട്ടുകയില്ല.

കറു:—അതിനു ഞാൻ വഴിയുണ്ടാക്കിത്തരാം.

ഒരു ദിവസം വൈകുന്നേരം പൂജപ്പുരനിന്നും മാധവിവിലാസത്തേയ്ക്കു പോകുന്ന വഴിക്കാണു് ഈ സംഭാഷണം ഉണ്ടായതു്. അങ്ങനെ ഓരോന്നു പറഞ്ഞു് അവർ മാധവവിലാസത്തെത്തി. അന്നു വിവാഹകാര്യത്തെപ്പററി സംസാരിച്ചു തീർച്ചപ്പെടുത്തിയുള്ള വരവെന്നായിരുന്നു പേഷ്ക്കാർ വിചാരിച്ചതു്. അതിനാൽ അവർ ചെന്നയുടൻ പതിവിൽ കവിഞ്ഞ ലോഹ്യങ്ങളും ഭാവിച്ചു് അവരെ ഇരുത്തി കാപ്പികൊണ്ടുവരുവാൻ ആജ്ഞയും കൊടുത്തു. കാപ്പി കഴിഞ്ഞു് എങ്ങനെയെന്നറിഞ്ഞില്ല പേഷ്കാരും കിട്ടുണ്ണിക്കുറുപ്പും പുറത്തേയ്ക്കും മാതാവു് അകത്തേയ്ക്കും പോയി. രാജനും ചെല്ലമ്മയും മാത്രം ഹാളിൽ ശേഷിച്ചു. അല്പനേരം അവർ മൗനമായിരുന്നു. ആ മൗനമുദ്രയെ ആ തരുണിതന്നെ ധ്വംസിച്ചു.

ചെ:—എന്താ ആലോചിക്കുന്നതു്?

രാജൻ ഞെട്ടിയുണർന്നു! "ഒന്നുമില്ല" എന്നുത്തരം പറഞ്ഞു.

ചെ:—ഇന്നെന്താ മുഖം മങ്ങിയിരിക്കുന്നു. ഒരു വിഷാദം പോലെ തോന്നുന്നു.

“എന്റെ പരമാൎത്ഥമറിഞ്ഞാൽ ചെല്ലമ്മപോലും എന്നെ വിവാഹംചെയ്വാൻ ആഗ്രഹിക്കയില്ല”

“എന്തുകൊണ്ടു്” എന്നു ആ യുവതി മന്ദം ചോദിച്ചു.

രാ:—ആ പരമാൎത്ഥം ഇപ്പോൾ അറിയിക്കുവാൻ ഞാൻ അശക്തനാണു്.

യു:—അവിടുന്നു് ആരായാലും വിവാഹം ചെയ്തില്ലെങ്കിലും ചെയ്താലും അവിടുത്തെ രൂപം എന്റെ മനസ്സിൽനിന്നു പറിച്ചുകളയുവാൻ ഞാൻ അശക്തയാണു്.

രാ:—ഇതാണു് എന്നെ വിഷാദിപ്പിക്കുന്നതു്. ചെല്ലമ്മ ഈ വിധം പറയുകയാണെങ്കിൽ എനിക്കു തിരുവനന്തപുരംവിട്ടു പോകയേ തരമുള്ളൂ. ഒരു സഹോദരിയുടെ ഹൃദയസ്വാസ്ഥ്യത്തിനു ഞാൻ കാരണമാകുന്നതിൽ എനിക്കു കഠിനമായ സങ്കടമുണ്ടു്.

യു:—അവിടുന്നു് എവിടെപ്പോയാലും ഈ ജന്മം അവിടുത്തെ മറക്കാൻ എനിക്കു സാധിക്കയില്ല.

രാ:—ഞാൻ ലൗകികദൃഷ്ട്യാ അവിവാഹിതനാണെങ്കിലും ആത്മദൃഷ്ട്യാ വിവാഹംകഴിച്ചവനാണു്.

യുവതി രാജനെ ഒന്നു സൂക്ഷിച്ചുനോക്കി. അവളുടെ കൃഷ്ണതാരമായ നയനങ്ങൾ അശ്രുകണങ്ങളെ പൊഴിച്ചുകൊണ്ടിരുന്നു. എങ്കിലും അതു പെട്ടെന്നു നിന്നു. “അവിടുന്നു് ഈ പറഞ്ഞതു പരമാൎത്ഥം തന്നെയോ” എന്നു യുവതി ചോദിച്ചു.

രാ:—ഞാൻ കളവു പറകയില്ല.

യു:—എന്നാൽ പിന്നെ അവിടുന്നു ലൗകികമായ ആ ക്രിയ ഒഴിക്കാഞ്ഞതെന്തു്? അവിടുത്തെ അനുഗ്രഹത്തെ തടയുന്ന സ്ത്രീയോ പുരുഷനോ ഈ ലോകത്തിൽ മനുഷ്യരൂപത്തിൽ ജീവിക്കുന്നുണ്ടോ?

രാ:—അതൊക്കെ തൽക്കാലം രഹസ്യമായി സൂക്ഷിക്കുവാനേ തരമുള്ളൂ. ഒരു കാലത്തു്, താമസിയാതെ തന്നെ, ഞാൻ അറിയിച്ചുകൊള്ളാം.

കരു:—അതൊരിക്കലുമില്ലല്ലൊ—ഏതായാലും വളരെ സന്തോഷമായി.

തമ്പി:—ഇദ്ദേഹം ആരാണു്.

കരു:—എന്റെ ഒരു സ്നേഹിതൻ. വടക്കനാണു്. പേരു കേശവൻനായർ. വെറുതെ തിരുവനന്തപുരം കാണ്മാൻ വന്നു. അപ്പോൾ എന്നു പോകുന്നു തിരിച്ചു്?

തമ്പി:—ഇനി 26-ാം-ക്കെ ഉള്ളൂ. എന്തിനു; നേരത്തെ അവിടെ ചെന്നിട്ടു കാര്യം?

കരു:—അടിയന്തിരം കേമമായിട്ടോ?

തമ്പി:—അതെ അതെ. അവിടുത്തെ അടിയന്തിരം മോശമാക്കുവാൻ സാധിക്കയില്ല. എത്ര പിടിച്ചാലും അഞ്ഞൂറുപറയരി വയ്ക്കേണ്ടിവരും.

കരു:—അപ്പോൾ ചില്ലറയൊന്നും അല്ലല്ലൊ. ആരുടെ കുട്ടി തരക്കേടില്ലയോ?

തമ്പി:—വലിയ തരക്കേടില്ല. പക്ഷെ അതാരു നോക്കി? അഥവാ കുറെ മോശമായിരുന്നാലും നിവൃത്തിയെന്തു്? അമ്മാവന്റെ നിർബന്ധമാണു്.

കരു:—കിട്ടപിള്ള സ്വത്തു് ഇപ്പോൾ ധാരാളം മുതൽ കൂട്ടിയിട്ടുണ്ടല്ലൊ. ഇല്ലേ?

തമ്പി:—കുറെയൊക്കെയുണ്ടു്. എല്ലാംകൂടി ഒരു പത്തുലക്ഷത്തിനു വകയായിരിക്കും. അത്രയുള്ളൂ. എവിടെനിന്നോ തെണ്ടിക്കേറിച്ചെന്ന ഒരു ചെറുക്കനാണു കുടുംബകാര്യം നോക്കിക്കൊണ്ടിരുന്നതു്. അവൻ കുറെയെല്ലാം അമുക്കിക്കളഞ്ഞു. അതുകൊണ്ടു് എന്നെ അമ്മാവൻ വിടുകില്ല.

കരു:—അപ്പോൾ തിരുവനന്തപുരത്തെ താമസം തമ്പി ഉപേക്ഷിക്കയോ?

തമ്പി:—അല്ലാതെന്തു നിവൃത്തി? എങ്കിലും കൂടക്കൂടെ ഇങ്ങു വരാമല്ലൊ.

ഉടനെ ഉണ്ണിയിൽ ഉപ്പൻ എന്ന കുപ്രസിദ്ധനായ കെ. ഡി. തലവനെ ഒരു ഹെഡ്കാൺസ്റ്റബിളോടുകൂടി രാമകൃഷ്ണൻതമ്പി തന്റെ പുറകിലായിക്കണ്ടു. അവരെ മുമ്പിലേക്കു വിളിച്ചതിൽ വരാത്തതിനാൽ തമ്പി അങ്ങോട്ടുതന്നെ തിരിച്ചു. തമ്പി പോയിക്കഴിഞ്ഞപ്പോൾ കുറുപ്പു രാജന്റെ നേരെ തിരിഞ്ഞുനോക്കി. ആ യുവാവിന്റെ മുഖം ക്ലാനമായിരിക്കുന്നതുകണ്ടു് "എന്താ കുട്ടാ വല്ലാതിരിക്കുന്നതു്" എന്നു കുറുപ്പു ചോദിച്ചു.

തമ്പിയെ കണ്ടപ്പോൾതന്നെ രാജൻ ആളെ മനസ്സിലാക്കി. തന്നെ തമ്പി മനസ്സിലാക്കാതിരിക്കുവാനായി തിരിഞ്ഞിരുന്നെങ്കിലും തമ്പിക്കും ഒറ്റ നോട്ടത്തിൽ ആളെ മനസ്സിലായി. അതാണയാൾ പലതും കുറച്ചും ആ തെണ്ടിച്ചെറുക്കനെ ഊന്നി നിന്ദിച്ചും വർത്തമാനം പറയാനിടയായതു്. തമ്പി പറഞ്ഞതു മുഴുവൻ പരമാർത്ഥമെന്നും വിവാഹം 28-ാം- നടക്കുമെന്നും രാജൻ വിശ്വസിച്ചു. അങ്ങനെ കോപംകൊണ്ടും വ്യസനംകൊണ്ടും എന്നാൽ ഒന്നും പുറത്തുകാണിക്കുവാൻ പാടില്ലാത്ത വിഷമംകൊണ്ടും രാജൻ ബോധരഹിതനായിരുന്ന സമയത്താണു് കുറുപ്പിൽ നിന്നും ഈ ചോദ്യം ഉണ്ടായതു്.

രാ:—ഒന്നുമില്ല. ഒരു തലവേദന.

കു:—എന്നാൽ നമുക്കു പൊയ്ക്കളയാം. തലവേദനയ്ക്കീ സ്ഥലം കൊള്ളുകില്ല.

രാ:—അതു പറയാൻ മടിച്ചു ഞാൻ ഇരിക്കയായിരുന്നു.

കു:—ഏയി. അതു സാരമില്ല. പൊയ്ക്കളയാം.

എന്നു പറഞ്ഞു കുറുപ്പും രാജനും ഉടനെ എഴുന്നേററു. അവർ പെട്ടെന്നു പോകുന്നതു കണ്ടപ്പോൾ തമ്പി സന്തുഷ്ടനായി. തന്റെ സംഭാഷണത്തിന്റെ ഉദ്ദേശ്യം ഫലിച്ചു എന്നു് അയാൾ അഭിമാനിച്ചു. അവർ വീട്ടിലേയ്ക്കു പോവുകയാണോ എന്നറിവാനായി തമ്പിയും ഉപ്പനും കൂടി പുറത്തേയ്ക്കു വന്നു. അവർ നേരെ പോവുകതന്നെ

ആയിരുന്നു. തമ്പി നേരെ ഉപ്പന്റെ കരത്തിൽ കടന്നു പിടിച്ചുംകൊണ്ടു് ഗേററിങ്കൽ നിന്നു് അല്പം മാറി ഒരു ഇരുളിൽ ചെന്നു ചോദിച്ചു "കൃഷ്ണപിള്ളേ എനിക്കൊരുപകാരം ചെയ്യണം"

ഉണ്ണിയിൽ ഉപ്പൻ എന്നാണു് ആ മനുഷ്യൻ സാധാരണ അറിയപ്പെടുന്നതെങ്കിലും വാസ്തവത്തിലുള്ള നാമധേയം കൃഷ്ണപിള്ള എന്നായിരുന്നു. ഉണ്ണി എന്നതു് അയാളുടെ വീട്ടുപേരും ഉപ്പൻ എന്നതു് അയാളുടെ ചോരക്കണ്ണിനെ സൂചിപ്പിക്കുന്ന ഒരു ബിരുദവും ആയിരുന്നു.. ചിലർ അയാളെ ചോരക്കണ്ണൻ കൃഷ്ണപിള്ള എന്നും വിളിക്കാറുണ്ടു്. ഒട്ടുവളരെ കേസുകളിൽ കുടുങ്ങുകയും ഒട്ടുവളരെ ശിക്ഷകൾ അനുഭവിക്കുകയും ചെയ്തിട്ടുള്ള ഈ മനുഷ്യൻ ചോരക്കണ്ണനെങ്കിലും അയാളുടെ 'കണ്ണിൽ ചോരയില്ല.' ഏതക്രമവും പ്രവർത്തിപ്പാൻ അയാൾക്കു് ഒരു മടിയുമില്ല. പണംവേണം എന്നുമാത്രമേയുള്ളു. വിശ്വാസവഞ്ചനയും മൃഗീയകർമ്മവും അയാളുടെ കൂടപ്പിറപ്പാണു്. കാഴ്ചയിൽ പരമയോഗ്യൻ, കാതിൽ വൈരക്കടുക്കൻ, നാലു വിരലുകളും നിറച്ചു പലമാതിരി മോതിരങ്ങൾ, രണ്ടു കൈയിലും ഓരോ കനക വലികാരച്ചങ്ങല, ഇടത്തു കൈയിൽ കനകമയമായ ഒരു റിസ്റ്റ്‌വാച്ചു്, കഴുത്തിൽ സ്വർണ്ണനൂൽകൊണ്ടു കെട്ടിയ ഒരു പവിഴമാല, മുണ്ടു കവണി ബനിയൻ, നാമാ കൈയിൽ ചുഴററിക്കൊണ്ടിരിക്കുന്ന തുംഗെററുത്ത അരറാത്തൽ ഓട്ടുകൊണ്ടോരു കൂർത്ത മൊട്ടോടുകൂടിയതും ആയ ഒരു മലാക്കാ ചൂരൽ, മടിയിൽ നിവിർത്താൽ അരമുഴം നീളമുള്ള ഒരു മടക്കുകത്തി, ഇവയെല്ലാം ഉണ്ണിയിൽ ഉപ്പൻ അഥവാ ചോരക്കണ്ണൻ കൃഷ്ണപിള്ളയുടെ വിശേഷാലങ്കാരങ്ങളാണു്. ഉപ്പൻ എന്നാണു കൃഷ്ണപിള്ളയെ കൂട്ടരെല്ലാം വിളിക്കാറുള്ളതെങ്കിലും കൃഷ്ണപിള്ള എന്നാരെങ്കിലും വിളിച്ചാൽ പ്രത്യേകം സന്തോഷമുണ്ടു്. അതിനാൽ തമ്പിയോടു സംതൃപ്തനായി മറുപടി പറഞ്ഞു.

"കുട്ടാ ഇപ്പോൾ കണ്ട തമ്പിയാണു പണ്ടത്തെ കേശവൻതമ്പിയുടെ ഓമനപ്പുത്രൻ രാമകൃഷ്ണൻ തമ്പി"

രാ:—അതു ഞാൻ ഊഹിച്ചു. അയാളുടെ വിവാഹം തീർച്ചപ്പെടുത്തി എന്നും പത്തുലക്ഷംരൂപ അയാളുടെ കൈവശമായി എന്നും അല്ലെ പറഞ്ഞതു്.

ക:—ഏയി. കുട്ടനിത്രബുദ്ധിയില്ലയോ? അവൻ പറഞ്ഞതിനൊക്കെ നേരെ വിപരീതം ധരിച്ചാൽമതി. അതല്ലെ കുട്ടന്റെ പേരും ഞാൻ തെററിച്ചു പറഞ്ഞതു്.

രാ:—എങ്കിലും അയാളുടെ അമ്മാവനു് ഏക ഭാഗിനേയനാകകൊണ്ടു് അയാൾ പറഞ്ഞതുപോലെ നടക്കാൻ വഴിയുണ്ടല്ലൊ.

ക:—അതൊന്നും നടക്കുകയില്ല. ഞാൻ പറഞ്ഞതു ഫലിക്കുമൊ എന്നു പരീക്ഷിക്കുവാൻ ഇനി അധികം ദിവസം വേണ്ടല്ലൊ. ഇന്നു ൧൩-ാംനു. ഇനി ൧൨ ദിവസം മാത്രം.

കറുപ്പിനു് ഇതൊരു വാക്പരീക്ഷമാത്രം. രാജന്റെ വിധിപരീക്ഷയാണു ഇതെന്നു കറുപ്പറിയുന്നില്ല.

രാ:—ഇയാൾ ഇത്ര വഞ്ചകനൊ?

ക:—കണ്ടില്ലെ, അവൻ എങ്ങൊട്ടാണു നമ്മുടെ അടുക്കൽനിന്നുപോയതു്. ഈ ലോകത്തിലേക്കും ദുർമ്മാനസനും വഞ്ചകനും മഹാപാപിയും ആയ ഒരു കെ-ഡി-യുടെ അടുക്കലേക്കു്.

രാ:—അയാളും ഒരു ചട്ടമ്പിയൊ.

ക:—ചട്ടമ്പിമാരുടെ എന്നല്ല മനുഷ്യാധമന്മാരുടെ ഗുണങ്ങളെല്ലാം മൂർത്തീകരിച്ച ഒരു മൃഗം.

രാ:—അയാളെക്കണ്ടിട്ടു വളരെ യോഗ്യനാണെല്ലൊ.

ക:—ഇത്തരം എത്ര യോഗ്യന്മാർ ഈ നഗരത്തിൽ നീചമായ തൊഴിൽകൊണ്ടുപജീവിക്കുന്നു.

രാ:—ഇക്കൂട്ടരെയെങ്കിലും പോലീസുകാർ അമർത്താതെ തുള്ളതാം.

ക:—അവരുടെ കഥ ശബ്ദിക്കാതിരിക്കണം. അവർക്കു പണംകിട്ടിയാൽ വാദി പ്രതിയാകും. ഉദ്യോഗസ്ഥൻ കള്ളനാകും. കൊന്നവൻ ഇരിക്കെ കൊല്ലാത്തവൻ തൂങ്ങും. ഈയിടെ അല്പം ഭേദമായി ചിലർ ആ ഡിപ്പാർട്ടുമെന്റിൽ ഉണ്ടായിവരുന്നുണ്ടു്. അവരുടെ ഗതി എന്തോ! ആകട്ടെ കുട്ടനും ചെല്ലമ്മയും ആയി എന്തെല്ലാം സംസാരിച്ചു.

രാ:—അവിടുന്നു പറഞ്ഞതുപോലെ ഞാൻ എനിക്കുള്ള വിഷമം തുറന്നു പറഞ്ഞു. പക്ഷെ അതൊന്നും ഫലിച്ചില്ല. ഒടുവിൽ ഞാൻ വേറൊരാളെ വിവാഹംചെയ്യാൻ കാത്തിരിക്കുന്ന ആളാണെന്നു പറഞ്ഞപ്പോൾ ഫലിച്ചു. എങ്കിലും അത്ര സുഖമായിട്ടല്ല പിരിഞ്ഞതു്.

ക:—അങ്ങനെ കുട്ടൻ ആകപ്പെട്ടിട്ടുണ്ടോ.

രാ:—ഉണ്ടു്.

ക:—പിന്നെയെന്തു് ആലോചിപ്പാനുള്ളതു്? ഞാൻ പേഷ്കാരദ്ദേഹത്തിനോടു വിവരം പറഞ്ഞു. അദ്ദേഹത്തിനും അത്ര സുഖിച്ചില്ല. എന്നെ തെറ്റിദ്ധരിക്കുന്നുണ്ടായിരിക്കാം. എന്തും ധരിക്കട്ടെ.

രാ:—ഒരു വിവാഹാലോചനമൂലം ബന്ധുക്കളെല്ലാം വിരോധികളാകുന്നല്ലോ.

ക:—കനകമൂലം കാമിനിമൂലം കലഹം പലവിധം എന്നല്ലേ പറയുക. അതൊന്നും ഞാൻ കൂട്ടാക്കാറില്ല. എന്റെ ഇഷ്ടംപോലെ ഞാൻ നടക്കും. കുട്ടനും ഒട്ടും വ്യസനിച്ചിട്ടാവശ്യമില്ല.

രാ:—എനിക്കേതായാലും കൂടിയാൽ മൂന്നാഴ്ച ഇവിടെ താമസമുള്ളു.

ക:—പിന്നെ എവിടെപ്പോകും?

ദേഹരക്ഷയ്ക്കായി തന്റെ സൈക്കിൾചാട്ട് രാജൻ വീശി കൊണ്ടിരുന്നു. അതിനാൽ പുറകിൽ നിന്നും അടിച്ച അടി ആ വടിയിൽകൊണ്ടു അല്പം മന്ദീഭവിച്ചാണു തന്റെ തോളിൽ പതിച്ചതു്. ആ അടികൊണ്ടപ്പോൾ രാജന്റെ കണ്ണു തെളിഞ്ഞു. ഒരു ചാട്ടം, ഒരടി, ആ കതികാലുവെട്ടി അലർച്ചയോടുകൂടി നിലം പതിച്ചു. പെട്ടന്നു രാജൻ പുറകോട്ടുമാറി തന്റെ കയ്യിലുണ്ടായിരുന്നതും കരുപ്പു കൊടുത്തിരുന്നതും ആയ വൈദ്യുതദീപം എടുത്തു പ്രകാശിപ്പിച്ചു. അപ്പോൾ ആറുപേർ തന്റെ ചുററുമായി നിൽക്കുന്നതു കണ്ടു. ആ കൂട്ടത്തിൽ നമ്മുടെ രാമകൃഷ്ണൻതമ്പിയും ഉണ്ണിയിൽ ഉപ്പനും കാരാളിയും കൊപ്രവും രാജനു പരിചയമുള്ളവരായുണ്ടായിരുന്നു. വിളക്കു തെളിച്ചപ്പോൾ രാജന്റെ ദേഹംകാണ്മാൻ അക്രമികൾ വിഷമിച്ചു തുടങ്ങി. ഉടനെ ഉണ്ണിയിൽ ഉപ്പൻ സാഹങ്കാരം വിളിച്ചു പറഞ്ഞു.

"എടാ പോക്കിരി. നീ അവനെക്കൊന്നോ! അതുഗ്ഗ്രഹമതി നിനക്കുണ്ടോ. എന്നാൽ കണ്ടോ!"

എന്നട്ടഹസിച്ചുകൊണ്ടു് അയാൾ മുമ്പോട്ടു ചാടി. "അരുതരുതു്" എന്നു നിലംപതിച്ച കൂട്ടുകാരൻ വിളിച്ചു പറഞ്ഞതു കേട്ടു് അയാൾ ഞെട്ടി പുറകോട്ടുമാറി. അപ്പോൾ രാജൻ വിളിച്ചുപറഞ്ഞു "ജീവനിൽ കൊതിയുള്ളവനല്ല ഞാൻ. എന്നെ തൊട്ടാൽ അതിന്റെ അനുഭവം അപ്പോഴറിയാം."

ഇതുകേട്ടപ്പോൾ തമ്പിയും ചോരക്കണ്ണനും കൂടി പിന്നെയും അടുത്തു. അവരുടെ രണ്ടുമൂന്നടികൾ രാജൻ ഒഴിഞ്ഞുമാറി. അപ്പോൾ മററു നാലുപേരുംകൂടി മുമ്പോട്ടുവന്നു. ഇനി പററില്ല, എന്നുകണ്ടു രാജൻ ആദ്യം തമ്പിക്കിട്ടും പിന്നീടു ഉണ്ണിയിൽ ഉപ്പനിട്ടും ഓരോ അടി കൊടുത്തു. ഓരോ അലർച്ചയോടുകൂടി അവർ നിലംപതിച്ചു. ഉപ്പനും വീണപ്പോൾ മററവർ പുറകോട്ടു വലിഞ്ഞു. തമ്പി ഈ വേദന മുമ്പനുഭവിച്ചിട്ടുള്ളതായിരുന്നു.

പണ്ടു വൃദ്ധയോഗിയുടെ കൈയിൽ നിന്നും പ്രഥമസന്ദർശനത്തിൽ തനിക്കു കിട്ടിയ സമ്മാനം ഈ പ്രാണവേദനയായിരുന്നു.

രാ:—എടൊ നിങ്ങളിൽ ചിലരെ ഞാനറിയും. കാരാളിയും കൊപ്രവും അല്ലെ അതു്?

കാരാ:—അയ്യൊ അതാരാണെന്നറിഞ്ഞില്ല.

രാ:—എന്നെ നിങ്ങൾ മുമ്പു കിട്ടുണ്ണിക്കുറുപ്പുദ്ദേഹത്തിന്റെ കൂട്ടത്തിൽ ആ പേരാലിന്റെ ചുവട്ടിൽവച്ചു കണ്ടിട്ടുണ്ടു്.

യുവാവു ദീപം തിരിച്ചു തന്റെ മുഖം അവൎക്കു ദൃശ്യമാക്കി.

കാരാ:—അയ്യൊ ക്ഷമിക്കണേ. അവിടുന്നാണെന്നു ഞങ്ങൾ അറിഞ്ഞില്ല. ആൎക്കും പരിചയമില്ലാത്ത ഒരാളെന്നാണു് ഈ ഉപ്പനും തമ്പിയണ്ണനും പറഞ്ഞതു്.

രാ:—തമ്പിക്കാണോ എന്നെ തല്ലണമെന്നാഗ്രഹം?

കാരാ:—അതെ.

രാ:—നന്നായി. അവനിനി മൂന്നുമാസത്തേക്കു എണ്ണ സേവിക്കട്ടെ. എന്നാൽ എഴുന്നേററു നടക്കാം. നിങ്ങൾക്കു വേണമെങ്കിൽ ഇവരെ എടുത്തുകൊണ്ടു പോയി അഞ്ചാറുകടം വെള്ളംവീതം കോരി ഒഴിക്കിൻ. എന്നാൽ ഇവർ എഴുന്നേററു നടക്കും. രാജശേഖരൻനായരുടെ വഴി തടയുവാൻ ഇനി ധൈൎയ്യപ്പെടരുതെന്നു്, അവർ ഉണരുമ്പോൾ പറഞ്ഞേക്കുക.

കാരാ:—അയ്യൊ ഞങ്ങളറിഞ്ഞില്ല. ക്ഷമിക്കണേ.

രാ:—എങ്കിലും ആരും കാണാതെ നിങ്ങൾ ഇതിൽ പ്രവേശിച്ചതു തെറ്റല്ലെ? ഒരു പക്ഷെ നിങ്ങളുടെ അച്ഛനേയോ അനുജനേയോ ആണു നിങ്ങൾ തല്ലിത്താഴത്തിട്ടതെങ്കിലൊ! എന്റെ കൈയിൽ വിളക്കുണ്ടാ

അപ്രകാരം അവരെല്ലാവരുംകൂടി വീണുകിടക്കുന്നവരെ എടുത്തുംകൊണ്ടു പോകുവാനുള്ള ശ്രമം തുടങ്ങി. അപ്പോൾ ഒരാൾ ആ കുറിയുടുത്ത വഴി വന്നു "ആരാതു" എന്നു പ്രശ്നംചെയ്തു. ആ ശബ്ദംകേട്ടു അവർ ഞെട്ടി. ഒരുത്തരും ഉത്തരമൊന്നും പറഞ്ഞില്ല. "ആരെടൊ" എന്നു ആഗതൻ വീണ്ടും ഗർജ്ജിച്ചു. ഉടൻ കാരാളിയും കൊപ്രവും പതുക്കെ പുറകോട്ടു വലിഞ്ഞുതുടങ്ങി. ആളറിയാൻ പാടില്ലെങ്കിലും വസ്ത്രത്തിന്റെ വെളുപ്പുകൊണ്ടു, അവരുടെ ഉദ്ദേശ്യം ആഗതൻ മനസ്സിലാക്കി, തന്റെ കയ്യിലുണ്ടായിരുന്ന വൈദ്യുതദീപം പ്രകാശിപ്പിച്ചു. കാരാളിയും കൊപ്രവും കൂട്ടത്തിലുണ്ടായിരുന്ന കറപ്പനും സ്തബ്ധരായി. അന്യൻ ഓരോരുത്തരേയും സൂക്ഷിച്ചുനോക്കി. പിന്നീടു വീണുകിടക്കുന്നവരേയും പരിശോധിച്ചു.

അന്യൻ:—എന്താ കാരാളി ഇക്കാണുന്നതു്.

കാരാളി:—ഞങ്ങളെ രക്ഷിക്കണേ പോറ്റി.

അന്യൻ:—എനിക്കു മനസ്സിലായി. ആരാണു് ഇവരെ അടിച്ചിട്ടിരിക്കുന്നതു്?

കാരാളി:—അവിടുത്തോടു ഞങ്ങൾ പരമാർത്ഥം പറയാമല്ലൊ. 25 രൂപവീതം തരാം; ഒരാളെ ഒന്നടിച്ചപമാനിക്കണം എന്നു തമ്പിയങ്ങത്തെ ആവശ്യപ്രകാരം ഈ ഉപ്പൻ ഞങ്ങളോടു പറഞ്ഞു. ആളാരെന്നു ചോദിച്ചതിൽ ഒരുത്തർക്കും പരിചയമില്ലാത്ത ഒരാൾ സഭ്യ[illegible]നാകുന്നെന്നും പറഞ്ഞു. അപ്രകാരം ഞങ്ങൾ ഇവിടെ കൂടി. ആ ആൾ ഇതിലെ വന്നപ്പോൾ ഉപ്പൻ തന്നെ അദ്ദേഹത്തിന്റെ സൈക്കിൾ തകർത്തു.

ഇതുകേട്ടപ്പോൾ ആഗതൻ പരിഭ്രമത്തോടുകൂടി ചോദിച്ചു "ആ ആൾ ആരു്."

കാരാളി:—പറയാം. അങ്ങുന്നു പറയാം. നടന്നതുപോലെ മുഴുവൻ പറയട്ടെ. സൈക്കിൾ വീണപ്പോൾ ഉപ്പനും തമ്പിയങ്ങുന്നും കൂടി അദ്ദേഹത്തെ അടിച്ചു

തുടങ്ങി. അദ്ദേഹം നിവൃത്തിയുള്ളിടത്തോളം ഒഴിഞ്ഞു. ഉടൻ അദ്ദേഹവും ഇതുപോലെ ഒരു വിളക്കു കത്തിച്ചു.

അന്യൻ:—ആരതു്. എന്റെ കട്ടനാണോ?

കാരാളി—അതെ മുഴുവൻ കേൾക്കണം. അദ്ദേഹം വിളക്കു കത്തിച്ചു ഇവരെ വിലക്കി.

അന്യൻ:—എന്നിട്ടു് ആ കട്ടൻ എവിടെ?

കാരാളി:—പറയാം അങ്ങുന്നേ. കട്ടന്റെ തരക്കേടൊന്നും പററിയിട്ടില്ല. വിലക്കിയിട്ടും ഇവർ പെരുത്തുകൊണ്ടു് അടിതുടങ്ങി. ഒടുവിൽ അദ്ദേഹം ഓരോ ചെറിയ അടി ഇവൎക്കു കൊടുത്തു. ആ നിമിഷം അലറിക്കൊണ്ടു വീണതാണു്. ഇനിയും ബോധം വീണിട്ടില്ല. വെള്ളം തലയിൽ കോരി കുറെയധികം പൊതിഞ്ഞാൽ ബോധം വീഴുമെന്നു പറഞ്ഞു് അദ്ദേഹം പോയി. ആളറിയാതെയാണങ്ങത്തെ ഞങ്ങൾ ഈ കൂട്ടത്തിൽ കൂടിയതു്. അതിനായി ക്ഷമിക്കണം.

അന്യൻ:—തമ്പിക്കു് ആ കട്ടനോടു് വിരോധത്തിന്റെ കാരണമെന്തു്?

കാരാളി:—അതെന്താ എനിക്കറിഞ്ഞുകൂടാ.

അന്യൻ:—എന്നിട്ടദ്ദേഹം എങ്ങോട്ടു പോയി.

കാരാളി:—ബംഗ്ലാവിലേയ്ക്കുതന്നെ പോയി.

അന്യൻ:—എത്ര നേരമായി പോയിട്ടു്.

കാരാളി:—കഷ്ടിച്ചു ൧൦ മിനിട്ടായി.

അന്യൻ:—എന്നാൽ ഞാൻ പോകട്ടെ. കാരാളി എന്റെ കട്ടനെ ഉപദ്രവിച്ചവൎക്കു ക്ഷേമമല്ലെന്നു് അവരുണരുമ്പോൾ പറഞ്ഞേക്കുക.

ആഗതൻ ശീഘ്രം നടന്നുതുടങ്ങി. കിട്ടുണ്ണിക്കുറുപ്പാണു് ഈ ആഗതൻ എന്നു വായനക്കാർ ഊഹിച്ചിരിക്കുമല്ലോ. രാജശേഖരന്റെ സൗകുമാര്യവും സൗശീല്യവും കലാ

സാമത്ഥ്യവുംകൊണ്ടു് ആ കുമാരനെപ്പററി എന്തെന്നി
ല്ലാത്ത ഒരു വാത്സല്യം ഉണ്ടായിട്ടുള്ള കുറുപ്പിനു്, നിർഘൃ
ണഘാതകന്മാരായ ഈ കുടിലരാക്ഷസന്മാരിൽനിന്നു യാ
തൊരുപദ്രവും കൂടാതെയും അവരെ അടിച്ചു വീഴ്ത്തിയും
രക്ഷപ്പെടാൻ തക്ക സാമത്ഥ്യംകൂടി ആ യുവാവിനുണ്ടെ
ന്നറിഞ്ഞപ്പോൾ രാജനെപ്പററി അദ്ദേഹത്തിനു് അനല്പ
മായ ബഹുമതിയുംകൂടി വർദ്ധിച്ചു. അങ്ങനെ ഓരോന്നു
വിചാരിച്ചുംകൊണ്ടു് അദ്ദേഹം തന്റെ ബംഗ്ലാവിലെത്തി.
അവിടെ ഒരു ചാരുകസേരയിൽ ചിന്താഗ്രസ്തനായികിട
ക്കുന്ന രാജനെ അദ്ദേഹം കണ്ടു. കിട്ടുണ്ണിക്കുറുപ്പിനെ കണ്ട
യുടൻ രാജൻ എഴുന്നേററു. കുറുപ്പു രാജനെപ്പിടിച്ചു് ആ
കസേരയിൽ കിടത്തിക്കൊണ്ടു് അദ്ദേഹവും അടുത്തുള്ള
ഒരു കസേരയിൽ ഇരുന്നു.

കുറു:—കുട്ടാ, എന്താണിന്നു നടന്നതു്. കുട്ടനോടു് ആ പീറ
ത്തമ്പിക്കു വിരോധത്തിനു കാരണമെന്തു്?

രാജൻ.—നടന്നതെല്ലാം അവിടുന്നു അറിഞ്ഞോ?

കുറു:—അറിഞ്ഞു. അവരെ ഇനിയും അവിടെനിന്നും കൊ
ണ്ടുപോയിട്ടില്ല. ആ തമ്പിക്കു കുട്ടനെ പരിചയ
മുണ്ടോ?

രാ:—എനിക്കറിഞ്ഞുകൂട.

കുറു:—പിന്നെ അവരാം കുട്ടനെ അടിക്കാൻ ഒരുമ്പെട്ട
തെന്തു്?

രാ:—അതും എനിക്കറിഞ്ഞുകൂടാ.

കുറു:—കുട്ടനെ എന്തോ ചില വിചാരങ്ങൾ വിഷമിപ്പി
ക്കുന്നുണ്ടെന്നു് എനിക്കറിയാം. കുട്ടൻ പറയുന്നപ
ക്ഷം കിട്ടുണ്ണിക്കുറുപ്പിന്റെ ദേഹവും സ്വത്തും കുട്ടന്റെ
ദുഃഖപരിഹാരത്തിനായി ശ്രമിക്കും.

രാ:—അതെനിക്കറിയാം. അവിടുത്തേയ്ക്കു് എന്നെപ്പററി
യുള്ള വാത്സല്യത്തിനു ഞാൻ അർഹതയുള്ളവനാകു
ന്നില്ലല്ലോ എന്നാണു് എന്റെ വ്യസനം. എനി

ക്ക് എന്റെ ഒരു സംഗതിയും അവിടത്തെ അറിയിക്കാൻ ശക്തിയില്ല. എന്നാൽ രണ്ടാഴ്ചക്കകം അവിടുന്നറിയും.

കു:— ശരി. കുട്ടന്റെ ഇഷ്ടംപോലെയാകട്ടെ. കുട്ടനു പക്ഷെ ഒന്നും പേടിയില്ലല്ലൊ.

രാ:— ഇടത്തു പുറകിൽനിന്നൊരുത്തൻ അടിച്ച ഒരടി ഞാൻ തടുത്തെങ്കിലും മുട്ടികൊണ്ടായിരുന്നതിനാൽ പുറത്തവിടെയൊ ഒന്ന് ഏശി. പക്ഷെ സാരമില്ല.

കു:— അപ്പോൾ കുട്ടൻ മുട്ടികൊണ്ടാണൊ അവരെ വീഴ്ത്തിയതു്.

രാ:— അതെ.

കു:— മർമ്മവിദ്യ പഠിച്ചിട്ടുണ്ട് ഇല്ലെ?

രാ:— ഉണ്ട്.

കു:— ആരാണു ഗുരു?

രാ:— അതും എനിക്കിപ്പോൾ പറയാൻ പാടില്ല.

കിട്ടുണ്ണിക്കുറുപ്പു ചിന്താഗ്രസ്തനായി. രാമനും മനോരാജ്യത്തിൽ മുഴുകി. അങ്ങനെ അവർ കുറെനേരം ഇരുന്നു.

കു:— തമ്പിയുടെ പേരിൽ നമുക്കു കേസുകൊടുക്കണം.

രാ:— എന്തിനു്? അയാൾ ചെയ്ത ദുഷ്കൃത്യങ്ങൾക്കു ശിക്ഷ അയാൾ അനുഭവിക്കുന്നുണ്ടു്.

കു:— അതെങ്ങനെ?

രാ:— അയാൾ ഇനി മൂന്നുമാസത്തേക്കു കിടന്ന കിടപ്പിൽ കിടക്കും. അയാളുടെ വലത്തുകാൽ കുത്തി അയാൾ നടക്കയില്ല.

കു:— അപ്പോൾ അയാൾക്കു സംബന്ധത്തിനു പോകണ്ടല്ലൊ.

രാ:— അതുണ്ടാവില്ലെന്നല്ല അറിയുന്നു പറഞ്ഞതു്. ഉണ്ടായാലും അയാളെ എടുത്തുകൊണ്ടു പോകണം.

ക:—മമ്മവിദ്യ അറിയാവുന്നവർ ആരെങ്കിലും ചികിത്സിച്ചു ഭേദപ്പെടുത്തിയാലൊ?

രാ:—സാധിക്കുമെന്നു് എനിക്കു തോന്നുന്നില്ല. എന്തെന്നാൽ അയാൾ ഒന്നു ചാടിയതുകൊണ്ടു വിചാരിച്ച സ്ഥാനത്തല്ല അടികൊണ്ടതു്. തൽകാലത്തെ രക്ഷയെ ഉദ്ദേശിച്ചേ ഞാൻ പ്രവൎത്തിച്ചുള്ളു. ഫലം വിപരീതമായിട്ടാണു ദൈവം വരുത്തിയതു്. എത്ര ചികിത്സിച്ചാലും കുറെ വിഷമമുള്ള സ്ഥാനമാണതെന്നാണു എന്റെ അറിവു്.

ക:—എന്നാൽ അയാൾ കേസുകൊടുത്തെങ്കിലൊ?

രാ:—അങ്ങിനെ കൊടുത്താൽ പിന്നെ നമുക്കും കൊടുക്കാം.

ക:—പിന്നെ കൊടുക്കുന്നതിനു ബലമില്ല. പോരെങ്കിൽ പരുക്കേറ്റിയ ആൾക്കു അനുകൂലമായ വിധികിട്ടുകയുള്ളു.

രാ:—പരുക്കു യാതൊന്നുമില്ല. ഒരു ഡാക്ടറും വിചാരിച്ചാൽ സുഖക്കേടു കണ്ടുപിടിക്കയുമില്ല. എനിക്കു നിവൃത്തിയുള്ളിടത്തോളം അജ്ഞാതമായി കഴിച്ചാൽ കൊള്ളാമെന്നാണു്. അതുകൊണ്ടു് അയാൾ കേസു കൊടുക്കുന്നതുവരെ നോക്കാം.

ക:—അല്ല അവൻ കേസുകൊടുത്താലും സാരമില്ല. സത്യം ജയിക്കാതെ വരുമൊ.

രാ:—അയാൾക്കു കൂടുതൽ സ്വാധീനവും പണവും ഒന്നും ഇല്ലാതിരിക്കുന്നിടത്തോളം കാലം നമ്മുടെ സത്യം വിജയിക്കാതെ വരികയില്ല. പോരെങ്കിൽ എന്റെ താമസം ഇവിടെയാണെന്നു് അയാൾക്കറിയാവുന്നതുകൊണ്ടു്, അയാൾ കേസിനായിട്ടു അത്ര എളുപ്പം ചാടിപ്പുറപ്പെടുകയില്ല. നാം കേസുകൊടുക്കണമെന്നു ധൈര്യപ്പെട്ടു ചെയ്യേണ്ടതുള്ളു.

ക:—എന്തെങ്കിലുമാകട്ടെ, വന്നാലതിന്റെ ശേഷം നോക്കാം. എന്റെ പേരുകളെല്ലാമിങ്ങനെയാണു്. കട്ടറവേണ്ടി ചോദിച്ചു എന്നേയുള്ളൂ.

രാ:—ഞാനും ഏകദേശം ആ തരക്കാരൻ തന്നെ.

പിന്നീടു് അവർ ഓരോവിശേഷം പറഞ്ഞു ഭക്ഷണവും കഴിഞ്ഞു നിദ്രയ്ക്കായി പിരിഞ്ഞു. രാജന്നു രാത്രി അശേഷം ഉറക്കമുണ്ടായില്ല. അന്നത്തെ സംഭവം ആ യുവാവിന്റെ ഹൃദയത്തെ വല്ലാതെ ക്ഷോഭിപ്പിച്ചിരുന്നു. താൻ കേസുകൊടുക്കാൻ വിചാരിക്കുന്നില്ലെങ്കിലും കേസുകൊടുക്കുമെന്നൂഹിച്ചു തമ്പി കൊടുക്കുമോ എന്നൊരു ഭയം രാജനെ വിഷമിപ്പിച്ചുതുടങ്ങി. കേസിൽ ശിക്ഷയുണ്ടാകുമെന്നോ അതിന്നു തെളിവുശേഖരിച്ചു നടക്കുവാൻ ബുദ്ധിമുട്ടുണ്ടാകുമെന്നോ രാജന്നു് അശേഷം ഭയമില്ല. തന്റെ പരമാർത്ഥനില വെളിപ്പെട്ടുപോകുമല്ലോ എന്നായിരുന്നു ആ യുവാവിന്നുണ്ടായ സങ്കടം. ഇനി മൂന്നുമാസത്തേക്കു തമ്പി വിവാഹത്തിന്നൊരുമ്പെടുകയില്ലെന്നു രാജന്നു നിശ്ചയമുണ്ടായിരുന്നു. അതിനാൽ ആക്കാലത്തിന്നിടയ്ക്കു് ഒരു വിദേശസഞ്ചാരം ചെയ്യണമെന്നു് ആ സുകുമാരൻ നിശ്ചയിച്ചു. പിന്നീടു തന്റെ സഞ്ചാരത്തിന്നുള്ള പ്രോഗ്രാമെല്ലാം ആലോചിച്ചുറച്ചു. അതും കഴിഞ്ഞപ്പോൾ പിറേറദിവസംതന്നെ പുറപ്പെട്ടാലെന്താണു് എന്നുള്ള ആലോചനയായി. മററു യാതൊരു ബന്ധവുമില്ലാതെ തിരുവനന്തപുരത്തു സ്വസ്ഥമായി താമസിക്കുന്ന ആ കുമാരന്നു പെട്ടെന്നു പുറപ്പെടുന്നതിൽ യാതൊരു വൈഷമ്യവുമുണ്ടായിരുന്നില്ല. അതിനാൽ പിറേറദിവസത്തെ മെയിൽ വണ്ടിക്കു പോകണമെന്നു രാജൻ തീർച്ചപ്പെടുത്തി. അപ്പോഴേക്കു നേരവും വെളുത്തു. ശയനമുറിയിൽനിന്നു പുറത്തുവന്ന രാജനെക്കണ്ടപ്പോൾ കരുപ്പു പരിഭ്രാന്തനായി ചോദിച്ചു.

"എന്താ കുട്ടാ, ഇന്നലെ രാത്രി ഉറങ്ങിയില്ലെ."

രാ:—ഇല്ല. ഒട്ടും ഉറക്കംവന്നില്ല.

ക:—അടികൊണ്ടിടത്തു വല്ല വേദനയുമുണ്ടായിരുന്നൊ?

രാ:—ഏയി-ഒന്നുമില്ല. ഞാൻ ഓരോ സംഗതിയെപ്പററി ആലോചിച്ചുകൊണ്ടു കിടന്നുപോയി. ഉറങ്ങിയില്ല.

ക:—കണ്ടിട്ടു വളരെ ക്ഷീണിച്ചിരിക്കുന്നു.

രാ:—അതു സാരമില്ല. എനിക്കൊരുകാൎയ്യം പറവാനുണ്ടു്.

ക:—എന്താണു്?

രാ:—ഞാൻ ഒരു ദേശസഞ്ചാരത്തിനു നിശ്ചയിച്ചിരിക്കുന്നു. ഇന്നത്തെ മെയിൽവണ്ടിക്കുതന്നെ പോകണം.

ക:—എങ്ങോട്ടേയ്ക്കാണു്?

രാ:—എന്നില്ല. വെറുതെ പുറപ്പെടുന്നു, ഭാരതം മുഴുവൻ ഒന്നു ചുററിയടിക്കണം.

ക:—ഇതു പെട്ടെന്നു ഇന്നുതന്നെ പുറപ്പെടുന്നതെന്തിനു്.

രാ:—ഇവിടെ താമസിച്ചു സാധിക്കേണ്ടതായ പ്രത്യേക കാൎയ്യമൊന്നുമില്ല. അതുകൊണ്ടു് ഇന്നുതന്നെ പുറപ്പെട്ടുകളയാം, എന്നു നിശ്ചയിച്ചു.

ക:—ഞാനുംകൂടെപ്പോരാം. കുട്ടന്റെ കൂട്ടത്തിൽ സഞ്ചരിക്കുവാൻ എനിക്കു പ്രത്യേകസുഖം തോന്നുന്നുണ്ടു്.

രാ:—അവിടുത്തേയ്ക്കങ്ങനെ തോന്നുന്നുണ്ടെങ്കിൽ എനിക്കും അതു വളരെ സന്തോഷമാണു്. പക്ഷെ അവിടുന്നുകൂടെ പുറപ്പെടണമെങ്കിൽ അല്പതാമസംവേണ്ടിവന്നേയ്ക്കാം.

ക:—എന്തിനു്?

രാ:—എന്നെപ്പോലെ ഇട്ടെറിഞ്ഞുംവച്ചു പോകുവാൻ അവിടുത്തേയ്ക്കു സാധിക്കയില്ലല്ലൊ.

കറു:—എന്റെ കുട്ടാ, ഞാൻ എന്റെ സകലത്തും ഇട്ടെറിഞ്ഞിട്ടു കൊല്ലം 20 കഴിഞ്ഞു. ഇപ്പോൾ ഒരു നിമിഷവും ഞാൻ എന്തിനും സന്നദ്ധനാണു്.

രാ:—എന്നാൽ നമുക്കിന്നുതന്നെ പോകാം.

കറു:—അങ്ങിനെതന്നെ. ഞാൻ ഒരു നാലഞ്ചുപ്രാവശ്യം ഇൻഡ്യ ഒട്ടുക്കു സഞ്ചരിച്ചിട്ടുണ്ടു്. കുട്ടനോ?

രാ:—ഞാൻ ഇതുവരെ ഈ രാജ്യം വിട്ടു പുറത്തുപോയിട്ടില്ല.

കറു:—ശരി. നമുക്കു പൊടിപൊടിച്ചു് ഒരു യാത്ര ചെയ്തുകളയാം.

പിന്നീടു് അവർ ദിനകൃത്യങ്ങൾക്കായി പിരിഞ്ഞു. അന്നു് ഊണുകഴിഞ്ഞു രാജൻ പേഷ്ക്കാരുടെ ഭവനത്തിലേയ്ക്കു തിരിച്ചു. കറുപ്പിനു പല ജോലികളുമുണ്ടായിരുന്നതിനാൽ അദ്ദേഹം പോയില്ല. വിശേഷിച്ചും കറുപ്പു് പേഷ്ക്കാരെ എന്നല്ല ആരെയും പ്രത്യേകസ്നേഹിതന്മാരായി കരുതിയിട്ടില്ലായിരുന്നതിനാൽ യാത്രചോദിക്കേണ്ട കടമ അദ്ദേഹത്തിനു് ഉണ്ടായിരുന്നില്ല. അതിനാൽ രാജൻ തനിച്ചേ പോയുള്ളൂ.

രാജൻ മാധവീവിലാസത്തു ചെന്നപ്പോൾ പേഷ്ക്കാരും ഭാര്യയും മകളും കൂടി എന്തോ ഗൗരവമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. രാജനെക്കണ്ടയുടൻ പേഷ്ക്കാരുടെ മുഖത്തു് ഒരിച്ഛയുണ്ടായി. സ്ത്രീകൾ പതിവിനു വിരുദ്ധമായി അകത്തേയ്ക്കു പോവുകയും ചെയ്തു. രാജൻ ചെന്നിരുന്നയുടൻതന്നെ പറഞ്ഞു.

"ഞാനും കറുപ്പദ്ദേഹവുംകൂടി ഇന്നൊരു യാത്രയ്ക്കുദ്ദേശിച്ചിരിക്കയാണു്. അതുകൊണ്ടു യാത്രചോദിക്കാനായിട്ടാണു് ഇപ്പോൾ ഞാൻ വന്നതു്."

പേ:—എപ്പോൾ എങ്ങോട്ടു യാത്ര.

രാ:—ഇന്നത്തെ മെയിലിന്നു പോകുന്നു. എന്തൊക്കെന്നില്ല; വെറുതെ ഒരു ദേശസഞ്ചാരത്തിന്നു പോകുന്നു.

പേ:—കരുപ്പിനെ കണ്ടില്ലല്ലൊ.

രാ:—അദ്ദേഹത്തിന്നു പല കാര്യങ്ങളും ചെയ്യാനുണ്ട്. അതിൽ ധൃതിപിടിച്ചു പ്രവർത്തിച്ചിരിക്കയാണു.

പേ:—എന്താ ഇത്ര ധൃതിക്കാവശ്യം?

രാ:—ഒന്നുമില്ല. ഞാൻ ഇന്നു പോകുന്നതെന്നു തീർച്ചപ്പെടുത്തി. അദ്ദേഹവും ക്രമത്തിൽ വരാമെന്നു പറഞ്ഞു. എനിക്കതത്ര സാരമൊന്നുമില്ല. അദ്ദേഹത്തിന്നു പലതും ചെയ്യാനുണ്ടല്ലൊ.

പേ:—ശങ്കരപ്പിള്ള വക്കീൽമാരുടെ ഉദ്യോഗം പോരെങ്കിലും പ്രവേശനം പോയിട്ടില്ല എന്നു പറഞ്ഞേക്കണം.

രാ:—അതവിടുന്നുതന്നെ പറയുന്നതാണു ഭംഗി.

പേ:—എന്താ രാജശാസനയെക്കുറിച്ചു പറവാൻ മടിയുണ്ടോ.

രാ:—അരലോഹ്യമായുള്ള സന്ദേശങ്ങളെ വഹിക്കുവാൻ മടിയുണ്ട്.

പേ:—ഓഹോ, ഒക്കെ മനസ്സിലായി. നിങ്ങളുടെ പുറപ്പാടും ഇനി തിരുവനന്തപുരത്തു പാറുകില്ല. കരുപ്പിനെ നിങ്ങൾ കളിപ്പിക്കയാണോ? അതോ നിങ്ങളെ അറിഞ്ഞുകൊണ്ടു കരുപ്പു കളിക്കുന്നതാണോ.

ഇത്രയും കേട്ടപ്പോൾ രാജൻ എഴുന്നേറ്റു. രാജന്റെ മുഖം ചുവന്നു തുടിച്ചു. പേഷ്കാരെ തുറിച്ചു നോക്കിക്കൊണ്ട്.

രാ:—എന്താണു ഞാനിവിടത്തെ പുശിയതു? എന്താണു മനസ്സിലായതു? ഞാൻ ആരെയാണു കളിപ്പിച്ചതു?

പേ:—ഒന്നും പറയേണ്ട. തന്നെ എനിക്കറിയാം. ഇനി ഈ പടിക്കകത്തു കയറരുതു്. അരപ്പെടാ തെളിഞ്ഞു വന്നിരിക്കുന്നു. തന്തയ്ക്കു പിറന്നവർക്കേ വകതിരിവുണ്ടാകൂ.

രാ:—അവിടുന്നു് ഒരു വയസ്സുചെന്ന ആളാകകൊണ്ടു ഞാനിതിന്നുത്തരം പറയുന്നില്ല. എന്നെ അപമാനിക്കുന്നതിന്നു ശിക്ഷ ദൈവം തന്നുകൊള്ളും. സൽബുദ്ധികളെ തിരിച്ചറിവാനുള്ള ശക്തിയും വിവേകവും ഇത്ര വാർദ്ധക്യമായിട്ടും അവിടുത്തേയ്ക്കു സിദ്ധിച്ചില്ലല്ലോ എന്നു ഞാൻ വ്യസനിക്കുന്നു.

ഇതിന്നുത്തരമായി "ഛീ" എന്നു പേഷ്ക്കാർ ഗർജ്ജിച്ചെങ്കിലും രാജൻ തിരിഞ്ഞുപോലും നോക്കാതെ നടന്നുകളഞ്ഞു. പേഷ്ക്കാർ അതിക്രുദ്ധനായി എഴുന്നേറ്റു വരാന്തവരെ ആയാസമായി ശകാരിച്ചുംകൊണ്ടു രാജന്റെ പുറകെ എത്തി. അപ്പോഴേയ്ക്കും ഇവരുടെ സംഭാഷണം മുഴുവൻ ശ്രദ്ധിച്ചുകൊണ്ടിരുന്ന ഭാര്യയും മകളും പുറകെ വന്നു വിലക്കിയതിനാൽ തിരികെ ഹാളിൽ വന്നിരുന്നു.

പേ:—ഞാൻ പറഞ്ഞില്ലേ അവൻ ഒരു ഭോഷനും തന്തയ്ക്കു പിറക്കാത്തവനും ആണെന്നു്. അവനെ കേറാമൊ പടിക്കകത്തു്!

ഭാ:—എന്താ ഈ പറയുന്നതു്? അയാളെ വിളിച്ചു കയറ്റിയതല്ലേ? അതിനയാളെന്തുവേണം?

പേ:—എടീ—എടീ, എടീ, നിന്റെ; ഞാൻ പറയേണ്ട. നീ എന്നെ ശാസിക്കാൻ വരുന്നോ. ഗതികെട്ടവരെ തറവാട്ടിൽകയറ്റിയാലിതാണു ദോഷം.

ഭാ:—പൂർവകഥ ഒന്നും പറയാതിരിക്കയാണു നന്നു്. ഗതികെട്ടവർപോലും! ഇതെന്താ കടിച്ചിട്ടുണ്ടോ! കരപ്പിന്റെ കൂട്ടത്തിൽ കൂടിയതായിരിക്കാം?

ഭാ:—ഹ. ഭഗവതീ, ഈശ്വരാ, നിന്റെ ഓരോ കളികളേ!

ചെല്ല:—എന്താ അച്ഛാ ഇങ്ങനെ പറയുന്നതു്? ആയാൾ ആഭാസനായിരിക്കട്ടെ, തന്തയില്ലാത്തവനാകട്ടെ അതിനു നമുക്കെന്തു്? നമ്മുടെ ജീവനെ രക്ഷിച്ച ആളിനോടു് ഈവിധം പെരുമാറണമെന്നാണോ അച്ഛൻ പറയുന്നതു്?

ഭാ:—അവൻ അവന്റെ പരമാർത്ഥം പറയാതിരുന്നതെന്തു്? ഞാൻ അറികയില്ലെന്നോ അവൻ വിചാരിച്ചതു്?

ചെല്ല:—അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും നമുക്കും ആയാൾക്കും ഒരുപോലെ. ആയാൾ യാത്രചോദിക്കാൻ വന്നയാൾ. നമ്മോടു് ഒരു ദ്രോഹവും ചെയ്യാത്തയാൾ. നമ്മുടെ ജീവനെ രക്ഷിച്ച ആൾ. , ആയാളുടെ രഹസ്യം ആയാൾ സൂക്ഷിച്ചുകൊള്ളട്ടെ. അതിനു നമുക്കെന്തു്?

ഭാ:—അവനെക്കൊണ്ടു സംബന്ധം ചെയ്യിക്കാൻ തുനിഞ്ഞ ഞാൻതന്നെ ഭ്രാന്തൻ.

ചെ:—എന്തു് അന്യായമാക്കീട്ടാണു് അയാൾ പെരുമാറിയതു്! അതൊക്കെ ഉപേക്ഷിച്ചിട്ടും 'എന്റെ രഹസ്യമറിഞ്ഞാൽ നിങ്ങൾ ഈ ആലോചനയ്ക്കു വരികില്ല' എന്നുപറഞ്ഞു് ആയാൾ ഉപേക്ഷിക്കയല്ലായിരുന്നോ? ആയാൾക്കു് വേണമെങ്കിൽ അതിനു സമ്മതിച്ചു നമ്മെ പറ്റിക്കാമായിരുന്നോ? അങ്ങനെ ചെയ്യാത്തതുകൊണ്ടാണോ ആയാൾ ആഭാസനായതു്?

ഭാ:—എന്റെ മകൾക്കു് ഒരു സമാധാനം കേൾപ്പിച്ചുകൊടുക്കണം.

പൊന്നമ്മയുടെ കോപം അടങ്ങി. താൻ പ്രവൃത്തിച്ചതു പോരായ്കയായിപ്പോയെന്നു പൊന്നമ്മയ്ക്കു തോന്നാതിരുന്നില്ല. എങ്കിലും അതു സമ്മതിക്കുന്നതു തന്റെ ഗൗരവത്തിനു കുറവാണെന്നുള്ള വിചാരത്താൽ അദ്ദേഹം പെട്ടെന്നു് അവിടെ നിന്നെഴുന്നേറ്റുപോയി. രാജൻ നാടും വീടും അച്ഛനമ്മമാരും ആരുമില്ലാതെ തന്റെ അമ്മാവന്റെ വാല്യക്കാരനായി താമസിച്ചിരുന്ന ഒരു ചെറുക്കനാണെന്ന തലേദിവസം രാമക്കുറുപ്പുതാനായി പൊന്നമ്മയോടു പറഞ്ഞിട്ടുണ്ടായിരുന്നു. അപ്പോൾമുതൽ രാജനെ കൊണ്ടു വിവാഹം ചെയ്യിക്കാഞ്ഞതിൽ ഒരു സന്തോഷവും എങ്കിലും രാജന്റെ സ്വഭാവഗുണങ്ങളെ ഓർക്കുമ്പോൾ ആ യോഗം തനിക്കു ആഗ്രഹിക്കത്തക്കതായില്ലല്ലോ എന്നൊരു നൈരാശ്യവും അതുമൂലം ആ യുവാവിനോടു വിരോധവും പൊന്നമ്മയുടെ മനസ്സിനെ ബാധിച്ചുതുടങ്ങി. ഇതിനെപ്പറ്റി ഓർത്തുകൊണ്ടു കുറേക്കാലം പറഞ്ഞുകൊണ്ടിരുന്നപ്പോഴേക്കും രാജൻ അവിടെ എത്തിയതു്. പൊന്നമ്മയുടെ പ്രകൃതം അറിയാവുന്ന അവൻ അങ്ങോട്ടു പോകാതെ ഇവരുടെ സംഭാഷണം ശ്രദ്ധിച്ചുകൊണ്ടു നിൽപാൻ ഇടയായതു് വല്ല ആലോചനയും ഉണ്ടായിക്കാണുമോ എന്നുള്ള ശങ്കകൊണ്ടായിരുന്നു. ചെല്ലമ്മ രാജന്റെ ഗുണഗണങ്ങളും, കലാസാമർത്ഥ്യങ്ങളും, കൗമാരകാന്തിയും കണ്ടറിഞ്ഞു രാജനെ ആരാധിച്ചു സ്നേഹിച്ച ഒരു തരുണിയാണു്. രാജൻ മറ്റൊരു ഭാഗ്യവതിയെ പ്രതീക്ഷിച്ചിരിക്കുന്ന ഒരു യുവാവെന്നറിഞ്ഞപ്പോൾ അവൾ അത്യഗാധവും അതിദുഃഖകരവും ആയ നൈരാശ്യഗർത്തത്തിൽ പതിച്ചുപോയി. എങ്കിലും അവർ രാജന്റെ ശ്രേയസ്സിനെയാകട്ടെ രാജനെയാകട്ടെ വിസ്മരിക്കയോ വിഗണിക്കയോ ചെയ്തിട്ടില്ല. രാജനോടു് ആ തരുണിക്കു യാതൊരു വിരോധവും ഉണ്ടായിരുന്നില്ല. തന്റെ തലയിലെഴുത്തിന്റെ വൈകല്യം

മൂലം അനന്തരയോഗ്യനായ രാജനെ വരിക്കുവാൻ തനിക്കു ഭാഗ്യം സിദ്ധിച്ചില്ലെന്നു മാത്രം അവർ സമാധാനപ്പെട്ടു. അതിനാൽ രാജന്റെ സ്ഥിതികളെപ്പറ്റി ഭോഷ്കാർ പറഞ്ഞ വാർത്തകൾ ആ തരുണി വിശ്വസിച്ചില്ല. ദുഷ്ടന്റെയോ നിസ്സാരന്റെയോ യാതൊരു ലക്ഷണങ്ങളും ആ കുമാരന്റെ പ്രവൃത്തിയിലാകട്ടെ വാക്കിലാകട്ടെ സ്വഭാവത്തിലാകട്ടെ ഏതും കണ്ടിട്ടില്ലാത്ത ആ യുവതിക്ക് അതു വിശ്വസിക്കുവാൻ വിഷമവുമായിരുന്നു. പോരാഞ്ഞെങ്കിൽ രാമകൃഷ്ണൻതമ്പിയെപ്പറ്റി അശേഷവും ബഹുമാനമൊ വിശ്വാസമൊ ചെല്ലമ്മയ്ക്കുണ്ടായിരുന്നില്ല. അതിനാൽ തന്റെ പ്രേമത്തിനു പാത്രമായ യുവപുരുഷനെ ഈവിധം തന്റെ അച്ഛൻ അപമാനിച്ചയച്ചതിൽ ചെല്ലമ്മ കഠിനമായി വ്യസനിച്ചു. ചെല്ലമ്മയുടെ മാതാവും മകളുടെ മനോഗതിയോട് അനുഭാവം പ്രദർശിപ്പിക്കാതിരുന്നില്ല. അതുകൊണ്ടാണ് അവർ വാശിപിടിച്ചു വന്ന ഇളകാതെതന്നെ ഇങ്ങനെ വാദിച്ചത്. എങ്കിലും ഈ വാദംകൊണ്ടു ഭോഷ്കാരുടെ വായടക്കാൻ സാധിച്ചു എന്നല്ലാതെ രോഷമടക്കാൻ കഴിഞ്ഞില്ല. രാജനെ ഏതു വിധമെങ്കിലും ഒന്നു പഠിപ്പിക്കണം എന്നുള്ള ചിന്തയിൽ ഭോഷ്കാർ മുഴുകി.

---

# അദ്ധ്യായം ൨൯

## സ്വാത്മത്യാഗത്തിന്റെ സമാശ്വാസം.

നേരം പ്രഭാതമായി. മഹിളാമന്ദിരാധിപ തനിക്കുള്ളതെല്ലാം കൊടുത്തു സർവ്വസ്വം ഒരു തൃണംപോലാക്കി പണി പൂർത്തിയാക്കിയ മന്ദിരത്തിന്റെ വരാന്തയിൽ നില്ക്കുന്നു. മന്ദിരവാസിനികളും സഹോദരികളും ആയ ബാലികകൾ പ്രാതസ്നാനവും പ്രാർത്ഥനയും കഴിഞ്ഞു മന്ദിരമുറ്റത്തു വിഹരിക്കുന്നു. അവരുടെ വിനോദങ്ങളും സ്നേഹപുരസ്സരങ്ങളായ പെരുമാറ്റങ്ങളും കാണുംതോറും മന്ദിരാധിപയായ മഹിളാമണിയുടെ നയനങ്ങളിൽ ജലം നിറയുന്നു. ഒന്നു രണ്ടു തുള്ളി അവരറിയാതെതന്നെ അവരുടെ മാറിൽ വീണു വസ്ത്രം നനഞ്ഞിരിക്കുന്നു. എന്താണു് ഇവരുടെ ദുഃഖത്തിനു കാരണമെന്നാരും അറിയുന്നില്ല. താൻ പെററ സന്താനങ്ങൾക്കോ താൻ പിറന്ന ഭവനത്തിലെ ബന്ധുക്കൾക്കോ വല്ല ദുഃഖങ്ങളും പിടിപെട്ടിട്ടുണ്ടോ! അങ്ങനെയാണെങ്കിൽ അവരെ അന്വേഷിക്കാതെ അവർ ഈ മന്ദിരത്തൂണിനെ ആധാരമാക്കി നിൽക്കേണ്ട ആവശ്യമില്ല. ഊണിലും ഉറക്കത്തിലും മന്ദിരത്തിന്റെ വളർച്ചയെത്തന്നെ വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഈ അമ്മയെ ലൗകികവ്യാപാരവ്യൂഹങ്ങളൊന്നും ബാധിക്കുന്നതല്ല. മന്ദിരമാണു് അവരുടെ ജീവൻ. അതുതന്നെയാണു് അവരുടെ ശരീരവും. അതിനാൽ മന്ദിരംതന്നെയാണു് അവരുടെ വ്യസനഹേതു എന്നു നിസ്സംശയം പറയാം. എന്നാൽ എന്താണു ഇന്നു് ഇത്രവളരെ വിഷാദിക്കത്തക്കതായി മന്ദിരത്തിനുണ്ടായിട്ടുള്ളതു്! മാന്യവായനക്കാരേ, നിങ്ങളുടെ പ്രശ്നം സ്വാഭാവികമെങ്കിലും വെറും അസംബന്ധമാണു്. അവർ ഇന്നു മാത്രം വിശേഷാലായി കര

ണ്ടു എന്നു് ആരും പറഞ്ഞില്ല. പ്രത്യേകമായ ജോലി യൊന്നും കൂടാതെ ഏതെങ്കിലും സമയം ഈ സ്ത്രീരത്നം വിശ്രമിച്ചിട്ടുണ്ടോ അപ്പോഴെല്ലാം പിന്നത്തെ ചിന്ത അവ ളുടെ മനസ്സിനെ ബാധിക്കുകയും ബാഷ്പധാര അവളെ കുളിർപ്പിക്കയും ചെയ്യാറുണ്ടു്. എന്നാൽ ഇന്നു വിശേ ഷാൽ ഒരു വിഷമംകൂടി ആ മഹിളാരത്നത്തെ അസ്വസ്ഥ ചിത്തയാക്കിയിരിക്കുന്നു. അന്നുച്ചയ്ക്കു കുട്ടികൾക്കു ഭക്ഷണം കൊടുക്കാൻ അരിയാകട്ടെ മററു സാമാനങ്ങളാകട്ടെ യാ തൊന്നും അവിടെ ഇല്ല.

ഹാ, കഷ്ടം! എന്തുദയനീയമായ സ്ഥിതി. കണ്ണ ിക്കിൽ അലഞ്ഞു നടന്നിരുന്ന നിരാധാരകളായ നൂറിൽ പരം ബാലികമാർ ഈ കഥയൊന്നും അറിയാതെ, അവ ളുടെ അമ്മ എന്തിനായി വിഷാദിക്കുന്നു എന്നു പോലും ചിന്തിക്കാതെ, ആർത്തിയും ഭീതിയും ആയ വിളികൾ അഭ്യസിച്ചുംകൊണ്ടു വിഹരിക്കുന്നു. തന്റെ തന്നെയോ താൻ പിറന്ന കുടുംബത്തിന്റെയോ ഉപജീവനത്തിനു ധാരാളമായി സമ്പാദിക്കുവാൻ തക്ക വൈദഗ്ദ്ധ്യവും വൈദുഷ്യവും ഉള്ള ഒരു സാദ്ധ്വീരത്നം കുഞ്ഞു കുട്ടികളെ പിടിച്ചുവലിച്ചുകൊണ്ടു് ഒരു മന്ദിരത്തിലാക്കി അവരെ രക്ഷിക്കുവാൻ ശേഷിയില്ലാതെ വിഷമിക്കുന്നു. ഹേ സ്ത്രീ, നിങ്ങൾ ഇത്ര മൂഢയാണോ? നിങ്ങളെപ്പോലെ എത്ര കോടി സ്ത്രീകൾ ഈ ലോകത്തിലുണ്ടു്? എത്രലക്ഷം സ്ത്രീകൾ നിങ്ങളുടെ നാട്ടിലും സമുദായത്തിലുമുണ്ടു്? അവ രാരും തുനിയാത്ത ഒരു സംഗതിക്കു നിങ്ങൾമാത്രം ഇറങ്ങി പുറപ്പെട്ടതെന്തിനു്? നിങ്ങളുടെ വയറുപിഴപ്പിനല്ലേ വഴി നോക്കി നിങ്ങളുടെ സഹോദരിമാരെപ്പോലെ നിങ്ങൾക്കും ജീവിക്കുവാൻ പാടില്ലയോ? ആരാണു് ഈ ഭാരം എടുത്തു തലയിൽ കേററുവാൻ നിങ്ങളോടു പറഞ്ഞതു്? "താൻ താൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങൾ താൻ താനനുഭവി

ച്ചിട്ടുകെട്ടനാവത്രെ" എന്ന പഴമൊഴി നിങ്ങൾ ഇത്ര വെട്ടെന്നു മറന്നുപോയൊ? കഷ്ടം! കഷ്ടം!

എന്താണു നിങ്ങൾ പറയുന്നതു്? 'ഞാൻ അനുഭവിച്ചുകൊള്ളാം' എന്നൊ!

എന്നാൽ അനുഭവിക്കുവിൻ; ഉച്ചക്കഞ്ഞിവാൻ അരിയും സാമാനവും ഉണ്ടാക്കുവിൻ. കാണട്ടെ. ഇല്ലെങ്കിൽ ആ കണ്ടവരുടെ കുട്ടികളെയൊക്കെ പട്ടിണിയിട്ടു കൊല്ലുവിൻ.

എന്തു് എന്താണു പറയുന്നതു് "എനിക്കു ദൈവം തുണയുണ്ടു്" എന്നൊ?

അബദ്ധം അബദ്ധം. നിങ്ങൾ ചെന്നിരക്കുമ്പോൾ നാലു കൊള്ളുകാശുപോലും തരാത്ത നിങ്ങളെ നിസ്സാരമായതിൽ വീക്ഷിച്ചു് അപഹസിച്ചുവരുന്ന പണക്കാരെയല്ലാതെ നിങ്ങളെ ദൈവം തുണയ്ക്കുമൊ? കള്ളുകുടിച്ചു കളഞ്ഞാലും, വ്യഭിചരിച്ചു കളഞ്ഞാലും, മക്കളുടെ ആഭരണത്തിനും പട്ടിനുംവേണ്ടി മുടിച്ചാലും, തന്റെ തന്നെ പ്രതാപത്തിനും ആഡംബരത്തിനും വേണ്ടി പൊടിച്ചാലും, പ്രതിനിധിപ്പട്ടവും പ്രമാണിപ്പട്ടവും സിദ്ധിക്കുന്നതിനുവേണ്ടി പൊടിപാറിയാലും, നാടകവും സിനിമയും കണ്ടു തകർത്താലും ഒരു ചക്രംപോലും ഒരു ധർമ്മസ്ഥാപനത്തിനൊ പൊതുസ്ഥാപനത്തിനൊ വേണ്ടി കൊടുക്കുകയില്ല എന്ന ദൃഢവ്രതത്തോടുകൂടി ജീവിക്കുന്ന ധന്യരെ അല്ലാതെ നിങ്ങളെ ദൈവം തുണയ്ക്കുമൊ? അവർക്കു വഴിപാടു കഴിക്കാൻ പണമുണ്ടു്. ചിറപ്പും കലശവും സദ്യയും കഴിപ്പാൻ ധനമുണ്ടു്. പിറന്നാൾതോറും ഓരോ പായസവും പത്തു ബ്രാഹ്മണർക്കു ദക്ഷിണയും കഴിച്ചുകളയും. പിന്നെ എന്തു ദൈവമാണു് അവരെ വിട്ടൊഴിയുക.

ഹേ സ്ത്രീ, നിങ്ങൾ പറയുന്നതു് അബദ്ധം. പൊതുസ്ഥാപനപ്രവർത്തകന്മാരെല്ലാം വയറുപിഴപ്പിനുവേണ്ടി

നടക്കുന്ന വഞ്ചകന്മാരെന്നും, കള്ളക്കണ്ണീരൊഴുക്കുകാരെന്നും ആ പ്രമാണികൾ പറയുന്നതു് നിങ്ങൾ കേട്ടിട്ടില്ലേ? നിങ്ങൾ കരഞ്ഞതുകൊണ്ടു് ഒരു ഫലവുമില്ല. നിങ്ങളുടെ കണ്ണീരിൽ കുളിക്കാൻതക്ക കൗതുകമുള്ള ഒരു വിശേഷലോകത്തിന്റെ നടുക്കുനിന്നാണു നിങ്ങൾ കരയുന്നതു്. പൊതുജനങ്ങളുടെ ഗുണത്തിനുവേണ്ടി പ്രവർത്തിക്കുന്ന ഏതു സ്ഥാപനവും പൊടിഞ്ഞു എന്നു കാണുമാൻ പ്രതിനിമിഷം പ്രാർത്ഥിച്ചുകൊണ്ടും അവയെപ്പറ്റി ദോഷശങ്കകൾ സദാ പ്രചരിപ്പിച്ചുകൊണ്ടും വിഹരിക്കുന്ന ഒരു കില ലോകത്തിന്റെ മുമ്പിൽനിന്നാണു നിങ്ങൾ കണ്ണീർ പൊഴിക്കുന്നതു്!

എന്താണു പിന്നെയും നിങ്ങൾ പറയുന്നതു്. "എന്റെ ദൈവം എന്നെ ഹനിക്കുന്നില്ല, ആശ്വാസിപ്പിക്കുന്നേയുള്ളൂ" എന്നാണോ നിങ്ങൾ പറഞ്ഞതു്.

അമ്മാ, നിങ്ങൾ തന്നെ മഹിളാരത്നം. നിങ്ങളെ ദൈവം തുണയ്ക്കും. പരിഷ്കാരികളായി വിലസുന്ന സ്വാർത്ഥികളെവിട്ട പരമാർത്ഥഹൃദയം വിളയുന്ന ഗ്രാമങ്ങളിലേയ്ക്കു നിങ്ങൾ പോവുക. അവിടെ നിങ്ങൾക്കു രക്ഷയുണ്ടു്. മലിച്ചുയർന്നുവരുന്ന ഒരു നവ്യജ്യോതിസ്സു്, നിങ്ങൾക്കു സഹായമായി വളരുന്നുണ്ടു്. നിരന്തരപരിശ്രമം ദൈവസാന്നിദ്ധ്യമുള്ളതുതന്നെയാണു്. അതിനാൽ അമ്മ പറഞ്ഞതു വാസ്തവം. ഇതാ ആരു വരുന്നു എന്നു നോക്കുക.

ഈ സമയം മന്ദിരദ്വാരത്തിൽ ഒരു വണ്ടിവന്നു നിന്നു. അതിൽനിന്നും നമ്മുടെ കനകമംഗലത്തെ അംബാലാമ്മയും വൃദ്ധനും അറക്കളത്തു വലിയകുറുപ്പും ഇറങ്ങി മന്ദിരത്തിലേയ്ക്കു കയറിച്ചെന്നു. മന്ദിരാധിപ അവരെ വിനയപുരസ്സരം സ്വീകരിച്ചു് അകത്തേക്കു കൂട്ടിക്കൊണ്ടുപോയി.

വൃദ്ധൻ ഇതിനു മുമ്പും ഈ സ്ഥലം സന്ദർശിച്ചിട്ടുള്ള ആളാകകൊണ്ടു മന്ദിരാധിപയോടായി അദ്ദേഹം പറഞ്ഞു

“അമ്മാ, ഞങ്ങൾ ഇപ്പോൾ അങ്ങോട്ടു കേറുന്നില്ല ഈ അമ്മ കുറേദിവസം ഇവിടെ താമസിക്കുവാൻ ആഗ്രഹിക്കുന്നു. അമ്മയെ ഇവിടുത്തെ ഒരംഗമാക്കി താമസിപ്പിക്കണമെന്നപേക്ഷയുണ്ടു്.”

മന്ദിരാധിപ:—അതിനെന്താ വിരോധം? ഞങ്ങൾക്കു വളരെ സന്തോഷമാണു്. വളരെ ദുർല്ലഭമായിട്ടേ ഞങ്ങൾക്കു് ഈവിധമുള്ള അതിഥികളെ ലഭിക്കാറുള്ളൂ.

വൃ:—എന്നാൽ നമുക്കകത്തേയ്ക്കു പോകാം. അമ്മയുടെ ചില പ്രത്യേകാവശ്യങ്ങളെപ്പറ്റി എനിക്കു ഏർപ്പാടു ചെയ്യാനുണ്ടു്.

എന്നുപറഞ്ഞു വൃദ്ധതാപസൻ മുമ്പേ നടന്നു. അബലാമ്മയേയും കരുപ്പിനേയും അവിടെ ഇരുത്തിയുംവച്ചു മന്ദിരാധിപയും പുറകെ എത്തി. വൃദ്ധൻ നേരെ കറവാമുറിയിലേയ്ക്കാണു പോയതു്. അവിടെച്ചെന്നു് ആകെപ്പാടെ ഒന്നു നോക്കി വൃദ്ധൻ തിരിഞ്ഞു ചോദിച്ചു. “അമ്മാ ചെലവിനൊന്നുമില്ലയോ?”

മന്ദിരാധിപയുടെ നയനങ്ങൾ വീണ്ടും അശ്രുകലുഷിതമായി. വൃദ്ധൻ അവിടുത്തെ ഒരു പരിചയക്കാരനെങ്കിലും അദ്ദേഹത്തിന്റെ ചോദ്യം മന്ദിരാധിപയുടെ ഹൃദയത്തെ സ്പർശിച്ചു. അതിനുത്തരം പറവാൻ ശേഷിയുണ്ടായിരുന്നില്ല.

വൃ:—ശരി. അമ്മ കരഞ്ഞുകൊണ്ടു നിന്നതിന്റെ കാരണം ഊഹിച്ചറിഞ്ഞതുകൊണ്ടാണു ഞാൻ ഇങ്ങോട്ടു വന്നതു്. അല്ലാതെ അബലാമ്മയ്ക്കു പ്രത്യേകമായി ഒന്നു ഏർപ്പാടു ചെയ്യാനല്ല. പണവും ഇല്ലായിരിക്കും അല്ലേ

അതിന്നു മന്ദിരാധിപയ്ക്കുത്തരമില്ല. താപസനായ വൃദ്ധൻ ധനദാനത്തിന്നു പ്രാപ്തനല്ലെന്നു മന്ദിരാധിപയ്ക്കു നിശ്ചയമുണ്ടു്. അദ്ദേഹം പക്ഷെ കൂട്ടത്തിലുള്ള മാന്യന്മാരോടു വല്ലതും വാങ്ങിത്തരുവാൻ ഉദ്ദേശിച്ചാണു് അന്വേഷണം നടത്തുന്നതെന്നു് അവർ ഊഹിച്ചു. എന്നാൽ എന്താണു തരിക. നൂറിൽപരം കുട്ടികൾ ഉണ്ണാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്നിടത്തു് എത്ര കിട്ടിയാലും കടലിൽ കായംകലക്കുന്നപോലല്ലാതെന്തു്. അഥവാ വല്ലതും തന്നാലും പുതുതായി വന്ന അതിഥികളോടു ഭക്ഷണശാലക്കാരെപ്പോലെ പണം വാങ്ങുന്നതെങ്ങനെ. ഈവിധമുള്ള ചിന്തകൾ മന്ദിരാധിപയുടെ മനസ്സിൽക്കൂടി മിന്നൽവേഗത്തിൽ ഓടിക്കളിച്ചുകൊണ്ടിരുന്നതുകൊണ്ടു് അവർ യാതൊന്നും ഉത്തരം പറയാതിരുന്നതാണു്.

വൃ:—ആകട്ടെ. അമ്മേ, തൽക്കാലത്തെ ആവശ്യത്തിന്നു് ഒരു ചെറിയ തുക ഞാൻ തരാം. പക്ഷെ ഞാൻ തന്നു എന്നു് ആരോടും പറയരുതു്.

എന്നു പറഞ്ഞു വൃദ്ധൻ ഒരു നോട്ടെടുത്തു മന്ദിരാധിപയുടെ കയ്യിൽ കൊടുത്തു. അവർ അതു സാദരം വാങ്ങി. നോട്ടിലെ തുക അവർ നോക്കിയില്ല. വൃദ്ധനും മന്ദിരാധിപയും ഒരുമിച്ചു തിരിച്ചുപോയി. വൃദ്ധൻ പിന്നീടൊട്ടും താമസിച്ചില്ല. കറുപ്പിനേയും കൂട്ടിക്കൊണ്ടു് അദ്ദേഹം വണ്ടിയിൽതന്നെ തിരിച്ചുപോയി.

വൃദ്ധൻ പോയ ഉടൻ മന്ദിരാധിപ അംബാലാമ്മയുടെ നിത്യകർമ്മങ്ങൾക്കു വേണ്ട ഏർപ്പാടുകൾ ചെയ്തു് ആ താപസിനിയെ രണ്ടു ബാലികമാരുടെ പരിചരണത്തിൽ ഏല്പിച്ചശേഷം നോട്ടെടുത്തു നോക്കി. അവർ തിരിച്ചും മറിച്ചും നോക്കി. അവരുടെ മുഖം ഒരത്യത്ഭുതഭാവത്തെ ദ്യോതിപ്പിച്ചു. എന്തെന്നാൽ ആ നോട്ടു അവർ സാധാരണ കാണാത്ത മട്ടിലും ആയിരം ഉറുപ്പികയ്ക്കുള്ളതും ആയിരുന്നു.

അല്ലല്ല! നിങ്ങൾ എന്താണു പരിഭ്രമിക്കുന്നതു്! അട്ടത്തേനേരത്തെ ഭക്ഷണത്തിനില്ലാതെ നൂറിൽപരം സന്താനങ്ങളേയും വച്ചുംകൊണ്ടു വ്യസനിച്ചിരുന്ന നിങ്ങൾക്കു് എന്താണ്ടു് രണ്ടുമാസത്തെ ചെലവിനുള്ള വക കിട്ടിയപ്പോൾ ഇത്ര പരിഭ്രമമെന്തു്? ഹെ സാധ്വി, നിങ്ങൾ പരിഭ്രമിക്കേണ്ട. ഈ ആയിരം രൂപ നിങ്ങളുടെ സ്വന്തം തന്നെയാണു്. അതു് ഒരു സാധു മനസ്സതെളിഞ്ഞു ചെയ്യുന്ന ദാനമാണു്. ആ പണത്തിൽ കളങ്കമില്ല. അതു വർദ്ധിക്കതന്നെ ചെയ്യും. പരിഭ്രമിക്കാതെ അതിവാങ്ങാൻ ആളയപ്പിൻ. സാധുക്കൾ സാധുക്കളെ തുണയ്ക്കുമെന്നു വിശ്വസിക്കുവിൻ

ഇത്രയും വലിയ നോട്ടു സാധാരണ കടകളിലൊന്നും മാറിക്കിട്ടുന്നതല്ലാത്തതിനാൽ മന്ദിരാധിപ എന്തു വേണ്ടു എന്ന ആലോചനയിലായി. അടുത്തു സമ്പന്നനായ ഒരു അയ്യർ താമസമുണ്ടായിരുന്നു. അവിടെപ്പോയി മാറാം എന്നാലോചിച്ചു് ആ സാധ്വിതന്നെ അങ്ങോട്ടു പുറപ്പെട്ടു. മന്ദിരാധിപയെക്കണ്ടു് അയ്യർ അകത്തുകയറിപ്പോയി. അവർ കുറേനേരം അവിടെ നിന്നിട്ടും ആരെയും കാണാഴികയാൽ വടക്കുവശത്തുകൂടി സ്ത്രീകൾ സഞ്ചരിക്കുന്ന സ്ഥലത്തെത്തി അകത്തുള്ളവരെ വിവരം ധരിപ്പിച്ചു. അവർ പോയി കോപിച്ചു പിറുപിറുത്തുകൊണ്ടിരുന്ന അയ്യരവർകളെ പിടിച്ചു പുറത്തുകൊണ്ടുവന്നു. മന്ദിരാധിപയെ കണ്ടപ്പോൾ അയ്യർ ചിരിച്ചുകുഴഞ്ഞു് എന്ന വിശേഷം അമ്മാ" എന്നു ചോദിച്ചു.

മന്ദി:—സ്വാമി ഒരുപകാരം ചെയ്യണം.

അയ്യ:—എന്നവേണം ശൊല്ലുങ്കോ.

മന്ദി:—ഈ നോട്ടൊന്നു മാറിത്തരണം.

എന്നുപറഞ്ഞു മന്ദിരാധിപ ആ നോട്ടു് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. അയ്യർ നോട്ടുവാങ്ങി തിരിച്ചും മറിച്ചും നോക്കി.

അയ്യ:—എന്നാവട്ടും.

മന്ദി:—ഒരു നോട്ടുമാറിത്തരുവാൻപോലും സ്വാമികൾക്കാദായംവേണമെങ്കിൽ എന്തൊരു കഷ്ടം.

അയ്യ:—അമ്മാ. നാങ്കൾ വ്യാപാരികൾ. ക്രിയയില്ലാതെ വേലചെയ്യമുടിയുമാ.

മന്ദി:—ആകട്ടെ എന്തുവേണം.

അയ്യ:—ഇന്ത നോട്ടു മാറവുതുക്കു് രൊമ്പ കഷ്ടമിരിക്കു്. എപ്പടിയും ആവട്ടും. നീങ്കൾ മൂന്റു രൂപാ കൊടുത്താ പോതും.

മന്ദി:—അയ്യോ സ്വാമി. ഒരു നോട്ടു മാറുന്നതിനു മൂന്നു രൂപയോ. ഇതു കടന്നകയ്യാണു.

അയ്യ:—ഇന്ത നോട്ടു് ഇങ്കയെല്ലാം മാറ കഷ്ടം. ഇമ്പീരിയൻബാങ്കിൽത്താൻ പോകവേണ്ടിയതു്.

മന്ദി:—ആകട്ടെ ഞാൻ വേറെ മാറിക്കൊള്ളാം. നോട്ടിങ്ങു തന്നേക്കണം.

അയ്യ:—ഇരണ്ടുരൂപാ കൊടുങ്കോ.

മന്ദി:—സ്വാമി ഒററക്കാശു ഞാൻ തരില്ല. 'ഉരൽനക്കിപ്പട്ടിയുടെ കിറിനക്കിപ്പട്ടി' എന്ന മട്ടിൽ ഞാൻ തെണ്ടിവാങ്ങിക്കുന്നതിൽ സ്വാമി ലാഭമായം ഇച്ഛിക്കുന്നതു് ഒട്ടും ഭംഗിയല്ല. നോട്ടിങ്ങു തന്നേക്കണം.

അയ്യ:—ആനാൽ അപ്പടിയാവട്ടും.

എന്നു പറഞ്ഞു് അയ്യങ്കാർ നോട്ടു വളരെ മടിച്ചു തിരികെക്കൊടുത്തു. മന്ദിരാധിപ നോട്ടും വാങ്ങി മനുഷ്യപ്രകൃതിയുടെ വൈവിധ്യത്തെപ്പററി വിചാരിച്ചുംകൊണ്ടു മന്ദിരത്തിലേക്കു തിരിച്ചു. അവിടെച്ചെന്നു വീണ്ടും എന്തൊക്കെയോ ആലോചിച്ചുറച്ചു വണ്ടി കെട്ടുവാൻ ആജ്ഞാപിച്ചു. ഒരു ഭൃത്യനോടു തന്നെ അനുഗമിക്കുവാൻ ആജ്ഞ കൊടുത്തു് അവർ വണ്ടിയിൽ കയറുവാ

നാഥിറോഡിലേക്കിറങ്ങി. അപ്പോൾ ഒരു വണ്ടി അരിയും സാമാനവും ആ പടിക്കൽ വന്ന നിന്ന. പത്താം അദ്ധ്യായത്തിൽ നാം കണ്ട ഉസ്മാന്റെ പ്രതിച്ഛായയോ എന്ന തോന്നിക്കത്തക്ക ഭീമഗാത്രനായ ഒരു മുസൽമാൻ മഠാധിപയെക്കണ്ടപ്പോൾ അടുത്തു ചെന്ന സവിനയം ചോദിച്ചു.

"അമ്മേ—വണ്ടി അകത്തേക്കു കയററാമൊ?"

മഠാ:—ഇതെവിടുന്നു്?

മു:—ഇപ്പോൾ ഇവിടെ വന്നിട്ടുപോയ സ്വാമി പറഞ്ഞിട്ടു കൊണ്ടുവന്നതാണു്.

മഠാധിപ അത്യത്ഭുതപരവശയായി ജഗദീശ്വരനെ മനസാ വന്ദിച്ചുംകൊണ്ടു "അകത്തേക്കു കൊണ്ടുവരാം" എന്ന പറഞ്ഞു മാറി നിന്ന. മുസൽമാൻ വണ്ടി അകത്തു കയററി, എട്ടുപറക്കരിയും അതിനൊത്ത സാമാനവും ഇറക്കി മഠാധിപയെ വന്ദിച്ചു പോകയും ചെയ്തു. അങ്ങിനെ മഠാധിപയായ മഹിളാരത്നത്തിന്റെ ആനന്ദക്കണ്ണീർ യഥാർത്ഥബിന്ദുക്കളായിത്തന്നെ പൊഴിഞ്ഞു. പിന്നീടു് അവർ അമ്പലാമ്മയുടെ അടുത്തുചെന്ന. അപ്പോൾ ആ തപസ്വിനി തന്റെ നിത്യകർമ്മങ്ങളെല്ലാം യഥാവിധി നിർവ്വഹിച്ചു ചില ബാലികമാരുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. മഠാധിപ ചെന്നതു കണ്ടു കുട്ടികളും, അവരെ കണ്ടു് അമ്പലാമ്മയും എഴുന്നേററു. അമ്പലാമ്മയും എഴുന്നേററതു കണ്ടു് അസ്വസ്ഥചിത്തയായി മഠാധിപ ഓടിച്ചെന്നു് "അമ്മേ ഇരിക്കണം" എന്ന നിർബ്ബന്ധിച്ചു. അവർ രണ്ടുപേരും ഇരുന്നശേഷം മഠാധിപ ചോദിച്ചു.

"കൂട്ടത്തിൽ വന്ന സ്വാമി ആരാണു്?"

അമ്പ:—എനിക്കദ്ദേഹത്തെപ്പററി ഒന്നും അറിഞ്ഞുകൂട. രണ്ടുമാസം മുമ്പു് അദ്ദേഹം എന്റെ ആശ്രമത്തിൽ

വന്നു. അദ്ദേഹം വളരെ സമർത്ഥനായ ഒരു ഗൃഹനാഥനാണെന്നുമാത്രം എനിക്കറിയാം. എന്താ ചോദിച്ചതു്?

മന്ദി:—വെറുതെ ചോദിച്ചു എന്നേയുള്ളു. ഇവിടെയും ഇതിനുമുമ്പു് ഒരിക്കൽ വന്നിട്ടുണ്ടു്. നേരിട്ടു ചോദിക്കുന്നതു ഭംഗിയല്ലല്ലൊ. അതുകൊണ്ടു് അമ്മയോടു ചോദിച്ചതാണു്. ഇപ്പോഴും എവിടെനിന്നു വരുന്നു?

അമ്പു:—മാവേലിക്കരനിന്നു്.

മന്ദി:—കൂട്ടത്തിൽ കണ്ട മറേറ അദ്ദേഹം?

അമ്പു:—അദ്ദേഹം അവിടെയുള്ള ഒരു പ്രഭുവാണു്. വെറുതെ ഞങ്ങളും ഒരു സഞ്ചാരത്തിനിറങ്ങി എന്നേയുള്ളു.

പിന്നീടു മന്ദിരത്തിന്റെ സ്ഥിതിയെക്കുറിച്ചും മററും അവർ കുറേനേരം സംഭാഷണംചെയ്തുകൊണ്ടിരുന്നു.

അമ്പലാമ്മയെ മന്ദിരത്തിൽ താമസിപ്പിച്ചുംവെച്ചു വൃദ്ധനും കറുപ്പുംകൂടി നേരെ കിട്ടുണ്ണിമൂപ്പിന്റെ വക മണിയറബംഗ്ലാവിലെത്തി. വൃദ്ധനെ കാത്തുംകൊണ്ടു പത്താമദ്ധ്യായത്തിൽ വിവരിച്ച ഉസ്താന്റെ പ്രതിഛായയോ എന്നു തോന്നിക്കത്തക്ക ഒരു മുസൽമാൻ അവിടെ നില്ക്കുന്നുണ്ടായിരുന്നു. വൃദ്ധൻ അയാളെക്കണ്ടയുടനെ അല്പം മാറി കറുപ്പു കേൾക്കാതെ പറഞ്ഞു "അലി, എട്ടുചാക്കു ഒന്നാന്തരം അരിയും അതിനു വേണ്ട സാമാനവും ഒരു മണിക്കൂറിനകം മഹിളാമന്ദിരത്തിൽ കൊണ്ടു കൊടുത്തുവച്ചു് ഇവിടെവരണം" വൃദ്ധൻ ഉടനെ ഒരു നോട്ടും അയാളുടെ കയ്യിൽ കൊടുത്തു. ആ മുസൽമാൻ അവിടെനിന്നും പടിക്കൽ നിർത്തിയിരുന്ന സൈക്കിളിൽക്കയറി പറക്കയും ചെയ്തു.

വൃദ്ധനും കറുപ്പും ബംഗ്ലാവിനകത്തുകയറി വരാന്തയിൽ കിടന്ന കസാലകളിൽ ഇരുന്നു. അപ്പോഴേക്കു രണ്ടു വേലക്കാർ അവിടെ ഓടിയെത്തി. അവരോടു ചോദിച്ചു

തിൽ കിട്ടുണ്ണികുറുപ്പ് അവിടെ ഇല്ലെന്നും എന്നു തിരിച്ചു വരുന്നതെന്ന് അറിവാൻ പാടില്ലെന്നും മനസ്സിലായി. എങ്കിലും അവർ അവിടത്തന്നെ താമസം ഉറപ്പിച്ചു. വൃദ്ധൻ ആ ഭവനത്തിൽ പരിചിതനായിരുന്നതിനാൽ പരിചാരകന്മാർ യഥോചിതം അതിഥികളെ സൽകരിച്ചു. കുളിയൂണു മുതലായതെല്ലാം കഴിഞ്ഞു കുറുപ്പിനെ വൃദ്ധൻ ഒന്നുറങ്ങാനായിവിട്ടു വച്ചു പുറത്തേയ്ക്കിറങ്ങി. അപ്പോൾ മേൽ പറഞ്ഞവിധം മന്ദിരത്തിൽ അരിപ്പാക്കം സമ്മാനവും ഏല്പിച്ചും വച്ച് ആലി എന്ന മുസൽമാൻ അവിടെ കാത്തുനിൽക്കുന്നുണ്ടായിരുന്നു.

വൃ:—ആലി. കുറുപ്പുവിടെപ്പോയി?

ആ:—ഇന്നലെ രെയിൽവണ്ടിക്ക് മദ്രാസിലേക്കു ടിക്കറ്റ വാങ്ങിപ്പോയി. കൂട്ടത്തിൽ രാജശേഖരൻനായരെന്നും ഉണ്ട്. എന്താവശ്യമെന്നറിഞ്ഞുകൂട. മീരാനെ കൂട്ടത്തിൽ അയച്ചിട്ടുണ്ട്.

വൃ:—ശരി—തമ്പി എന്തുചെയ്യുന്നു?

ആ:—മിനിയാന്ന രാത്രി രാജശേഖരൻനായരങ്ങത്തെ അടിക്കാൻ അഞ്ചാറാളുകളുമായി തമ്പിയദ്ദേഹം സെൻട്രൽജയിലിനടുത്തു കാത്തുനിന്നു. അദ്ദേഹം ഇങ്ങോട്ടു വന്നപ്പോൾ അദ്ദേഹത്തെ എതിർത്തു. പക്ഷെ അദ്ദേഹം അവരെ അടിച്ചു താഴത്തിട്ടു പൊന്നുകളഞ്ഞു. രാത്രി ജഗതിയിലെ ചിറയിൽ വളരെനേരം ഇട്ടു വലിച്ചശേഷമാണ തമ്പിക്കു ബോധം വീണത്. ഇപ്പോൾ ചോരകണ്ണൻകുഞ്ഞുപിള്ളയുടെ വീട്ടിൽ അയാളൊരുമിച്ച് അനങ്ങാൻ പാടില്ലാതെ കിടക്കുന്നു. അടിഅല്പം കടന്നതാണ്.

വൃ:—നീ പോയി അവനെ ചികിത്സിച്ചു സുഖപ്പെടുത്തണം. എന്നാൽ എന്റെ അനുവാദംകൂടാതെ അവനെ തിരുവനന്തപുരത്തുനിന്നും പുറത്തുവിടരുത്.

പിന്നീടൊന്നും വൃദ്ധൻ പറഞ്ഞില്ല. ശൂവി വൃദ്ധന്റെ മുമ്പിൽ മുട്ടുകുത്തി പാദംതൊട്ടു വന്ദിച്ചു മാറിനിന്നു. വൃദ്ധൻ അവിടെ നിന്നിറങ്ങി മഹിളാമന്ദിരത്തിലെത്തി. അപ്പോൾ മന്ദിരാധിപയും അമ്പലാമ്മയും തമ്മിൽ സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. വൃദ്ധനെ കണ്ടയുടൻ അമ്പലാമ്മയും മന്ദിരാധിപയും എഴുന്നേറ്റു. വൃദ്ധൻ അടുത്തുചെന്ന് ഇരുന്നു. അവരും ഇരുന്നു.

വൃ:— അമ്മാ ഊണു കഴിഞ്ഞോ?

മന്ദി:— ഇല്ല ഇവിടെ കാരണത്ത കാത്തിരിക്കയാണ്. ഉച്ച തിരിഞ്ഞുകാണും.

വൃ:— നേരം ഏറെക്കുറെ ഉച്ചയായല്ലോ.

അമ്പ:— എനിക്കൊട്ടും രുചിയില്ല. കഞ്ഞി ധാരാളം കഴിച്ചു.

മന്ദി:— ഊണിന്നായി എന്തായെന്നു ഞാൻ നോക്കിയിട്ടുവരാം.

മന്ദിരാധിപ അവിടെനിന്നും പാചകശാലയിലേക്കു പോയി.

അമ്പ:— സ്വാമി. എന്റെ കണ്ണനെവിടെ?

വൃ:— അമ്മാ, നാം നിർഭാഗ്യരാണ്. അവൻ ഇന്നലെ രാത്രി ഇവിടെ നിന്നും ഒളിച്ചോടിപ്പോയിരിക്കുന്നു. കഴിഞ്ഞ രാത്രി രാമകൃഷ്ണൻതമ്പിയും അവന്റെ കൂട്ടുകാരായ അഞ്ചാറു ചട്ടമ്പികളുംകൂടി അവനെ അടിക്കാൻ വട്ടം കൂട്ടി.

അമ്പ:— അയ്യോ. സ്വാമി, എന്റെ കുഞ്ഞിനു വല്ലതും പറ്റിയോ.

വൃ:— ഇല്ല പരിഭ്രമിക്കേണ്ട. രാഘവൻ അവരിൽ മൂന്നു പേരെ അടിച്ചു വീഴ്ത്തി. ഇതു കണ്ടു മറ്റുള്ളവർ ഭയന്നു പിന്മാറി. അമ്മ — അവൻ മർമ്മവിദ്യ പഠിച്ചിട്ടുണ്ടോ.

അമ്പ:— ഉണ്ട്.

വ്യ:—ആരു പഠിപ്പിച്ചു.

അംബ:—അവന്നു വല്ലതും പഠിച്ചുവോ.

വ്യ:—ഒന്നും പഠിച്ചില്ല. ഒരടിപോലും കൊണ്ടില്ല. ആരു പഠിപ്പിച്ചു.

അംബ:—ഞാൻതന്നെ. മദ്രാസിലെന്തിനു പോയി. കൂട്ടത്തിലാരുണ്ടു്.

വ്യ:—എന്തിനുപോയി എന്നറിഞ്ഞുകൂടാ. കൂട്ടത്തിൽ ഒരാൾ കൂടിയുണ്ടു്. അദ്ദേഹത്തിന്റെ ഭവനത്തിലാണു രാജൻ താമസിച്ചിരുന്നതു്. അതുകൊണ്ടു താമസിയാതെ തിരിച്ചു വരാതിരിക്കയില്ല. അമ്മയെ ആരു പഠിപ്പിച്ചു.

അംബ:—എന്നെ പഠിപ്പിക്കാൻ കല്പിച്ചയാൾ—തിരിച്ചിവിടെ വരുമെന്നാണോ?

വ്യ:—വരും. എപ്പോൾ വരുമെന്നു തീർച്ചയില്ല.

അംബ:—ആ വീട്ടിലുള്ളവർക്കൊന്നും അറിഞ്ഞുകൂടയോ?

വ്യ:—അവിടെ വേലക്കാർ അല്ലാതാരുമില്ല. അവർക്കൊന്നും അറിഞ്ഞുകൂടാ.

അംബ:—കൂട്ടുകാരൻ നല്ലയാളാണോ?

വ്യ:—വളരെ നല്ലയാളാണു്.

അംബ:—ഇതിനൊക്കെ പണം എവിടുന്നു്?

വ്യ:—അദ്ദേഹം വലിയ പണക്കാരനാണു്.

അംബ:—എന്നു വിചാരിച്ചു വെറുതെ വല്ലവർക്കും പണം കൊടുക്കുമോ?

വ്യ:—അമ്മാ. അവനാരും കൊടുക്കും.

അംബ:—നമുക്കും മദ്രാസിൽ പോയാലെന്താണു്.

വ്യ:—അങ്ങനെ നാം പുറകെ നടന്നാൽ പ്രയോജനമില്ല. മദ്രാസിൽ ചെന്നാൽ അവൻ എവിടെയാണെന്നറിവാൻ വിഷമമുണ്ടു്. കുറെ നാൾ ഇവിടെ താമസിക്കാം.

ഈ സമയം മന്ദിരാധിപ അവിടെ പ്രവേശിച്ച് അംബലാമ്മയെയും വൃദ്ധനേയും ഭക്ഷണത്തിനു ക്ഷണിച്ചു.

വൃ:—ഞാൻ ഉണ്ടതാണ്. അമ്മ ഉണ്ണണം. ഞാൻ പോകുന്നു. പകലെ വരാം.

അപ്പോൾ രണ്ടു ബാലികമാർ വന്ന് അംബലാമ്മയെ കൂട്ടിക്കൊണ്ടുപോയി. മന്ദിരാധിപ തിരിഞ്ഞുനിന്നു വൃദ്ധനോടായി പറഞ്ഞു.

“സ്വാമീ, അവിടുന്നാരായാലും ഈ കാണുന്ന അഗതികളായ ബാലികമാരുടെ ഹൃദയാർച്ചനകൊണ്ടു അവിടുന്നു സന്തുഷ്ടനാകുമെന്നു ഞാൻ വിശ്വസിക്കുന്നു.”

വൃ:—അമ്മ. ഞാൻ ആരുടെ അച്ഛനേയും അറിയുന്നില്ല. എല്ലാം ദൈവഹിതം.

മന്ദി:—ആരുടെ നാമധേയത്തിലാണു ഞാൻ ഈ തുക കണക്കിൽ കൊള്ളിക്കേണ്ടതെന്നറിയുന്നില്ല.

വൃ:—എനിക്കു പേരില്ല. പേരു വേണമെന്നാഗ്രഹവുമില്ല. അതുകൊണ്ട് അമ്മയുടെ ഇഷ്ടംപോലുള്ള പേർ എഴുതിക്കൊള്ളണം.

മന്ദി:—ഈ ഉത്തരമേ കിട്ടുകയുള്ളു എന്നെനിക്കറിയാം. എങ്കിലും ചോദിച്ചു എന്നേയുള്ളു.

വൃ:—ഞാൻ പോകട്ടെ.

മന്ദി:—എവിടെയാണു താമസം?

വൃ:—മണിയറബംഗ്ലാവിൽ.

മന്ദി:—അദ്ദേഹത്തിനെ പരിചയമുണ്ടോ?

വൃ:—ഉണ്ട്. പോരെങ്കിൽ കൂട്ടത്തിലുള്ളയാളും അദ്ദേഹത്തിന്റെ ഒരു ബന്ധുവുമാണ്. കരുപ്പദ്ദേഹം മന്ദിരത്തെ സഹായിക്കാറില്ലയോ.

അംബ:—ഏതവസരത്തിലും ചെന്നപേക്ഷിച്ചാൽ തള്ളാത്ത ഒരാളെ ഇവിടെയുള്ളൂ. ഈ കാലത്തുതന്നെ അങ്ങോട്ടു പോകുവാൻ ഞാൻ ആലോചിക്കയായിരുന്നു.

വൃ:—അദ്ദേഹം ഇവിടെ ഇല്ല. ഇന്നലെ മദ്രാസിനു പോയി.

അംബ:—എന്നാൽ ഇതെല്ലാം പട്ടിണിയകപ്പെട്ടതായി തന്നെ.

വൃ:—ദൈവം അങ്ങനെ വരുത്തുകില്ല അമ്മാ, ദുഷ്ടന്മാരായ മനുഷ്യർ എത്രതന്നെ ദ്രോഹിച്ചാലും ദൈവം ശിഷ്ടരെ സഹായിക്കും. ഞാൻ പോകട്ടെ. ഞാൻ കൂടെക്കൂടെ വരും.

---

## അദ്ധ്യായം ൧൬

---

### സ്വാതന്ത്ര്യത്തിന്റെ കുടിലഗതികൾ

മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ പൂജപ്പുര സ്ഥലത്തു നടക്കുന്ന സമയം പഴവങ്ങാടിയിലുള്ള ഗോമതക്കുട്ടൻ കൃഷ്ണപിള്ളയുടെ ഭവനത്തിൽ ഒരു സദസ്സു കൂടിയിരിക്കുന്നു. സദസ്സിലെ അദ്ധ്യക്ഷൻ പെൻഷൻഡ് പേഷ്കാർ ശങ്കരപ്പിള്ളയും ഉപാദ്ധ്യക്ഷൻ രാമകൃഷ്ണൻ തമ്പിയുടെ അച്ഛൻ കേശവൻതമ്പിയും ആകുന്നു. സദസ്യർ വായനക്കാൎക്കു പരിചയമില്ലാത്ത ചില ചട്ടമ്പികളും ഒരു വക്കീലും ഒരു വൈദ്യനുമാണു്. കൃഷ്ണപിള്ളയും തമ്പിയും അനങ്ങാൻ പാടില്ലാതെ ഓരോ കട്ടിലിൽ അകത്തു കിടപ്പുണ്ടു്. അവരെ പരിചരിക്കുന്നതു കൃഷ്ണപിള്ളയുടെ സഹോദരിയും തമ്പിയുടെ സ്നേഹിതയും ആയ ഒരു സ്ത്രീയാണു്. അവൾക്കു ഏകദേശം 30 വയസ്സു പ്രായം കാണും. എന്തിലും വെളുത്തു തടിച്ച പ്രൗഢയായ ആ സ്ത്രീ മച്ചിയാകകൊണ്ടോ എന്തോ ഒരു പൊരുപ്പക്കാരി എന്നു ആരും പറയുകയുള്ളൂ. കലഹതാല്പര്യമാണു് അവളുടെ മുഖ്യ

നടമാടുന്ന രസം. കാഴ്ചയിൽ ഒട്ടും മോശമല്ലാത്തവൾ. ചെമ്പകക്കുട്ടി എന്നു പേരുള്ള ഈ സ്ത്രീയെ ആദ്യം കൊട്ടാരത്തിലെ ഒരു പരിചാരകനായിരുന്ന ഒരു അയ്യങ്കാരും പിന്നീട് ഒരു അയ്യരും ഭാര്യയാക്കിയിരുന്നു. ഇപ്പോൾ ഭർത്താവാരുമില്ല. കേശവൻതമ്പിയും രാമകൃഷ്ണൻതമ്പിയും പല ചട്ടമ്പിമാരും ഈ ഭവനത്തിലെ നിത്യസന്ദർശകന്മാരാണ്.

കൃഷ്ണപിള്ളയേയും തമ്പിയേയും ചികിത്സിക്കാനായി ഒന്നു രണ്ടു ഡാക്ടർമാരും വൈദ്യന്മാരും വന്നു. അവർക്കും സുഖക്കേടിന്റെ തന്മ മനസ്സിലാക്കാൻ സാധിച്ചില്ല. എല്ലാവരും പല മരുന്നുകൾ കുടിപ്പിക്കയും പലതും പുറമെ പുരട്ടുകയും ചെയ്യാതിരുന്നില്ല. എന്നിട്ടും തമ്പിയും കൃഷ്ണപിള്ളയും ഇപ്പോഴും ഒരുവശം മുഴുവൻ സ്തംഭിച്ചു തീവ്രവേദനയോടുകൂടി കിടക്കുന്നതേയുള്ളു. ഇനി തമ്പിയുടെ വിവാഹത്തിന് എട്ടു ദിവസമേയുള്ളു. അതുകൊണ്ടു തമ്പിമാർ രണ്ടുപേർക്കും ഉള്ള പരിഭ്രമത്തിനതിരില്ല. അതിനാൽ പോറ്റിമാരെക്കൂടി കേശവൻതമ്പി [illegible] വിളിച്ചുകൊണ്ടു വരികയായിരുന്നു.

തമ്പി:—അപ്പോൾ ഇനി എന്താണു വേണ്ടതെന്നോ?

പോ:—നല്ല വൈദ്യന്മാരെ വരുത്തി [illegible]ക്കണം.

തമ്പി:—ആരെ [illegible]ച്ചിട്ടും പ്രയോജനമില്ലല്ലോ. [illegible] അറിയാവുന്ന തിരുമേനികൾ ആരും ഇവിടെയില്ല.

പോ:—ഞങ്ങടെ തിരുമേനികൾ മൂന്നും ഇല്ലത്ത് [illegible]. ഇവിടെ [illegible] നമുക്ക് വരുത്താം. ഇന്നു തന്നെ [illegible]ക്കണം.

തമ്പി:—അതിനൊന്നും [illegible] എത്ര പണം ചെലവായാലും വിരോധമില്ലല്ലോ അങ്ങുന്നേ? പോരുമെങ്കിൽ ഒരു കിട്ടുണ്ണിയെ വെച്ച് [illegible]ണ്ട്.

പോ:—അയാളോടു പോകാൻ പറയണം. അയാളാണ ഇത്ര ഭയപ്പെടുവാൻ?

തമ്പി:—അയാൾക്കു പണമുണ്ടു്.

പോ:—അതു നമുക്കും അത്യാവശ്യത്തിനുണ്ടു്.

തമ്പി:—എന്റെ കൈയിൽ ഒററക്കാശില്ല. അതാണു ഞാൻ പുറകോട്ടു വലിയുന്നതു്.

പോ.—കേസിനാവശ്യമുള്ള പണം മുഴുവൻ ഞാൻ ചിലവാക്കിക്കൊള്ളാം. അകപ്പെട്ടില്ലെങ്കിലും എന്റെ മകനും അടികൊണ്ടു എന്നല്ലേ നിങ്ങൾ പറയുന്നതു്. അതുകൊണ്ടു് അവനും വാദി ആയിക്കൊള്ളട്ടെ. കുഞ്ഞുപിള്ള വാദിയാകണ്ട. തമ്പിയും മാറ്റുരനും മതി.

തമ്പി:—എന്നാൽ അങ്ങനെതന്നെ.

പോ:—എന്താ രാമൻപിള്ള വക്കീൽ ഒന്നും മിണ്ടാതിരിക്കുന്നതു്?

തമ്പി:—അവിടുന്നു തീർച്ചപ്പെടുത്തുന്നതിൽ എന്താണു പറയാനുള്ളതു്.

പോ:—എന്നാൽ ശരിതന്നെ. അന്യായം ഉടനെ തയ്യാറാക്കണം. ഒന്നാംപ്രതി രാജശേഖരൻനായർ. രണ്ടാംപ്രതി കിട്ടുണ്ണിക്കുറുപ്പു്.

ഈ സമയം ആലി എന്ന മുസൽമാൻ അവിടെക്കയറിച്ചെന്നു. അയാളുടെ ആറടിപ്പൊക്കവും, വിരിഞ്ഞ മാറും, കൊഴുത്തുതടിച്ച ശരീരവും, ജ്വലിച്ചുജ്ജ്വലിച്ചു നിൽക്കുന്ന കൃതാവും, കെട്ടുതാടിയും, ചെമ്പരത്തിപ്പൂപോലെ ചുമന്ന നിറത്തിനു യോജിച്ച ചുമന്ന തലേക്കെട്ടും, വെളുത്ത ഷർട്ടും, മേഘനിറമായ മുണ്ടും കണ്ടു് അയാൾ ഒരു മാന്യനെന്നുവിചാരിച്ചു പോഷ്കാർ ഉപചാരപൂർവം ചോദിച്ചു. "എന്താണു മുതലാളി. ഇങ്ങോട്ടു കേറിയതു്"?"

ആലി:—ഇവിടെ ആരൊ സുഖക്കേടായിക്കിടക്കുന്നു എന്നു് ഒരു പയ്യൻ പറഞ്ഞു.

തമ്പി:—മുതലാളിക്കു ചികിത്സയുണ്ടോ?
ആലി:—അല്പം തിരുമ്മറിയാം.
തമ്പി:—എന്നാൽ വരണം, രോഗികളെ നോക്കാം.
ആലി:—ഒരാളല്ലയൊ?
തമ്പി:—രണ്ടുപേരുണ്ടു്—വരണം.

ആലിയും തമ്പിയും അകത്തേയ്ക്കു കയറി. ആലി തമ്പിയേയും ചോരക്കണ്ണനേയും പരിശോധിച്ചു. അടി കൊണ്ട സ്ഥാനം അവർ തൊട്ടുകാണിച്ചതുകൊണ്ടു് ആലിക്കു കേട്ട പെട്ടെന്നു കണ്ടുപിടിയ്ക്കാൻ സാധിച്ചു. പരിശോധന കഴിഞ്ഞു് ആലി പുറത്തേയ്ക്കു പോന്നു.

പോ:—എന്താണു നോക്കീട്ടു്?
ആലി:—അടി ചെറുതെങ്കിലും നല്ല സ്ഥാനത്താണു കൊണ്ടിരിക്കുന്നതു്. പഠിച്ചവർ അടിച്ചതാണു്. കൊച്ചു അങ്ങത്തേയ്ക്കാണു നല്ലപോലെ പററിയതു്.
പോ:—ആകട്ടെ, ഭേദമാക്കാമോ?
ആലി:—പടച്ചോന്റെ കൃപയുണ്ടെങ്കിൽ ഇതൊക്കെ ഭേദമാക്കാം.
തമ്പി:—എത്ര ദിവസത്തിനകം ഭേദമാക്കാം?
ആലി:—അങ്ങത്തമാർ ക്ഷമിയ്ക്കണം. എന്റെ കാലക്ഷേപം ഇതുകൊണ്ടാണു്. മണിക്കൂർവച്ചു ഭേദപ്പെടുത്തണമെങ്കിൽ പണത്തിന്റെ തുക അറിയണം.
തമ്പി:—എന്തു വേണം?
ആലി:—അതിവിടെ പറഞ്ഞാൽ മതി.
തമ്പി:—പത്തു രൂപ തരാം.
ആലി:—പത്തുമാസംകൊണ്ടു സുഖപ്പെടുത്താം.
തമ്പി:—പിന്നെ എന്തുവേണം?
ആലി:—അമ്പതു രൂപ തന്നാൽ ഇന്നു ഭേദപ്പെടുത്താം.
പോ:—ആകട്ടെ നൂറു രൂപ തരാം. രണ്ടു മൂന്നു ദിവസംകൊണ്ടു പൂൎണ്ണസുഖം വരുത്തിയാൽ മതി.

തമ്പി:—അതെന്തിനു?

ആലി:—ഞാൻ സാധു. ഞാൻ ദീനം ഭേദമാക്കിക്കഴിഞ്ഞു് ഞാൻ ഈ നോട്ടു മോഷ്ടിച്ചതാണെന്നു വല്ലവരും പറഞ്ഞാലോ? അതുകൊണ്ടു ദീനം ഭേദമാക്കിയതിനു തക്കതു് ആലിക്കു സമ്മാനിച്ചതു് എന്നെഴുതിത്തരണം.

തമ്പി:—നമുക്കു ചികിത്സിക്കാമെങ്കിൽ ചികിത്സിക്കുക. ഇല്ലെങ്കിൽ പോകണം.

ആലി:—അതിഷ്ടംപോലെ.

പേ:—എഴുതിത്തരാമെടോ! എടൊ ഒരു പേനയും മഷിയും കൊണ്ടുവരിക.

തമ്പി:—വേണ്ടെന്നേ.

പേ:—അതിനെന്താണെന്നോ! ഈ വൈദ്യന്മാർ ഒരുത്തരേയും വിശ്വസിക്കാത്തവരാണു്.

ഉടനെ പേഷ്ക്കാർ നോട്ടിന്റെ പുറത്തു് "രാമകൃഷ്ണൻ തമ്പിയെ ചികിത്സിച്ചുവരുന്ന ആലിക്കു കൊടുക്ക സമ്മാനിച്ചതു്. ചെമ്പഴന്തി പേഷ്ക്കാർ ശങ്കുപ്പിള്ള" എന്നെഴുതി ഒപ്പിട്ടുകൊടുത്തു. ആലി വീണ്ടും നോട്ടുവാങ്ങി ഇപ്പിലെടുത്തശേഷം ഗുളികകളെടുത്തു രോഗിയുടെ ദേഹം ഒന്നുകൂടി പരിശോധിച്ചു് ചെവിയിലും ഇവിടെയും അവിടെയും കൊട്ടും ഇടിയും കൊടുത്തപ്പോൾ രോഗിയുടെ ശ്വാസം നേരെവീണു. പിന്നീടു് ഒരു ചെറിയ തിരുമ്മും കഴിഞ്ഞു് ആലി പേഷ്ക്കാരുമായും തമ്പിയേയും പുറത്തേക്കു നടത്തി കൊണ്ടുവന്നു. അഞ്ചുമിനിട്ടു മുമ്പുവരെ ഒരു ശ്വാസം മുഴുവൻ സ്തംഭിച്ചു കഠിനമായ വേദനയും അനുഭവിച്ചുകിടന്നിരുന്ന അവർ ഒരു വിഷമവും കൂടാതെ നടന്നുവരുന്നതു കണ്ടപ്പോൾ എല്ലാവരും അത്ഭുതപ്പെട്ടു.

ആലി:—ഇതാ സുഖക്കേടുമാറി. ഇനി ഒരുമാസം സുഖമായി തേച്ചുകുളിച്ചു നല്ല ഭക്ഷണവും കഴിച്ചു് അന

ഞാനെത ഇതുന്നാൽ പൂർണ്ണസ്വഭാവമാകും പാതിവ്രത്യത്തിൽ പിഴയ്ക്കുന്നതു്.

പോ:—ആലിമുതലാളി മഹാനുഭാവൻ പാതിവ്രത്യംകഴിഞ്ഞു ഒരു നല്ല സമ്മാനം കൂടിതരാം.

ആലി:—അതു് അങ്ങേതെ ദയവു്.

പോ:—എവിടെയാണു താമസം.

ആലി:—ചാലയിൽ 201-ാം നമ്പ്ര വീട്ടിൽ.

പോ:—ശരി കൂടക്കൂടെ വന്നന്വേഷിക്കണം.

ആലി:—അങ്ങനെതന്നെ. ഇനി ഞാൻ പോകട്ടെ.

എന്നു പറഞ്ഞു ആലി പോയി. അയാൾ ഇറങ്ങിയ ഉടൻ തമ്പി പോലീസ്‌കാരെ അകത്തു കൂട്ടിക്കൊണ്ടുപോയി അതു കള്ളനോട്ടാണെന്നും ഒരാൾ ഓർക്കാതെ സമ്മാനിച്ചതാണെന്നും ഉള്ള വിവരം പറഞ്ഞു. പോലീസ്‌കാർ മുഴുമുഴെ വിരണ്ടു. ഉടനെ ആ മുസൽമാനെ വരുത്തി വേറെ നോട്ടുകൊടുത്തില്ലെങ്കിൽ എല്ലാവരും കുടുങ്ങുമെന്നു പോലീസ്‌കാർ പറഞ്ഞു. കാര്യം പരസ്യമാകാൻ നിവൃത്തിയുമില്ല. അതിനാൽ കേശവൻതമ്പിതന്നെ ആലിയെ അന്വേഷിച്ചു പുറപ്പെട്ടു. വഴിക്കൊന്നും ആലിയെ കണ്ടില്ല. വളരെ വിഷമിച്ചു 201-ാം നമ്പർ വീടു കണ്ടുപിടിച്ചു അവിടെക്കേറി അന്വേഷിച്ചതിൽ ആലി താമസിക്കുന്നതവിടെ ആണെന്നു മനസ്സിലായി. പക്ഷെ ആളും അവിടെയില്ല. എപ്പോൾ വരുമെന്നും എവിടെപ്പോയിയെന്നും എവിടെ പോകുമെന്നും ആർക്കും നിശ്ചയവുമില്ല. തമ്പി കുറെനേരം ഇരുന്നു നിരാശനായി പോലീസ്‌കാരുടെ അടുത്തു വന്നു. ഉടനെ പോലീസ്‌കാർ അവിടെ നിന്നിറങ്ങി ചട്ടമ്പികളിൽ ചിലരെ വിളിച്ചു് ഉടനെ എവിടെച്ചെന്നെങ്കിലും ആലിയെ പിടിച്ചുകൊണ്ടുവരണം എന്നു് ഏർപ്പാടു ചെയ്തയച്ചു. ആലി നേരെ പൂജപ്പുരയുള്ള വൃദ്ധനോടു വിവരം പറഞ്ഞു. നോട്ടു സൂക്ഷിച്ചുകൊള്ളണമെന്നും തിരി

കെ കൊടുക്കേണ്ടതെന്നും വൃദ്ധൻ ആജ്ഞാപിച്ചു. അന്നു മുഴുവൻ ആരെയും കാണാതെ അവർ ഒളിച്ചു കഴിച്ചുകൂട്ടി.

പേഷ്ക്കാരും തമ്പിയും കൂടി ഇരുന്നിരുന്നു വിശ്രമിച്ചു. മണി നാലായി. അപ്പോൾ അറക്കലെത്തു രാഘവക്കുറുപ്പും കാരിക്കര വലിയപ്പണിക്കരും കൂടി അവിടെ കയറിച്ചെന്നു. പേഷ്ക്കാർക്ക് അവരെ പരിചയമില്ലായിരുന്നു. രാഘവക്കുറുപ്പിനെ കണ്ടപ്പോൾ കേശവൻതമ്പിയും രാമകൃഷ്ണൻതമ്പിയും കൂടി ഒരേ ശ്വാസത്തിൽ എന്താ വിശേഷം എന്നു ചോദിച്ചു.

രാഘ:—വിശേഷമൊന്നുമില്ല ഒരുമിച്ചു പോകാമെന്നു വിചാരിച്ചു വെറുതെ പോന്നു.

രാമ. ത:—(പേഷ്ക്കാരോടായി) ഇവർ ഞങ്ങളുടെ ബന്ധുക്കളാണ്. ഇദ്ദേഹം മിസ്റ്റർ രാഘവക്കുറുപ്പ് ബി. എ. ഇദ്ദേഹം കാരിക്കര കൃഷ്ണപ്പണിക്കരവർകൾ. കുറുപ്പിന്റെ അച്ഛൻ. രണ്ടുപേരും ഞങ്ങളുടെ കരയിലെ പ്രമാണികൾ.

പേ:—പരിചയപ്പെട്ടതു വളരെ സന്തോഷമായി.

രാ. ത:—(പേഷ്ക്കാരെ ചൂണ്ടിക്കൊണ്ടു) ഇദ്ദേഹം പെൻഷൻഡ് പേഷ്ക്കാർ ശങ്കരപ്പിള്ള അവർകളാണ്.

ആ പേഷ്ക്കാർ ശബ്ദം കേട്ടപ്പോൾ കാരിക്കര കൃഷ്ണപ്പണിക്കർ ഒന്നൊതുങ്ങി പേഷ്ക്കാരെ വണങ്ങി.

രാഘ കുറു:—കേശവൻതമ്പിയെ ചൂണ്ടിക്കൊണ്ടു ഇദ്ദേഹം രാമകൃഷ്ണൻതമ്പിയുടെ അച്ഛനാണ്.

കൃ. പ:—ഓഹോ ഞാനറിയും. കണ്ടിട്ടു വളരെ കാലമായി. അതുകൊണ്ടു എന്നെ അറിയുകയില്ല.

കേ. ത:—ഞാനുമറിയും. (പേഷ്ക്കാരോടായിട്ടു) കേട്ടോ അങ്ങുന്നേ, ആ നാട്ടുകാരിലൊന്നു ഇദ്ദേഹമാണ്. കണ്ടാലതൊന്നും തോന്നുകില്ല.

കൃ. പ:—അങ്ങനെത്തെക്കെല്ലാം പറയാമല്ലോ.

കേ. ത:—അല്ലാ ഞാനറിയാത്ത ആളാണോ. ആകട്ടെ അമ്മയും മകനും കൂടി ഇപ്പോൾ ഇങ്ങോട്ടു പുറപ്പെടാൻ കാരണമെന്തു്. വെറുതെ വരികയില്ല. നിശ്ചയം തന്നെ.

ശ്രീ. പ:—അവിടെയൊരു കീഴ്വാരം കാരണവരുണ്ടായിരുന്നല്ലോ. അവർ തമ്പിയുടെ സംബന്ധത്തിന്റെ വിരോധികളാണു്. അവർ ഇങ്ങോട്ടു പോന്നിട്ടുണ്ടു്. പോരരുതെന്നു കിട്ടാപ്പിള്ളയും എല്ലാവരും വിരോധിച്ചു. അതു വകവെയ്ക്കാതെ അവർ പോന്നു. അപകടം വല്ലതും ഉണ്ടായെങ്കിലോ എന്നു ഭയന്നു ഞങ്ങളും പോന്നതാണു്. വിരുതിയുണ്ടെങ്കിൽ അവരെ ഒന്നപമാനിക്കണമെന്നും വല്ല കേസ്സിലും കുടുക്കണമെന്നും ഉദ്ദേശ്യമുണ്ടു്.

പോ:—എന്നാൽ അവരുടെ പ്രേരണയാൽ ഒരു ചെറുക്കൻ ഇവരെ അടിച്ചു എന്നാകുന്നു ഇവരുടെ കേസു്. ചെറുവഴക്കമായിക്കൊള്ളട്ടെ.

രാ. ക:—ആരെ അടിച്ചു.

കേ. ത:—അവിടെ താമസിച്ചിരുന്ന ഒരു ചെറുക്കൻ രാമകൃഷ്ണനെ അടിച്ചു.

രാ. ക:—ആര രാജശേഖരനോ.

കേ. ത:—അതെ.

രാ. ക:—അവൻ ഇവിടെയുണ്ടോ?

കേ. ത:—ഉണ്ടു്.

രാ. ക:—എന്നിട്ടു അവൻ തമ്പിയെ അടിച്ചിട്ടു തമ്പി അടികൊണ്ടോ,

പോ:—പിന്നല്ലാതെ. അവൻ മർമ്മവിദ്യ പഠിച്ചവനാണു്.

രാ. ക:—ശരി നമുക്കെല്ലാവർക്കും കേസ്സിൽ കടക്കാം. ഇന്നു തന്നെ അന്വേഷണം നടത്താം.

പോ:—അന്വേഷണം തയ്യാറായിക്കഴിഞ്ഞു. അതു വേണ്ടതു വായിച്ചുകേൾക്കാം.

ഉടനെ പോലീസ്‌കാർ വക്കീലിനെ വിളിച്ചു അന്യായത്തിന്റെ സ്വരൂപമെല്ലാം പറഞ്ഞുകൊടുത്തു. മണി അഞ്ചായി. അയച്ചിരുന്ന ആളുകളെല്ലാം ഓരോരുത്തരായി വെറുതെ മടങ്ങി എത്തിയതല്ലാതെ ആലിയെ കണ്ടില്ല. പോലീസ്‌കാർക്കു പരിഭ്രമം കലശലായി. ഇനിയും അവിടെത്താമസിക്കുവാൻ നിവൃത്തിയില്ലാത്തതുകൊണ്ട് അന്യായം തയാറായാലുടനെ തന്നയക്കണമെന്നു പറഞ്ഞു പോലീസ്‌കാർ സ്വഭവനത്തിലേക്കു തിരിച്ചു.

വക്കീൽ രാമൻപിള്ള ആദ്യ അന്യായം എഴുതിയതു തന്നെ മൂന്നു മണിക്കൂർകൊണ്ടാണ്. അതിനാൽ അതിനേക്കാൾ വലുതായ ഒരന്യായം എഴുതുവാൻ അദ്ദേഹത്തിനു എത്ര സമയം വേണ്ടിവരുമെന്നു പറയേണ്ടതില്ലല്ലോ. അന്നു അന്യായം എഴുതിത്തീരുകയില്ലെന്നും പിറ്റേദിവസം രാവിലെ എഴുതി ഠാണാവിൽക്കൂട്ടത്തിൽക്കൊണ്ടു വന്നു കൊള്ളാമെന്നും പറഞ്ഞു രാമൻപിള്ള വക്കീൽ ആറുമണി ആയപ്പോൾ പിരിഞ്ഞു. എത്ര ജോലിയുണ്ടായിരുന്നാലും രാമൻപിള്ള വക്കീൽ ആറുമണിയായാൽ പിന്നെ ഒരു വീട്ടിലും ഇരിക്കാറില്ല. ആറുമണി മുതൽ എട്ടുമണിവരെ അദ്ദേഹത്തിന്റെ സഞ്ചാരം പാതയോരങ്ങളിൽക്കൂടിയായിരിക്കും. ഒരു മൂന്നു ഫർലാങ്ങിലെ സഞ്ചാരത്തിന്റെ എരിവറിയാതെ ഒരു രാത്രിപോലും നമ്മുടെ വക്കീൽ ഉറങ്ങിയിട്ടില്ല. പല അവസരങ്ങളിലും അദ്ദേഹത്തിന്റെ ഉറക്കം റോഡരികിൽ ആയിട്ടുണ്ട്. ചിലപ്പോൾ ചില ചെറ്റക്കുടിലുകളിൽ വല്ല സ്ത്രീകളെയും കണ്ടു കയറി, വല്ല വഴക്കും അടിയും കൊണ്ടു, വല്ല തിണ്ണകളിലും വീണുറങ്ങീട്ടുണ്ട്. എന്തായാലും ദിവസം വെളിച്ചമായാൽ വക്കീൽ ആളും വിരുതൻ. ക്രിമിനൽക്കേസേ പിടിക്കയുള്ളൂ. ലാഭപ്രിയത്വം നമ്മുടെ വക്കീലിനു ലവലേശമില്ല. പക്ഷെ നല്ല തെളിഞ്ഞ സാക്ഷികളും, എതിരാളിയെ കൊന്നതാണു കാണിച്ചും ബോധിപ്പിച്ചും അടക്കുന്ന ഒരു വിരുതനെ

സിക്കയില്ല. ഊണിന്നുമുമ്പ കറുപ്പിന്റെ അടുക്കൽ പണം ചോദിക്കാൻ പാടില്ല. ഉണ്ടുകൊണ്ടിരിക്കുമ്പോഴും പാടില്ല. വിശന്നിരിക്കുമ്പോൾ പണം പണം എന്നു പറയുന്നതു് അസാദ്ധ്യതരം, ഉണ്ടുകൊണ്ടിരിക്കുമ്പോൾ പറയുന്നതു് അപമര്യാദയും ആകുന്നതാണു് കറുപ്പിന്റെ പ്രമാണം. ഊണുകഴിഞ്ഞാൽപിന്നെ കറുപ്പിനെ മഷിയിട്ടു നോക്കിയാലും കാണുകയുമില്ല. തീരെ വിഷമിച്ചു് ആരെങ്കിലും കറുപ്പിനോടു വിരോധിച്ചിട്ടുള്ള അവസരങ്ങളിലെങ്ങാനും പണം ചോദിച്ചുപോയാൽ അന്നു കോപിച്ചു ചോറും വലിച്ചെറിഞ്ഞു്, അവശ്യമില്ലാതെ, 'പണം വാങ്ങിക്കിൻ, ഒറ്റക്കാശു ഞാൻ തരികില്ല' എന്നട്ടഹസിച്ചിറങ്ങിപ്പോകയും ചെയ്യും. ഇങ്ങനെ ഒരിക്കലുണ്ടായതിന്നു് ഊണുമാറിയാൽ തൊട്ടയാളും വിദ്യാർത്ഥികൾ ഒരുമിച്ചു താമസിക്കുന്ന സ്ഥലങ്ങളിൽ അവിടവിടെ ചെന്നു ഉണ്ടുകഴിച്ചുകൂട്ടും. അതു കഴിഞ്ഞു ചോദിച്ചിട്ടു് ഊണു തുടങ്ങും. അവിടെനിന്നും ഈ വിധം പിണക്കപ്പിരിയും. ഇങ്ങനെ ഉണ്ടും പിണങ്ങിയും കഴിച്ചിട്ടുണ്ടല്ലാതെ കറുപ്പാകട്ടെ ഒറ്റക്കാശുപോലും ആ വകയ്ക്കു ചെലവാക്കീട്ടില്ല. ഒരു കോട്ടു കറുപ്പിനുണ്ടു്. അതു തയ്പിച്ചിട്ടു് അനേകകൊല്ലമായി. ഇതുവരെ മാറിയിട്ടില്ല. അതു് ഒരു വിധം നല്ല തുണികൊണ്ടുള്ളതായിരുന്നതിനാൽ ഒട്ടും ചീത്തയായിട്ടുമില്ല. അതിനാൽ മുണ്ടും ഷർട്ടും മാത്രമേ കറുപ്പിനു മാറേണ്ടതായ ആവശ്യമുള്ളു. ഒന്നും രണ്ടും ആണ്ടു കൂടുമ്പോൾ എങ്ങിനെയെങ്കിലും ഒരു വിദ്യാർത്ഥിസംഘത്തിൽ ചെന്നു് ആരോടെങ്കിലും ഒരലക്കിയമുണ്ടും ഷർട്ടും വാങ്ങി തന്റെ കയ്യിലിരിക്കുന്നതു് അവിടെയ്ക്കൊടുക്കും. മുഷിഞ്ഞതിനുപകരം വെളുത്തതുകൊടുത്തു എന്ന സന്തോഷമേ ആ വിദ്യാർത്ഥികൾക്കുള്ളു. കറുപ്പിനു് ഈ വിദ്യകൊണ്ടു കറുപ്പിന്റെ വസ്ത്രധാരണം ഭംഗിയായി കഴിയും. ചിലപ്പോൾ ഒട്ടും കടം വാങ്ങാറില്ലെന്നില്ല. കറുപ്പിന്റെ കിടപ്പും വാസവും എങ്ങിനെയെങ്കിലും വിദ്യാർത്ഥികളുടെ

ക്കൂട്ടത്തിലായിരിക്കും. അതുകൊണ്ടു പുസ്തകവും വാങ്ങാതെ കഴിയും. അത്യാവശ്യമുള്ളതും അസുലഭവും ആയുള്ള പുസ്തകങ്ങൾ ആരോടെങ്കിലും നോക്കാൻ വാങ്ങിയാൽ പിന്നെ തിരിച്ചുകൊടുക്കാറു പതിവുമില്ല. ഇങ്ങനെയുള്ള ആൾ പഠിത്തത്തിൽ എങ്ങനെയാണെന്നു് ആൎക്കെങ്കിലും സംശയിക്കുന്നുണ്ടെങ്കിൽ അതിലും ചില വിശേഷങ്ങൾ ഉണ്ടെന്നു പറയേണ്ടിയിരിക്കുന്നു. കറുപ്പു ബുദ്ധിമാനാണു്. പക്ഷെ പഠിക്കയില്ല. ഏതു പരീക്ഷയ്ക്കും പുസ്തകം നോക്കിയെഴുതിയും അടുത്തിരിക്കുന്നവരുടെ ഉത്തരക്കടലാസു് വാങ്ങി പകൎത്തിയും സംശയമുള്ള ചോദ്യങ്ങളുടെ ഉത്തരം നേരത്തെ എഴുതിക്കൊണ്ടു ചെന്നു പകൎത്തിയും ആണു കറുപ്പു് എല്ലാ പരീക്ഷകളിലും ജയിച്ചിട്ടുള്ളതു്. ഗവൎമ്മെന്റുകളുടെയും കലാശാലകളുടെയും ഏൎപ്പാടുകളുടെ വിശേഷത്താലും ചോദ്യക്കടലാസുകളുടെ നിൎമ്മാതാക്കളുടെയും വിചാരണക്കാരുടെയും സ്വാൎത്ഥാകാംക്ഷിത്വത്താലും മിക്ക ചോദ്യങ്ങളും നേരത്തെതന്നെ പുറത്തുവരാറുണ്ടല്ലോ. അവയുടെ തിരഞ്ഞെടുപ്പിൽ കറുപ്പിന്റെ യോഗമോ യുക്തിയോ വളരെ ഫലിക്കാറുണ്ടു്. അങ്ങനെ കറുപ്പു പരീക്ഷകളും ഒതരം പാസ്സായി.

ഏകദേശം നൂറുരൂപ കറുപ്പു പ്രതിമാസം വീട്ടിൽനിന്നും വരുത്താറുണ്ടെങ്കിലും അതെല്ലാം ദാസീഗൃഹങ്ങളിലും ചാരായഷാപ്പുകളിലും ചിലവഴിക്കുകയാണു പതിവു്. ആ സ്ഥലങ്ങളിൽവെച്ചാണു തന്റെ സ്വദേശിയായ രാമകൃഷ്ണൻതമ്പിയെ കറുപ്പു പരിചയപ്പെട്ടു സ്നേഹിക്കാനിടയായിട്ടുള്ളതും. ഇപ്പോൾ കറുപ്പിന്റെ കൈയ്യിൽ കുറെ പണമുണ്ടു്. അതു കിട്ടപ്പിള്ളയെ കളിപ്പിച്ചു വാങ്ങിയിട്ടുള്ളതാണു്. ആ വിവരം അയാൾ തന്റെ അച്ഛനെപ്പോലും അറിയിച്ചിട്ടില്ല. പണിക്കർ പാപ്പരാകകൊണ്ടു മകന്റെ ചെലവിലും ആവശ്യപ്രകാരവും വൃദ്ധനോടുള്ള

വൈരാഗ്യംകൊണ്ടും പുറപ്പെട്ട എന്നേയുള്ളു. ആ പണം ചെലവാക്കാനുള്ള പിടപിടപ്പുകൊണ്ടാണു കുറുപ്പു തന്റെ കേളിരംഗത്തിലേക്കിറങ്ങിയിരിക്കുന്നതു്.

---

## അദ്ധ്യായം ൰൬

---

### ദുഷ്കൃതിയുടെ കാഠിന്യം

പോഞ്ഞൂർ ശങ്കരപ്പിള്ള സ്വഭവനത്തിലെത്തിയതു പല തരത്തിലുള്ള ചിന്തകളോടുകൂടിയാണു്. ഒന്നാമതു കിട്ടുണ്ണിക്കുറുപ്പിനെയും ശേഖരൻനായരെയും കുടുക്കുവാൻ ഒരു മാർഗ്ഗം കിട്ടിയല്ലോ എന്ന സന്തോഷമാണു പോഞ്ഞൂർക്കുണ്ടായതു്. തന്റെ മകനും മതിലകത്തു രാമഉണ്ണൻതമ്പിയും വാദികളായിട്ടുള്ള കേസു കുറുപ്പു് എത്ര പ്രബലനായാലും അതു നിസ്സാരമാകയില്ല എന്നു പോഞ്ഞൂർക്കു നിശ്ചയമുണ്ടായിരുന്നു. കുറുപ്പാകട്ടെ രാജനാകട്ടെ യാതൊരു ദ്രോഹവും പോഞ്ഞൂരോടു ചെയ്തിട്ടില്ലെങ്കിലും വിവാദാലോചനയ്ക്കു ശേഷം പോറ്റ്കാർക്കു അവരെ കണ്ടുകൂടാതായിട്ടുണ്ടു്. അതിനാൽ അവരെ അകപ്പെടുത്തുവാൻ എന്തു വേണമെങ്കിലും ചെലവിട്ടുകളയാം എന്നുപോലും അദ്ദേഹം തീർച്ചപ്പെടുത്തി. അതെപ്പററി ഒന്നാമത്തു പോറ്റ്കാർ സന്തോഷിച്ചെങ്കിലും കള്ളനോട്ടിന്റെ കഥയും അതുമൂലമുള്ള ഭയവും പോറ്റ്കാരുടെ ഹൃദയത്തെ പിടപ്പിച്ചുകൊണ്ടിരുന്നു. എറിവന്നാൽ കേശവൻതമ്പിയുടെ തലയിൽ നോട്ടുകേസു തള്ളിവിടണം എന്നും അദ്ദേഹം തീർച്ചപ്പെടുത്താതിരുന്നില്ല. എന്നാൽ അതിലും ഒരു വിഷമമുണ്ടു്. കനകമംഗലത്തു കിട്ടപ്പിള്ളയുടെ കൈവശം ൨൬ കൊല്ലം മുമ്പു് ഒരു പതിനയ്യായിരം

രൂപ അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ നിലനിറുത്തിയിട്ടുണ്ടെന്നും ആ പണം ഇപ്പോൾ മുതൽപലിശയും ഒരു ലക്ഷത്തിൽ പരം രൂപ ആയിട്ടുണ്ടെന്നും അതിൽ അവകാശം രാമകൃഷ്ണൻതമ്പിക്കാണെന്നും പേഷ്കാർ കേശവൻതമ്പിയിൽ നിന്നും ധരിച്ചിട്ടുണ്ട്. രാമകൃഷ്ണൻതമ്പി വിവാഹം കഴിച്ചാൽ അതിനേക്കാൾ വലുതായ ഒരു സ്വത്തു തമ്പിയുടെ അധികാരത്തിലാകുമെന്നും അന്നു തമ്പിയുടെ പ്രത്യക്ഷസ്വത്തു വാങ്ങി കേശവൻതമ്പിക്കു കൊടുക്കുമെന്നും അപ്പോൾ പേഷ്കാർ ശങ്കരപ്പിള്ളയ്ക്കു പാപ്പരായ കേശവൻതമ്പി കൊടുക്കുവാനുള്ള നാലായിരം രൂപ പത്തുകൊല്ലത്തെ പലിശയോടുകൂടി കൊടുക്കുന്നതാണെന്നും പറഞ്ഞിട്ടുണ്ട്. അതിനാൽ തമ്പിയുമായി മുഷിയുവാൻ പേഷ്കാർക്കു ധൈര്യമുണ്ടായിരുന്നില്ല. ബാഹ്യത്തിലിരുന്നാൽ പക്ഷെ ഒൻപതിനായിരത്തോളം രൂപയാണു പേഷ്കാർക്കു കിട്ടുന്നതു്. അദ്ദേഹം കേസിനു വേണ്ടി ചെലവു ചെയ്യുകയുമാം എന്നു പറഞ്ഞു് തമ്പിമാരെ സേവപിടിക്കുന്നതിനും കൂടിയായിരുന്നു. കൂടാതെ ഒരാഗ്രഹം കൂടി പേഷ്കാർക്കു അന്നുണ്ടാകാതിരുന്നില്ല. കനകമംഗലത്തുകാരുടെ ഒരു ബന്ധുവും ഏകദേശം അത്രയും സ്വത്തുള്ള ഒരു കുടുംബത്തിലെ അംഗവും കാരിക്കര പണിക്കരുടെ പുത്രനും ഒരു ബി. എ. ക്കാരനും ആയ രാഘവക്കുറുപ്പിനെ തമ്പിമാരുടെ സ്നേഹിതനായിക്കണ്ടപ്പോൾ പേഷ്കാർക്കു തന്റെ പുത്രിയുടെ ഓർമവന്നു. കാഴ്ചയിൽ വിരൂപനെങ്കിലും കാര്യത്തിൽ കൊള്ളാവുന്നവനാണല്ലോ എന്നായിരുന്നു അദ്ദേഹത്തിന്റെ സമാധാനം. കുറുപ്പിന്റെ പ്രകൃതത്തെപ്പററി പേഷ്കാർക്കു വല്ലതെ ഒന്നും അറിഞ്ഞുകൂട. എങ്കിലും ബി. എ. ആണല്ലോ എന്നദ്ദേഹം സമാധാനിച്ചു. അതിനാലും തമ്പിമാരെ മുഷിപ്പിക്കുവാൻ പേഷ്കാർക്കു വൈമനസ്യമുണ്ടായിരുന്നു. അതുകൊണ്ടു നോട്ടു തിരികെ കിട്ടിയില്ലെങ്കിൽ വലിയ കുഴപ്പമാകുമെന്നു പേഷ്കാർക്കു

തോന്നി. ഇങ്ങനെ സന്തോഷവും സന്താപവും ഇടകലൎന്ന വികാരങ്ങളോടുകൂടി പേഷ്കാർ മാധവീവിലാസത്തെത്തി. അപ്പോൾ തൻെറ പുത്രൻ ഭാസ്കരനെ അവിടെ കണ്ടു. പേഷ്കാരെക്കണ്ടപ്പോൾ ഭാസ്കരൻ മറഞ്ഞു. എങ്കിലും അദ്ദേഹം അവനെ വിളിച്ചു. ഭാസ്കരൻ അല്പം സംഭ്രമത്തോടുകൂടി പേഷ്കാരുടെ മുമ്പിലെത്തി.

ഏകദേശം ൨൫ വയസ്സു പ്രായമുള്ള ഈ യുവാവു കാഴ്ചയിൽ സുമുഖനും നല്ല അന്തസ്സുള്ളവനും ദൃഢഗാത്രനും ആണെങ്കിലും പുകവലിച്ചു അധരങ്ങൾ വാടിക്കരിഞ്ഞും, പല്ലിൻെറ ഇടകൾ കറുത്തും, ദുർവൃത്തികൾകൊണ്ടു മുഖം ശോഷിച്ചിരുണ്ടും ഇരുന്നിരുന്നു. പേഷ്കാർ യുവാവിനെ നോക്കിക്കൊണ്ടു ചോദിച്ചു. "എടാ-നീ മിനിയാന്നു രാത്രിയിൽ ഒരടികലശലിൽ ഉൾപ്പെട്ടുവോ".

ഭാസ്കരൻ ഒന്നു ഞെട്ടി മുഖം വിളറി നിശ്ശബ്ദനായി നിലംനോക്കിനിന്നു.

പേ:—എന്തെടാ ഒന്നും ഉത്തരം പറയാത്തതു"?

ഭാ:—ഇല്ല.

പേ:—ഇല്ല-അധികപ്രസംഗീ. ഞാനിതൊന്നും അറിഞ്ഞില്ലെന്നോ നിൻെറ വിചാരം? ആരെയാണു നീ അടിച്ചതു"?

രാജശേഖരൻനായർ തൻെറ അപ്പൻെറ ഒരാപ്തമിത്രമെന്നായിരുന്നു ഭാസ്കരൻെറ വിചാരം. തലേ ദിവസം പേഷ്കാർ രാജനെ ആട്ടി അയച്ച വിവരം ഭാസ്കരൻ അറിഞ്ഞിട്ടില്ല. അതിനാൽ അയാളുടെ പേരു പറയുവാൻ ഭാസ്കരൻ ഭയപ്പെട്ടു. പോരെങ്കിൽ ആ വിവരം മുഴുവൻ അറിയിച്ചാൽ താനും അടികൊണ്ടു വീണു എന്നും തൻെറ കൂട്ടുകാർ ആരെല്ലാമായിരുന്നു എന്നും തൻെറ ഉദ്ദേശ്യം എന്തായിരുന്നു എന്നും പറയേണ്ടതായിവരും. അതു് ആപൽക്കരവും കൂടിയാണെന്നു ഭാസ്കരനറിയാമായിരുന്നു. അതിനാൽ അയാൾ പറഞ്ഞു.

"ഞാനൊന്നും അറിഞ്ഞില്ല"

പോ:—എടാ കള്ളം പറയാതെ. ഞാൻ എല്ലാം അറിഞ്ഞു. നീ രാജശേഖരൻനായരെ അല്ലെ അടിച്ചതു്? അയാളുടെ അടികൊണ്ടു നീ വീണില്ലെ.

ഭാ:—ഇതൊക്കെ വെറും കളവാണു്. അച്ഛനെ ആരൊ തെറ്റിദ്ധരിപ്പിച്ചിരിക്കയാണു്. ഞാനൊന്നും അറിഞ്ഞില്ല.

പോ:—എടാ കാര്യം പറ. അയാളുടെ പേരിൽ അന്യായം കൊടുക്കാൻ ഞാൻ തമ്പിയോടു പറഞ്ഞുംവെച്ചാണു പോന്നതു്. നീയും രാമകൃഷ്ണൻതമ്പിയുംകൂടി വേറെ അന്യായം കൊടുക്കണം.

ഇതു കേട്ടപ്പോൾ ഭാസ്കരനു സമാധാനമായി.

ഭാ:—അതെ ഞാൻ അയാളെ അടിച്ചു. അയാൾ ചെല്ലമ്മയെ വിവാഹം ചെയ്യാൻ ആലോചിക്കുന്നതായി ഞാനറിഞ്ഞു. അയാൾ വീട്ടിൽ കയറാൻ കൊള്ളുകില്ലാത്തവനെന്നു് എനിക്കറിയാം. അതുകൊണ്ടു ഞാൻ അവനെ അടിച്ചു. അതു കണക്കിനു പറ്റിയിട്ടുണ്ടുതാനും. പക്ഷെ അയാൾ അടിച്ചതു് എനിക്കൊട്ടും പറ്റിയില്ല.

പോ:—അതു് ഏതായാലും നന്നായി. അവന്റെ തല തകർക്കേണ്ടതായിരുന്നു. അവൻ ആഭാസൻ. നാളെ അന്യായം കൊടുക്കണം.

ഭാ:—അയാളിവിടെ ഇല്ലല്ലൊ.

പോ:—ഇന്നലെ പോയിരിക്കണം. അതു ഞാനറിഞ്ഞു. അതു നമ്മുടെ കേസിനു് ഒരു നല്ല തെളിവാണു്. കറുപ്പിനെക്കൂടി കേസിൽ ഉൾപ്പെടുത്തിക്കളയാം.

ഭാ:—തമ്പിക്കു നല്ലപോലെ പറ്റി.

പോ:—ഞാൻ കണ്ടു. ഞാൻ അവിടെ പോയിരുന്നു. പക്ഷെ ഒരു പട്ടാണിവന്നു. ഇപ്പോൾ തമ്പിയെ തിരുമ്മി സുഖപ്പെടുത്തി.

രാ:—അതു കേസിനു ദോഷമല്ല.

പേ:—പട്ടാണി സാക്ഷിപറയുമല്ലൊ.

രാ:—എന്നാൽ തരക്കേടില്ല. പക്ഷെ പണച്ചെലവുണ്ടു്.

പേ:—അതു സാരമില്ല. ഈ കേസിനു വേണ്ടതു ഞാൻ ചെലവുചെയ്തുകൊള്ളാം. തമ്പിയുടെ സംബന്ധം കഴിഞ്ഞാലുടനെ നമുക്കു തരാനുള്ള പണം തരാമെന്നാണു കേശവൻതമ്പി പറഞ്ഞിരിക്കുന്നതു്. സംബന്ധത്തിനു് ഇനി ഒരാഴ്ചയേ ഉള്ളുവല്ലൊ. അതു കഴിഞ്ഞാൽ അവർ എന്തുചെയ്യുമെന്നറിയട്ടെ. അതുവരെ നമുക്കുതന്നെ വേണ്ടചെലവു ചെയ്തുകൊള്ളാം. ഞാൻ വക്കീൽ രാമൻപിള്ളയോടു അന്യായം തയാറാക്കാൻ പറഞ്ഞിട്ടുണ്ടു്. നീ പോയി അതു തയാറായെങ്കിൽ ഒന്നു വാങ്ങിക്കൊണ്ടുവരണം.

ഈ ആജ്ഞകൾ കേൾക്കാത്ത താമസം രാഘവൻ വീട്ടിനു പുറത്തെത്തിക്കഴിഞ്ഞു. ഇവരുടെ സംഭാഷണം മുഴുവൻ കേട്ടുകൊണ്ടിരുന്ന ചെല്ലമ്മ നേരെ അച്ഛന്റെ മുമ്പിലേക്കുവന്നു. ചെല്ലമ്മയെക്കണ്ടപ്പോഴും അവളും വല്ലതും കേട്ടോ എന്തോ എന്നു പേഷ്കാർ സംശയിച്ചു ചോദിച്ചു.

"നീ എവിടെയായിരുന്നു"

ചെ:—ഞാൻ അടുത്ത മുറിയിൽ ഉണ്ടായിരുന്നു. അച്ഛൻ പറഞ്ഞതെല്ലാം ഞാൻ കേട്ടു. എന്തിനാണച്ഛാ സാധുക്കളേയും സംബന്ധികളേയും ദ്രോഹിക്കുവാൻ ദുഷ്ടന്മാരുടെ കൂട്ടുപിടിക്കുന്നതു്. അച്ഛന്റെ മകനു്—എന്റെ സഹോദരനു്—ഈമാതിരി കൂട്ടും പ്രവൃത്തിയും നല്ലതാണെന്നാണൊ അച്ഛന്റെ വിചാരം? അച്ഛന്റെ പേരിനുതന്നെ ഇതു തരക്കേടല്ലേ?

പേ:—എടീ. കഴുതെ. നിനക്കെന്തറിയാം. ഇതിൽനിന്നു് എന്തെല്ലാം കാര്യങ്ങൾ സാധിക്കാനുണ്ടെന്നു നിനക്കറിയാമോ?

ചെ:—നേരെ സാധിക്കാത്ത ദിവ്യപ്രവൃത്തികൾകൊണ്ടു് എന്തു സാധിപ്പാനാണു്? ഇതൊക്കെ ആൎക്കു വേണ്ടിയിട്ടു്? ഈ കൂട്ടംകൂടി കുടുംബത്തിനു ദുഷ്പേരുണ്ടാക്കുന്ന മകനുവേണ്ടിയല്ലേ?

പോ:—എടീ, പെണ്ണുങ്ങൾ കാൎയ്യമില്ലാത്തതിൽ പ്രവേശിക്കരുതു്.

ചെ:—അച്ഛാ, ദൈവവിരോധം വരത്തക്കവിധം പ്രവൎത്തിക്കരുതു് എന്നച്ഛനല്ലേ എന്നെ പഠിപ്പിച്ചതു്.

പോ:—ആരെയും ഉപദ്രവിക്കാനല്ല. ചിലരെ നല്ല പാഠം പഠിപ്പിക്കണം. അത്രമാത്രം.

ഈ സമയം പോറ്റിയുടെ ഭാൎയ്യ മാധവിഅമ്മ അവിടെ വന്നതുകൊണ്ടു പിന്നെ അവർ ഒന്നും അക്കാൎയ്യത്തെ സംബന്ധിച്ചു പറഞ്ഞില്ല. അന്നു രാത്രി എന്തുവിധമാണു പോറ്റിമാർ കഴിച്ചതെന്നു പറഞ്ഞറിയിക്കാൻ വിഷമം. നോട്ടുകാരനെ കണ്ടുകിട്ടിയില്ലെന്നു് ഓരോരുത്തർ വന്നു പറഞ്ഞുകൊണ്ടിരുന്നതല്ലാതെ സമാധാനത്തിനു വഴി കിട്ടിയില്ല. അതിനാൽ ഉറങ്ങാതെ തന്നെ അദ്ദേഹം നേരം വെളുപ്പിച്ചു. നേരം വെളുത്തപ്പോൾ വക്കീൽ സമൎപ്പിച്ച അന്യായപ്പകൎപ്പു കൊടുത്തയച്ചതു കിട്ടി. അതു വായിച്ചപ്പോൾ പോറ്റിക്കൊരു സമാധാനം വന്നു.

കനകമംഗലത്തു കിട്ടുപിള്ളയുടെ മകൾ കമലം എന്ന കുട്ടിയെ അവിടെ വേലക്കാരനായി താമസിച്ചിരുന്നവനും അച്ഛനും അമ്മയും വീടും നാടും ഇല്ലാതെ അവിടംകൊണ്ടു കഴിച്ചിരുന്നവനും ആയ രാജശേഖരൻ എന്ന പേരായ ഒരു ചെറുക്കൻ വിവാഹംചെയ്‌വാൻ ആഗ്രഹിച്ചു എന്നും അതുകാരണം കിട്ടുപിള്ള അവനെ ആട്ടി ഓടിച്ചു എന്നും, അതിനു കാരണം കിട്ടുപിള്ളയുടെ ഏകഭാഗിനേയനും കമലത്തിനെ വിവാഹം ചെയ്‌വാൻ നിശ്ചയിച്ചിരിക്കുന്ന ആളും ആയ മതിലകത്തു രാമക്കുറുപ്പൻതമ്പിയാണെ

ന്നു ആ രാജശേഖരൻ വെറുതെ ധരിച്ചു എന്നും, അവരുടെ നംബ്രം 28-ാം-ക്കു വച്ചിരിക്കുന്നതുകൊണ്ടു അയാൾക്കു വിരോധം പൂർവാധികം വർദ്ധിച്ചു എന്നും, കനകമംഗലത്തുനിന്നും ഇറക്കിവിട്ടശേഷം ടി രാജശേഖരനെ അവിടത്തെ വിവരങ്ങൾ അറിയിച്ചുകൊണ്ടിരുന്നതും അവനെ ഉപദേശിച്ചുകൊണ്ടിരുന്നതും അവിടെ താമസിച്ചിരുന്ന അമ്പലാമ്മ എന്ന സന്യാസിനിയും അവരുടെ അതിഥിയായ ഒരു വൃദ്ധതാപസനും ആണെന്നും, അവർ മുഖാന്തരം മണിയറബംഗ്ലാവിൽ കിട്ടുണ്ണിക്കുറുപ്പും രാജശേഖരന്റെ സഹായിയും കൂട്ടുകാരനും ആയി പരിണമിച്ചു എന്നും, അപ്രകാരം അമ്പലാമ്മയുടെയും വൃദ്ധന്റെയും ഉപദേശപ്രകാരം കിട്ടുണ്ണിക്കുറുപ്പും രാജശേഖരനും കൂടി വാദികളായ രാമകൃഷ്ണൻതമ്പിയെയും മാധൂരൻനായരെയും ഒളിച്ചു പോകുമ്പോൾ അടിച്ചു എന്നും, ആ അടികൊണ്ടു അവർ മോഹാലസ്യപ്പെട്ടു വീണുപോയി എന്നും, ആ വഴിയെ പോയ രണ്ടുമൂന്നു ആളുകളാണ് അവരെ എടുത്തു വീട്ടിലാക്കിയതെന്നും, സ്വല്പം ഭേദമാക്കിയതു ഒരു പട്ടാണിയാണെന്നും, ഇപ്പോഴും അവർ തികഞ്ഞ പഥ്യത്തിലിരിക്കയാണെന്നും, അന്യായമുണ്ടാകുമെന്നു ഭയന്നു 1-ാം പ്രതിയായ രാജശേഖരൻനായരും 2-ാംപ്രതിയായ കിട്ടുണ്ണിക്കുറുപ്പും നാടുവിട്ടു പോയിരിക്കുന്നു എന്നും, മൂന്നാംപ്രതിയായ വൃദ്ധതാപസനും നാലാംപ്രതിയായ അമ്പലാമ്മയും കിട്ടുണ്ണിക്കുറുപ്പിന്റെ ഭവനത്തിൽ താമസിച്ചുവരുന്നു എന്നും അന്യായത്തിൽ വിശദമാക്കിയിരുന്നു.

അന്യായത്തിൽ ചില തിരുത്തുകളെല്ലാംചെയ്തു പ്രോഷ്ക്കർ അസൽ പകർത്താൻ അയച്ചു. അന്നുതന്നെ അന്യായം കൊടുക്കുകയും ചെയ്തു. അന്യായം ഫയലായി കഴിഞ്ഞപ്പോൾ ചിലർ ആവിധം പ്രോഷ്ക്കാരുടെ അടുക്കൽ കൂട്ടിക്കൊണ്ടുവന്നു. അയാളെക്കണ്ടയുടൻ പ്രോഷ്കർ സമാധാനത്തോടുകൂടി ചോദിച്ചു.

"മുതലാളി ആ നോട്ടിനു ഒരു തരമാക്കട്ടെ". അതിന്റെ തരാനം. വേറെ നോട്ടോ നൂറു ഉറുപ്പികയോ തരാം."

ആലി:—അങ്ങനെ ആ നോട്ട എന്റെ തമ്പി ഇന്നലെ മടിരശിക്ഷ കൊണ്ടുപോയല്ലൊ.

പോ:—ഉടനെ ഒരു കമ്പി അടിക്കണം. അതു ചിലവാക്കരുതെന്നു.

ആ:—അവന്റെ മേൽവിലാസം അറിഞ്ഞുകൂട. അവൻ ചില സാമാനം വാങ്ങാൻ പോയതാണു. അവിടെനിന്നു നേരെ ബാംബെയ്ക്കും പോകും. അതു കള്ളനോട്ടാണോ അങ്ങുന്നേ? എന്നാൽ അവൻ ചുററി. അവനെ പോലീസുകാർ പിടിക്കും.

പോ:—അതെ, എനിക്കും സംശയമുണ്ടു. അതുകൊണ്ടാണു നിങ്ങളെ ഇത്ര വളരെ അന്വേഷിച്ചതു. കണിശമായും അവനെ പോലീസുകാർ പിടിക്കാതിരിക്കയില്ല. പിടിച്ചില്ലെങ്കിൽ അവന്റെ ഭാഗ്യം.

ആ:—അവനെ പിടിക്കയുംമററുമില്ല. അതു കണ്ടാൽ നല്ല നോട്ടാണു. തെററിതെററിച്ചുപോയാൽ ഭാഗ്യം. എന്തായാലും ഇനി അവൻ വന്നാലെ എനിക്കറിക വരികയുള്ളൂ. പാവപ്പെട്ട ചെറുക്കനെ ഞാൻ ചുററിച്ചല്ലൊ എന്റെതാ. ആകട്ടെ അവനെ പിടിച്ചാലും അവർ എന്തു ചെയ്യും അങ്ങുന്നേ?

പോ:—ജയിലിലാക്കും.

ആ:—അവനെപോയി കണ്ടുപിടിച്ചു നോട്ടു വാങ്ങുകതന്നെ വേണം.

ആലി:—അതിനു എളിയ അനുജനെ അയക്കാമെന്നുവച്ചാൽ പണവുമില്ലല്ലൊ.

പോ:—കുറച്ചുപണം ഞങ്ങളും തരാം.

ആലി:—അങ്ങുന്നതു വലിയ ഉപകാരം. ഞാനതു തിരികെ തരികയും ചെയ്യാം. ഒരു മുപ്പതു രൂപയി ല്ലാതെ മദിരാശിയിലെങ്ങനെ പോയി വരും.

"നോക്കട്ടെ" എന്നുപറഞ്ഞു പേഷ്കാർ അകത്തു പോയി ഇരുപതു രൂപാ എടുത്തുകൊണ്ടുവന്നു ആ ലിക്കു കൊടുത്തു. ആലി സാദരം അതുവാങ്ങി ഉടൻ തന്നെ പോകുകയും ചെയ്തു.

ആലിപോയിക്കഴിഞ്ഞതിന്റപ്പുറം രാഘവക്കുറുപ്പും കാരി ക്കരെ പണിക്കരും കേശവൻതമ്പിയോടുംകൂടി മാധവീ വിലാസത്തെത്തി. പേഷ്കാർ അവരെ യഥോചിതം സൽക്കരിച്ചു എന്നു പറയേണ്ടതില്ലല്ലോ. അതിനുശേഷം അവർ കേസിന്റെ കാര്യത്തെപ്പറ്റി വേണ്ട ആലോച നകൾ എല്ലാം കഴിച്ചു. പിന്നീടു കാരിക്കരെ പണിക്കർ പറഞ്ഞു.

"എനിക്കീ കേസ്സിലൊന്നും വലിയ വിശ്വാസമില്ല. അടിക്കടിയാണതൊക്കെ. എന്തായാലും നാം കേസ്സുകൊടു ത്തു കഴിഞ്ഞിട്ടില്ല. ഇനി നമുക്കു ആ വൃദ്ധനിട്ടു കുറെകൊ ടുത്താലെന്തു്. അയാളാണു മുറാതെമാടി"

തമ്പി:—അതൊട്ടും തരക്കേടില്ലാത്ത ആലോചനയാണു്.

പേ:—കൊടുത്താൽ കൊള്ളാം. പക്ഷേ നമുക്കതുവേണോ എന്നേയുള്ളൂ.

പ:—കേസിന്റെകാര്യം തീർച്ചയില്ല. ആ പട്ടാണി നമു ക്കു അനുകൂലമോ എന്തോ. അവൻ പിടിച്ചു കള ഞ്ഞാൽ എന്തുചെയ്യും. കുറച്ചുകൂടുതൽകൊണ്ടു കക്ഷി ബലമുള്ളതാണെന്നു വിചാരിക്കണം.

പേ:—പട്ടാണിയെ ഒരു കുടുക്കിൽ അകപ്പെടുത്തിയിരിക്ക യാണു്. അവൻ വല്ലാതെ ഭയന്നിരിക്കുന്നു.

പ:—അതു സാരമില്ല, സമയത്തു മാറിയാലോ.

പേ:—എന്നാൽ കേസു പോകും.

പ:—അതുകൊണ്ടു ഞായറാഴ്ചകിട്ട രണ്ടുകൊടുത്തയച്ചിടുകയാണു നന്നു്.

പേ:—എന്നാൽ അങ്ങനെ ആകട്ടെ. അതിനു് ആരാണുള്ളതു്.

രാ: ക:—ആം ഞാനാക്കിക്കൊള്ളാം. ഇന്നെങ്കിൽ ഇന്നു്.

തമ്പി:—അല്ല, വേണമെന്നുവെച്ചാൽ പിന്നെ താമസിച്ചിട്ടെന്തുകാര്യം? നമുക്കു രണ്ടു ദിവസം കഴിഞ്ഞാൽ പോകേണ്ടയോ?

പേ:—അതു വാസ്തവമാണു്. എന്നാൽ ഇന്നുതന്നെയാകട്ടെ. പക്ഷേ കിട്ടുണ്ണിക്കുറുപ്പിന്റെ സങ്കേതമാണെന്നോർത്തുകൊള്ളണം.

'അതു സാരമില്ല' എന്നു പറഞ്ഞുംകൊണ്ടു രാഘവക്കുറുപ്പു വേഗത്തിൽ വൃദ്ധനെ 'സൽക്കരിക്ക'ുന്നതിനു വേണ്ടതെല്ലാം ഒരുക്കുവാൻ യാത്രയായി. മറ്റുള്ളവർ കുറേനേരംകൂടി ഇതുമാതിരി സംഭാഷണം കഴിച്ചുശേഷം പിരിഞ്ഞു.

എന്നാൽ രാഘവക്കുറുപ്പിന്റെ ശ്രമം ഒട്ടും ഫലിച്ചില്ല. കിട്ടുണ്ണിക്കുറുപ്പു മുതൽപേരെ പ്രതിയാക്കി ഭാസ്കരൻനായരും തമ്പിയും അന്യായംകൊടുത്തിരിക്കുന്നു എന്ന വാർത്ത കാട്ടുതീപോലെ നഗരം മുഴുവൻ പരന്നു. അതു കാരണം തമ്പിയോടും ഭാസ്കരൻനായരോടും പലർക്കും വിരോധമുണ്ടാവുകയാണു ചെയ്തതു്. എന്തെന്നാൽ തമ്പിയും ഭാസ്കരൻനായരും ആഗന്തുകന്മാരെന്നും കിട്ടുണ്ണിക്കുറുപ്പു ചില അപരാധങ്ങളിൽ കടന്നിട്ടുണ്ടെങ്കിലും പരമയോഗ്യനും ഉദാരനിധിയും ആയ ഒരു കരവരനെന്നും സുപ്രസിദ്ധമാണു്. വിശേഷിച്ചും കിട്ടുണ്ണിക്കുറുപ്പിന്റെ കൈയിൽനിന്നും ചക്രംവാങ്ങി കഴിച്ചിട്ടില്ലാത്ത അധികാരികൾ തിരുവനന്തപുരത്തുണ്ടായിരുന്നില്ല. അതിനാൽ ആ വർഗ്ഗ

ക്കാർ മുഴുവൻ തമ്പിയുടെ കൂട്ടുകാരനായ രാഘവക്കുറുപ്പിപ്പിനെ അധിക്ഷേപിച്ചതല്ലാതെ, എത്ര പണം കൊടുക്കാമെന്നു പറഞ്ഞിട്ടും കിട്ടുണ്ണിക്കുറുപ്പിന്റെ മംഗ്ലാവിൽ താമസിക്കുന്ന അതിഥിയെ തിരയുവാൻപോലും ആരും തയ്യാറായില്ല. അതിനാൽ ആ ശ്രമത്തിൽ കുറുപ്പു മുട്ടിത്തിരിഞ്ഞതേയുള്ളു.

---

## അദ്ധ്യായം ൨൮.

---

### ഒരു മഹാസ്ഥാപനം

ഈ സമയം മഹിളാമന്ദിരത്തിലെയും മണിയറബംഗ്ലാവിലെയും അതിഥികൾ എന്തു ചെയ്യുന്നു എന്നറിവാൻ വായനക്കാർ ആഗ്രഹിക്കുന്നുണ്ടായിരിക്കാം. അമ്പലാമ്മ രാജചിന്തയിൽ വ്യാകുലയും വൃദ്ധൻ സ്വകാര്യചിന്തയിൽ വ്യാപൃതനും ആണെങ്കിലും അവരുടെ കൂട്ടത്തിൽ ശുദ്ധമനസ്കനായ അറക്കലുള്ള കുറുപ്പുണ്ടായിരുന്നതിനാൽ തിരുവനന്തപുരം നഗരം കാണ്മാൻ അവർ പുറപ്പെടേണ്ടി വന്നു. അന്നുച്ചയ്ക്കു് ഊണും കഴിഞ്ഞു് വൃദ്ധനും കുറുപ്പും കൂടി കിട്ടുണ്ണിക്കുറുപ്പിന്റെ ഫീറ്റൻവണ്ടിയിൽ മഹിളാമന്ദിരത്തിലെത്തി. അപ്പോൾ ആ മന്ദിരം ഊർജ്ജിതമായ പ്രവൃത്തനങ്ങളിൽ ഇരിക്കുന്ന അവസരമായിരുന്നു. മന്ദിരാധിപയുടേയും രണ്ടു ദിവസംകൊണ്ടു വീട്ടുകാരിയായിത്തീർന്ന അമ്പലാമ്മയുടേയും അകമ്പടിയിൽ വൃദ്ധനും കുറുപ്പും ആ സ്ഥലമെല്ലാം നടന്നുകണ്ടു. മന്ദിരത്തിന്റെ ഒരു ഭാഗം ഇംഗ്ലീഷ്‌വിദ്യാലയമാകുന്നു്. ആറാം ഫാറം വരെ അവിടെ പഠിപ്പിക്കുന്നുണ്ടു്. പക്ഷെ തിരുവിതാംകൂർ ഗവൺമെന്റിൽനിന്നും നിശ്ചയിച്ചിട്ടുള്ള പാഠപദ്ധതിയല്ല അവിടെ അനുഷ്ഠിക്കുന്നതു്. ഇംഗ്ലീഷ്, മലയാളം, കണ

ക്ക, ഭൂമിശാസ്ത്രം, ചരിത്രം തുടങ്ങിയ പാഠ്യപദ്ധതികൾ കൂടാതെ ആരോഗ്യരക്ഷ, ശിശുപരിപാലനം, പാചകവിദ്യ, ഗൃഹഭരണം, തയ്യൽ, റേന്തനെയ്ത്തു, നെയ്ത്തു, നൂൽനൂല്പ്, മലക്കറികൃഷി, പൂച്ചെടികൃഷി, കുട്ട വട്ടി പായ് ഉണ്ടാക്കൽ, മുതലായ വിഷയങ്ങളിലെല്ലാം ഓരോ സേവാവിദ്യാർത്ഥിനികൾ അഭ്യാസം ചെയ്തുകൊണ്ടിരുന്നു. കൂടാതെ സംഗീതം ചിത്രമെഴുത്തു എന്നിരണ്ടു കലകളും അവിടെ പ്രത്യേകം പഠിപ്പിച്ചിരുന്നു. പക്ഷേ എല്ലാത്തിനും ഒരു ഭാരതീയത്വമാണുണ്ടായിരുന്നതു്. അല്ലാതെ ആംഗലപ്രസ്ഥാനത്തിൽ ഹൈന്ദവവനിതകളെ അവിടെ അഭ്യസിപ്പിക്കയും മററും ചെയ്തിരുന്നില്ല. അവിടെനിന്നു പഠിച്ചിറങ്ങുന്ന ഒരു കുട്ടിക്കു എത്ര ധനത്തെയും ഭരിക്കുന്നതിനും, എത്ര വിനീതമായും മിതമായും ജീവിക്കുന്നതിനും, ഏതു രോഗത്തിലും ആളുകളെ ശുശ്രൂഷിക്കുന്നതിനും ഒരു വീട്ടിലേക്കാവശ്യമുള്ള വസ്തുക്കൾ, കുട്ട, വട്ടി, പായ്, മലക്കറി, പൂക്കൾ മുതലായവ എല്ലാം തന്നെത്താൻ ഉണ്ടാക്കുന്നതിനും വിഷമംകൂടാതെ സാധിക്കുമായിരുന്നു. അതിഥികൾ ഈ അദ്ധ്യാപനരീതി കണ്ടു വളരെ സന്തോഷിച്ചു.

അതിനടുത്തു് ഒരു കലാശാലവിദ്യാലയമായിരുന്നു. അവിടെയും ചെറുതും ഉത്സാഹപ്രദമായ കൈത്തൊഴിലുകൾ കുട്ടികളെ വിശേഷാലായി അഭ്യസിപ്പിച്ചിരുന്നു. അതിനെ തുടർന്ന് മേൽപറഞ്ഞ വ്യവസായങ്ങളിൽ വിദ്യാർത്ഥിനികൾക്കു പരിശീലനം കൊടുക്കുന്നതിനുള്ള നൂൽനൂല്പുശാല, നെയ്ത്തുശാല, തയ്യൽശാല, ശിശുപരിചരണാലയം, കുട്ട വട്ടി പാ മെനയ്ത്തുശാല മുതലായവയായിരുന്നു. മന്ദിരത്തിൽ ഞങ്ങൾ കണ്ട ഒരു വലിയ സംഗതി അവിടെ വേലക്കാർ ആരുമില്ലെന്നുള്ളതാണ്. ഓരോ ക്ലാസുകാരുടെയും പാചകവിദ്യാപരിശീലനം മന്ദിരവാസികളുടെ ആഹാരം തയ്യാർചെയ്യുന്നു. വിദ്യാർത്ഥിനികളുടെ

നെല്ലുകുത്തുപുര അവിടത്തേക്കാവശ്യമുള്ള അരി തയ്യാറാക്കി കൊടുക്കണം. ഈവിധം സമർത്ഥമായി സംഘടിപ്പിച്ചു ഭരിക്കപ്പെടുന്ന ഈ മഹനീയമന്ദിരത്തിന് വേണ്ട നെല്ലും പണത്തിയും ഉണ്ടാക്കിക്കൊടുക്കുവാൻ ആളില്ലാതായല്ലോ എന്നു വൃദ്ധൻ വ്യസനിച്ചു പൊട്ടിപ്പറഞ്ഞുപോയി.

മന്ദി:—എല്ലാം ക്രമേണ ഉണ്ടായിക്കൊള്ളും. അവിടത്തെപ്പോലുള്ള വിശിഷ്ടന്മാരുടെ അനുഗ്രഹംകൊണ്ടാണ ഇത്രയും സാധിച്ചതുതന്നെ.

വൃ:—ഈ കിട്ടുണ്ണിക്കുറുപ്പു എന്തുകൊണ്ട് ഇവിടത്തേക്കാവശ്യമുള്ള നെല്ലു കിട്ടത്തക്ക ഒരു നിലം മന്ദിരത്തിനു വിട്ടുതന്നിട്ടില്ല?

മന്ദി:—അദ്ദേഹം അതല്ല അതിനപ്പുറവും തരുന്ന ഒരു മഹാനാണ്. പക്ഷേ ഞങ്ങളുടെ പരിശ്രമവാശി എത്രയുണ്ടെന്ന് അദ്ദേഹം പരീക്ഷിക്കയായിരിക്കാം. എന്നാലും ഇതിനേക്കാൾ മഹത്തരമായ ഒരു സ്ഥാപനം അദ്ദേഹം കെട്ടിപ്പുലർത്തുന്നുണ്ട്.



വൃ:—അതെന്താണ്?

മന്ദി:—അദ്ദേഹം പല സാധുസ്ത്രീജനാലയങ്ങൾ സ്ഥാപിച്ചിട്ടുണ്ട്.

വൃ:—അതായത്?

മന്ദി:—സ്ത്രീകൾ അവരുടെ അന്തസ്സും മാനവും കെടുക്കത്തക്കവിധമുള്ള പ്രവൃത്തികളിൽ പ്രവേശിക്കുന്നതു അദ്ദേഹത്തിന് ഇഷ്ടമില്ല. അതിനാൽ ഇവിടങ്ങളിലെ നെല്ലുവാങ്ങി കുത്തി അരിക്കൊണ്ടു കമ്പോളങ്ങൾതോറും അലയുന്നവരും, അടിച്ചുവാരിയും പാത്രം തേച്ചും ഉപജീവിക്കുന്നതിനായി അന്യജാതിക്കാരുടെ ഭവനങ്ങളിലും മഠങ്ങളിലും കിടന്നു നരകിക്കുന്നവരും ആയ സ്ത്രീകളെ എല്ലാം പിടിച്ചുകൂട്ടി അവർക്കു സ്വതന്ത്രമായ ജോലിയും ചിലവി

യവും കൊണ്ടു ഈ പട്ടണത്തിലെ നെല്ലരിക്കച്ചവടത്തിന്റെ പ്രധാന കേന്ദ്രങ്ങളായിട്ടാണു് ഇപ്പോൾ ഈ സഹകരണസംഘങ്ങൾ തീർന്നിരിക്കുന്നതു്. ഇതോടുകൂടി പല വീട്ടുകാർക്കും മലക്കറിവിത്തുകൾ, പഞ്ഞിക്കുരു, പുളിച്ചെടികൾ മുതലായവ എല്ലാം വിതരണം ചെയ്തു അവരെക്കൊണ്ടു ചെറുകൃഷികൾ ചെയ്യിച്ചു ആ കൃഷിയുടെ ഫലങ്ങൾ ഈ സംഘങ്ങൾ തന്നെ വാങ്ങി വിറ്റു് അവർക്കു പണം കൊടുത്തു തുടങ്ങി. ഇവിടുത്തേക്കാവശ്യമുള്ള പഞ്ഞി മുഴുവൻ ഈ സംഘങ്ങളാണു തരുന്നതു്. ഈയിടെ സംഘങ്ങൾ ചർക്കാ പരിഷ്കാരം കൂടി ആരംഭിച്ചിട്ടുണ്ടു്. ഓരോ വീട്ടിലും അവർ നൂൽചക്രങ്ങൾ പ്രചരിപ്പിച്ചു തുടങ്ങി. അതിനാൽ പഞ്ഞി ഇപ്പോൾ അധികം പുറത്തു കൊടുക്കുന്നില്ല. എല്ലാം നൂലായിട്ടാണു പുറത്തു വിടുന്നതു്. നെയ്ത്തുകാർ പലരും പഞ്ഞികൃഷിയിലും മലക്കറികൃഷിയിലും ഏർപ്പെട്ടുതുടങ്ങി. വളരെ താമസിയാതെ നെയ്ത്തു നിശ്ശേഷം നിന്നുപോയേക്കുമോ എന്നു പോലും അദ്ദേഹം സംശയിക്കുന്നുണ്ടു്. ചെറുകൃഷികളിലും നെയ്ത്തിലും സ്ത്രീകൾ അത്യുത്സാഹം പ്രദർശിപ്പിച്ചു തുടങ്ങി. പരമാർത്ഥത്തിൽ കൂടുതൽ ആനന്ദവും അവർക്കാണല്ലോ.

വൃ:—അപ്പോൾ ശരിതാ. ഇവിടെ നായർ സ്ത്രീകൾ ഇപ്പോൾ കണ്ടങ്ങളിലും വീട്ടുവേലയ്ക്കും പോകുന്നില്ലെന്നോ?

മന്ദി:—മിക്കവാറും സ്ത്രീകൾ പോകുന്നില്ല. ഇനിയും കുറെ ശേഷിച്ചിട്ടുണ്ടു്. അവരൊക്കെ മറ്റോരോ പ്രലോഭനങ്ങൾക്കടിമപ്പെട്ടവരാണു്. അവരെയും അദ്ദേഹം പിടിച്ചുതുടങ്ങി.

ഹത്തിന്റെ ആജ്ഞാനുസാരം മററാരോ അതിൽ പ്രവർത്തിക്കയാണ്. അദ്ദേഹം പഴയ അലഞ്ഞ ജീവിതംതന്നെ നയിക്കുന്നു.

അംബ:—ആരാണിദ്ദേഹം?

വൃ:—ഈ മഹാനെയന്വേഷിച്ചാണു രാജൻ മലിമാശിക്കു പോയിരിക്കുന്നതു.

കരു:—ഹോ എങ്കിൽ എന്റെ ഒരകന്ന അനന്തരജനമാണ്. ഞങ്ങൾ പൂർവബാല്യക്കാരാണെന്നുമുള്ളൂ. ഞാൻ കണ്ടിട്ടു വളരെക്കാലമായി. അയാൾ അങ്ങോട്ടും വരാറില്ല. ഞാനിങ്ങോട്ടുമില്ല.

വൃ:—നമുക്ക് ആ സ്ഥലങ്ങളെല്ലാമൊന്നു കാണണം.

അതിനുശേഷം അവർ സാവധാനംകൂടി കിട്ടുണ്ണി കുറുപ്പിന്റെ വണ്ടിയിൽ തന്നെ കയറി തിരിച്ചു. പല കേന്ദ്രങ്ങൾ സന്ദർശിച്ചു് അവർ ഒടുവിൽ പൊന്നിട്ട സമീപമുള്ള സഹകരണ മന്ദിരത്തിലെത്തി. ആ സ്ഥലം കണ്ടപ്പോൾ അംബാലമ്മയുടെ മുഖം കൌതുകപൂർണ്ണമായി. വൃദ്ധൻ ഈ ഭാവഭേദം ശ്രദ്ധിക്കാതിരുന്നില്ല. അവർ വണ്ടിയിൽ നിന്നിറങ്ങി മന്ദിരത്തിലേയ്ക്കു പ്രവേശിച്ചു.

അംബ:—ഇതു ഞാൻ കണ്ടിട്ടുണ്ടു്. പക്ഷെ ഈ മന്ദിരം ഇത്ര വിസ്തൃതമായ ഒരു സമുദായസേവനത്തിന്റെ കേന്ദ്രസ്ഥാപനമാണെന്നു ഇപ്പോഴാണു മനസ്സിലാക്കുന്നതു്.

മന്ദിരത്തിന്റെ മുൻവശം സ്തംഭങ്ങൾ പണികഴിപ്പിച്ചു് അവയിൽ എന്തോ എഴുതിയിരുന്നു.

അംബ:—ഞാൻ കണ്ടപ്പോൾ ഈ സ്തംഭങ്ങളുണ്ടായിരുന്നില്ല.

മന്ദി:—അടുത്തിടെ പണികഴിപ്പിച്ചതാണ്.

വൃ:—എന്താണു എഴുതിയിരിക്കുന്നതു് വായിച്ചുനോക്കാം.

ഒന്നാമത്തേതിൽ ഇപ്രകാരം കാണുന്നു. "അജ്ഞാതനാമാവായ ഒരു മഹിളാരത്നം ഒരുപിടി തോറും ഈ സ്ഥാപനത്തിനു ദാനംചെയ്തു. അതു വിററതിൽ ഒന്നരലക്ഷം രൂപ കിട്ടി. ആ പുണ്യവനിതയുടെ ദീർഘായുരാരോഗ്യങ്ങൾക്കായി സകലരും പ്രാർത്ഥിക്കുവിൻ" അതിന്റെ അടിയിൽ ഒരു വഞ്ചി വച്ചിട്ടുണ്ട്. ആ വഞ്ചിയുടെ മുകളിൽ ഇപ്രകാരം എഴുതിയിരിക്കുന്നു.

"നിങ്ങൾ ഒന്നുകിൽ ധർമ്മം വാങ്ങുവിൻ. ഇല്ലെങ്കിൽ കൊടുക്കുവിൻ. ഈ വഞ്ചിയിൽ നാലുകാശെങ്കിലും ഇടുവാൻ നിവൃത്തിയില്ലാത്തവരായി ആരെങ്കിലും ഈ വഴി കടക്കുന്നുണ്ടെങ്കിൽ അവർ ഈ സ്ഥലം ആരെ സ്മരിപ്പിക്കുന്നുവോ ആ മഹിളാരത്നത്തിനു കുറഞ്ഞപക്ഷം നാലു കാശെങ്കിലും പ്രതിദിനം കൊടുക്കുവാൻ ഒരുക്കമുണ്ട്. അതു ചോദിക്കുക."

കുറുപ്പ് ഇതു വായിച്ചു തീർന്ന ഉടൻ, "സ്വാമി ഞാൻ പറഞ്ഞില്ലേ. പണം എടുക്കാഞ്ഞതിന്റെ തരക്കേട് ഇപ്പോൾ അനുഭവമായില്ലേ"

വൃ:—കുറുപ്പിനു എത്ര പണം വേണം.

കുറു:—ഒരു പത്തുരൂപയെങ്കിലും. എങ്ങനെ ഇവിടെ ഇടാതിരിക്കാം.

ഉടനെ വൃദ്ധൻ തന്റെ സഞ്ചിയിൽനിന്നും ഒരു പത്തുരൂപാനോട്ടെടുത്തു കുറുപ്പിനു കൊടുത്തു. കുറുപ്പതു് അതിൽ ഇട്ടതാഴ്ത്തു് അടുത്തതിലേക്കു നടന്നു. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

"ബോംബെയിൽനിന്നും ഒരു കോടീശ്വരൻ പേരോ മററും പുറത്തറിയിക്കരുതെന്നുള്ള നിർബന്ധാഭ്യർത്ഥനയോടുകൂടി ഈ സംഘത്തിൽ ചേർന്ന് ഇതിന്റെ ഉദ്ദേശാനുസരിച്ചു പ്രവർത്തിക്കുന്ന ഓരോ അംഗത്തിനും പ്രതിമാസം ഒരു രൂപ

താപി:—അങ്ങനെതന്നെ. നമ്മുടെ ആലോചന കുറുപ്പിന്നു വിരോധമുള്ളതല്ല. അതുകൊണ്ടു് അതു തീർച്ചപ്പെടുത്താം.

ചെ:—നിങ്ങളെല്ലാരും നിശ്ചയിക്കുന്നതുപോലെ പ്രവർത്തിക്കുക എന്നല്ലാതെ തിട്ടപ്പെട്ടതാകുന്നതാണു്?

ഇങ്ങനെ ഇവർ കാര്യം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അകത്തു അമ്മയും മകളുംകൂടി സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു.

മാധ:—മകളേ, അച്ഛൻ ഇന്നൊരാലോചനയുംകൊണ്ടു വന്നിരിക്കയാണു.

ചെ:—എന്താണമ്മേ, അച്ഛന്റെ ഈയിടെയുള്ള ആലോചനകളെല്ലാം പിഴച്ചുപോകുന്നതു്.

മാധ:—ഛീ അങ്ങനെ പറയാമോ; സ്വന്തം വീട്ടുകാരെക്കൂടി വേണ്ടെന്നു വച്ചു നമ്മളെത്തന്നെ രക്ഷിച്ചുകൊണ്ടിരിക്കുന്ന അദ്ദേഹത്തെപ്പറ്റി അങ്ങനെ പറയാമോ?

ചെ:—എന്താണമ്മ അമ്മ ഇങ്ങനെ പറയുന്നതു്? അച്ഛൻ അദ്ദേഹത്തിന്റെ ഭാര്യയേയും മക്കളേയും രക്ഷിക്കുന്നതു് ഇത്ര വിശേഷപ്പെട്ട സംഗതിയോ?

മാധ:—പിന്നെയല്ലാതെ ആരാനും ഭാര്യയ്ക്കു വല്ലതും കൊടുത്തതു്? എന്റെ അമ്മാവന്മാരാരും കൊടുത്തിട്ടില്ല.

ചെ:—അവർക്കു് അവസാനം ശകാരവും ശാപവും അല്ലായിരുന്നോ തൊഴിലും അനുഭവവും?

മാധ:—അതൊക്കെ എന്തിനു പറയുന്നു? നിനക്കു് ഒരു സംബന്ധം നിശ്ചയിച്ചിരിക്കുന്നു. ആളും വലിയ സമ്പത്തുകാരനാണു്. വളരെ ചെറുപ്പം. ബി. ഏ.-ക്കാരനുമാണു്. ആ രാജശേഖരൻ നായരെപ്പോലെ ആളും കുലവും ഇല്ലാത്തവനുമല്ല.

ചെ:—അങ്ങനെ വെറുതെ ഇരിക്കുന്നവരെ ദുഷിക്കുന്നതെന്തിനു്. എനിക്കിപ്പോൾ സംബന്ധം ആവശ്യമില്ല. ഞാനാരെങ്കിലും സംബന്ധം ചെയ്യാതെ ഇരിക്കുന്ന ദോഷത്താൽ അമ്മയ്ക്കാണു? അച്ഛനാണു?

മാധ:—ഇദ്ദേഹം ഇവിടെത്തന്നെ താമസിക്കും. ഇവിടെ നല്ല ഒരു ജോലി നിന്റെ അച്ഛൻ വാങ്ങിക്കൊടുക്കും.

ചെ:—ഏതായാലും എനിക്കിപ്പോൾ സംബന്ധം ആവശ്യമില്ല.

മാധ:—പിന്നെ നീ വെറുതെ ഇരുന്നാൽ—?

ചെ:—അതുകൊണ്ടാർക്കും നഷ്ടമില്ലല്ലൊ. നാഴിയരി എനിക്കു ചെലവിനു തരുവാൻ അച്ഛനു സാധിക്കയില്ലയൊ?

മാധ:—അതു പോര മകളെ. നിന്നെ ഒരു കുടുംബിനിയായിക്കാണ്മാൻ എനിക്കെന്താഗ്രഹമെന്നു നിനക്കറിഞ്ഞുകൂടാ.

ചെ:—അമ്മ മിണ്ടാതിരിക്കണം അമ്മെ.

മാധ:—എടീ അച്ഛനെ മുഷിപ്പിക്കരുതു്. ഇന്നു വന്നുകൊണ്ടിരുന്ന ആളാണു്.

ചെ:—ആ കിഴവനൊ.

മാധ:—അതെ. കിഴവൻ. നിന്റെ കണ്ണു കിഴവനെ മാത്രമേ കാണുകയുള്ളു. തെക്കെ അറയിലിരുന്ന ആ ചെറുപ്പക്കാരൻ. അവൻ അല്പം കറുത്തിരുന്നാലെന്തു്; നല്ല യോഗ്യൻ. പണവും ധാരാളം.

ചെ:—അമ്മ വഴക്കുപറഞ്ഞു മുഷിയേണ്ട. ഞാനിപ്പോൾ ആരെയും സംബന്ധം ചെയ്വാൻ നിശ്ചയിച്ചിട്ടില്ല.

മാധ:—അതൊക്കെ ശരി. അച്ഛനിപ്പോൾ അതു തീർച്ചപ്പെടുത്തും.

ചെ:—എന്നിട്ടച്ഛൻ ചെയ്തുകൊള്ളട്ടെ!

മാധ:—ഛീ, അധികപ്രസംഗം പറയുന്നോ? കുത്തുകുത്തു മുരടിച്ചുകളയും!

ചെ:—അതിന്നു് അമ്മയ്ക്കെന്തു നഷ്ടം?

മാധ:—വേണ്ടതു പറഞ്ഞാൽ കേട്ടില്ലെങ്കിൽ അനുഭവം ഒക്കെ അറിയാം.

എന്നു പറഞ്ഞു മാധവി അമ്മ ക്രുദ്ധിച്ചുംകൊണ്ടു പോയി. ചെല്ലമ്മ വിചാരത്തിൽ മുഴുകി. ഒരു നോട്ടമേ നോക്കിയുള്ളുവെങ്കിലും അതിഥികളെ എല്ലാം ചെല്ലമ്മ നല്ലപോലെ കാണാതിരുന്നില്ല. ചില സ്ത്രീകൾക്കു പുരുഷന്മാരുടെ മനോഭാവം തന്നെ പ്രഥമവീക്ഷണത്തിൽ കണ്ടുപിടിക്കുവാൻ ഒരു പ്രത്യേക സാമർത്ഥ്യമുണ്ടു്. ചെല്ലമ്മ ആക്കൂട്ടത്തിലുള്ള ഒരു യുവതിയായിരുന്നു. കാർക്കോടകസദൃശനായ രാഘവക്കുറുപ്പിനെ തന്റെ വരനായി തിരഞ്ഞെടുത്ത അച്ഛന്റെ ബുദ്ധിവൈഭവത്തെയും അതിനെ അനുകൂലിച്ച അമ്മയുടെ ധനമോഹത്തെയും പററി ചെല്ലമ്മ വ്യസനിച്ചു. രാജശേഖരന്റെ രൂപം സദാ ധ്യാനിച്ചു കൊണ്ടിരിക്കുന്ന ആ യുവതിയുടെ ഹൃദയത്തിൽ മറെറാരു പുരുഷന്റെ സ്മരണയ്ക്കുപോലും പ്രവേശനമുണ്ടായിരുന്നില്ല. പിന്നെ പ്രാകൃതനായ രാഘവക്കുറുപ്പിന്റെ കഥ പറയാനുമില്ലല്ലോ. എന്തുതന്നെ ആയാലും രാജശേഖരനെ അല്ലാതെ താൻ ആരെയും വിവാഹം ചെയ്യുന്നതല്ല എന്നു് ആ തരുണി മനസ്സിൽ ഉറച്ചു. ഈ കഥയൊന്നും അറിയാതെ പോഷ്ക്കാർ കാര്യങ്ങളെല്ലാം പറഞ്ഞൊതുക്കി തുലാമാസത്തിൽ സംബന്ധവും നിശ്ചയിച്ചു.

* * * * * *

പിറേറദിവസം ഉച്ചതിരിഞ്ഞപ്പോൾ തിരുവനന്തപുരത്തു നിന്നും വിശേഷവസ്ത്രധാരികളായ പത്തു നാല്പതാളുകൾ തീവണ്ടി കയറാൻ പുറപ്പെടുന്നതുകണ്ടു് നമ്മുടെ അഴലി എന്ന പട്ടാണി പരിഭ്രമിച്ചു് അവരുടെ കൂട്ടത്തിൽ

ച്ചെന്നു രാമകൃഷ്ണൻതമ്പിയെ വിളിച്ചു യാത്ര ആപൽക്കരമെന്നു ധരിപ്പിച്ചു. പക്ഷെ അവരെല്ലാം അയാളെ അപഹസിച്ചയച്ചതേയുള്ളു. അതിനാൽ ആലി തമ്പിയെ ശപിച്ചും ഇനി സൂക്ഷക്കേടു വന്നാൽ താൻ തൊട്ടുകയില്ലെന്നു് ആവർത്തിച്ചാവർത്തിച്ചു് പറഞ്ഞുംകൊണ്ടു നേരെ പൂജപ്പുരക്കു പാഞ്ഞു. വൃദ്ധൻ മണിയറ മംഗ്ളാവിലുണ്ടായിരുന്നു. ആലി വിവരമെല്ലാം വൃദ്ധനെ ധരിപ്പിച്ചു. ഉടനെ വൃദ്ധൻ അകത്തുകയറി മുദ്രവച്ചിട്ടുള്ള ഒരെഴുത്തു് എടുത്തുംകൊണ്ടുവന്നു് ആലിയെ ഏൽപ്പിച്ചു പറഞ്ഞു. “ഇപ്പഴത്തെ വണ്ടികിട്ടിയില്ലെങ്കിൽ ഇന്നത്തെ മെയിൽ വണ്ടിക്കു് ആരെങ്കിലും പോകണം. നാലുമണിക്കുള്ള വണ്ടികിട്ടിയാൽ ബോട്ടിൽ കായംകുളത്തിറങ്ങിപ്പോകാം. ഇല്ലെങ്കിൽ കൊട്ടാരക്കരെച്ചെന്നു മോട്ടോർ വണ്ടിയിൽ കയറി പന്തളത്തിറങ്ങി നടന്നു പോകണം. ഏതായാലും അവർ ഈ എഴുത്തു് അവിടെ എത്തുംമുമ്പ കിട്ടുപിള്ളയെ ഏൽപ്പിക്കണം.”

ആലി ഉടൻ അവിടെ നിന്നും പാഞ്ഞു റെയിൽവെ സ്റ്റേഷനടുത്തു ചെന്നപ്പോഴേക്കും വണ്ടി നീങ്ങിത്തുടങ്ങി. അതിനാൽ മെയിൽ വണ്ടിക്കു രണ്ടുപേരെ ആലി എഴുത്തും കൊടുത്തു പറഞ്ഞയച്ചു. എന്നിട്ടു പിറേറദിവസം രാവിലെ ആലി പൂജപ്പുര എത്തി. വൃദ്ധനോടു വിവരമെല്ലാം പറഞ്ഞു.

വൃ:—ശരി അക്കാര്യം നിൽക്കട്ടെ. കറപ്പും രാജശേഖരനും ഇപ്പോൾ എവിടെ.

ആ:—അവർ മിനിഞ്ഞാന്നു മദ്രാസിലുണ്ടു്. മൂന്നാലുദിവസം കഴിഞ്ഞു ബാംബെക്കു പോകും

വൃ:—മീരാൻ അവരുടെ കൂട്ടത്തിൽ താമസമായതെങ്ങനെ?

ആ:—വഴിക്കുവച്ചു മീരാൻ കറപ്പുട്ടാറത്തിനെക്കണ്ടു തൊഴുതു് അവനും മഹിമാശാലികളാണെന്നും തിരുവന

ന്തപ്പുരത്തു കാരനാണെന്നും പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ വലിയ കാര്യമായി. പിന്നെ അവന്റെ സകല ചെലവും അദ്ദേഹമാണു കൊടുക്കുന്നതു്. അവൻ അവരുടെ ഭൃത്യനായി കഴിയുന്നു.

വൃ:—മേൽവിലാസം നീ ഇന്നലെ പറഞ്ഞതുതന്നെയല്ലേ.

ഭൃ:—അതെ.

വൃ:—എന്നാൽ ഈ കമ്പി ഉടനെ അടിയന്തിരമായി അടിക്കണം.

വൃദ്ധൻ ആ വഴി മഹിളാമന്ദിരത്തിലേക്കു പോയി. മന്ദിരാധിപ അവിടെ ഉണ്ടായിരുന്നില്ല. അംബാലാമ്മ എന്തോ പുസ്തകം വായിച്ചുംകൊണ്ടിരിക്കയായിരുന്നു. വൃദ്ധൻ ചെന്നയുടനെ അംബാലാമ്മ എഴുന്നേറ്റു വൃദ്ധനെ വണങ്ങിയിരുത്തി.

അംബ:—അവരുടെ വർത്തമാനം വല്ലതും കിട്ടിയോ.

വൃ:—ഇല്ല. അവർ ഒരാഴ്ചക്കകം വരുമെന്നു കേട്ടു.

അംബ:—അതെങ്ങനെ അറിഞ്ഞു.

വൃ:—അവരെ മലിരാശിയിൽ വച്ചുകണ്ടതായി ഒരു മഹമ്മദീയൻ പറഞ്ഞു.

അംബ:—അവരെവിടെ താമസിക്കുന്നെന്നായാൾക്കറിയാമൊ.

വൃ:—അറിഞ്ഞുകൂട. വഴിയിൽവച്ചു കണ്ടതായിട്ടാണു പറഞ്ഞതു്.

അംബ:—സംബന്ധത്തിന്നു് ഇനി ദിവസം മൂന്നാലേയുള്ളല്ലൊ.

വൃ:—അവരെല്ലാം ഇന്നു പോയികഴിഞ്ഞു.

അംബ:—പോയോ. അയ്യോ സ്വാമി, ആ കുട്ടിയെ കിട്ടുപിള്ള ബലികഴിക്കയാണല്ലൊ.

വൃ:—എന്താചെയ്യുന്നതു്? ഓരോരുത്തരുടെ തലയിലെഴുതിയിരിക്കുന്നതുപോലെ അനുഭവിക്കാതെ കഴിയുമൊ?

അംബ:—സ്വാമി അസാമാന്യസാമർത്ഥ്യവും സ്വാധീനശക്തിയും ഉള്ള ഒരു മഹാനാണെന്നാണല്ലൊ ഇവിടത്തെ അമ്മയും മററും പറയുന്നതു്. എനിക്കും അങ്ങനെതന്നെ തോന്നുന്നു. സ്വാമിക്കു് ആ വിവാഹം മുടക്കുവാൻ പാടില്ലെ?

വൃ:—എന്നാൽ കഴിയുന്ന ശ്രമങ്ങളെല്ലാം ഞാൻ ചെയ്തിട്ടുണ്ടു്. ഫലം നമുക്കുടനെ അറിയാം.

അംബ:—ഒരാളുടെ ജീവിതം നിഷ്ഫലമാകുന്നതുകണ്ടു നാമിവിടെ അടങ്ങിയിരുന്നാലൊ. നമുക്കും അവരോടു പോയാലെന്തു്?

വൃ:—അതുകൊണ്ടു് ഒരു ഫലവുമില്ല. നാമിവിടെ ഇരിക്കുന്നതാണു നല്ലതു്.

അംബ:—ഒന്നും വകവയ്ക്കാതെ ദുരാശയോടുകൂടി കിട്ടുപിള്ള വിവാഹം നടത്തിയാലൊ.

വൃ:—അങ്ങനെയായാൽ അയാൾക്കു ഗുണമുണ്ടാകയില്ല.

അംബ:—അതദ്ദേഹം ഇപ്പോൾ ഓർക്കയില്ലല്ലൊ.

വൃ:—ഓർത്തില്ലെങ്കിൽ അനുഭവിക്കട്ടെ. കാര്യം പറഞ്ഞുകൊടുക്കാമെന്നല്ലാതെ നമുക്കെന്തുചെയ്യാൻ കഴിയും.

അംബ:—എന്റെ കുഞ്ഞു് വ്യസനിക്കുമല്ലൊ സ്വാമി.

വൃ:—നിവൃത്തിയില്ലാത്ത സംഗതിയിൽ വ്യസനിക്കയാണെങ്കിൽ വ്യസനിക്കയേ തരമുള്ളു. ദൈവാധീനമുണ്ടെങ്കിൽ എല്ലാം നേരെവരും.

അംബ:—സ്വാമി, അവിടെയിരുന്നപ്പോൾ ഇങ്ങോട്ടു പോരാൻ തോന്നി. എനിക്കിപ്പോൾ അങ്ങോട്ടു പോകണമെന്നു തോന്നുന്നു. പാവപ്പെട്ട ആ കമലത്തിനു് ആരാണാശ്രയമുള്ളതു്?

വൃ:—ഛെ. അമ്മയെ നോക്കാനാരുണ്ടാ. അമ്മയ്ക്കാരായിരുന്ന ആശ്രയം? അതുപോലെ കാര്യംനോക്കാൻ അവരവർ പ്രാപ്തരാകേണ്ടതല്ലയൊ?

അംബ:—സ്വാമിയ്ക്കുള്ളതിനാം സമാധാനമുണ്ട്. അതു പോലെ എനിക്കു വരുന്നില്ല.

വൃ:—അമ്മയോളം സമാധാനം എനിക്കില്ല.

അംബ:—സ്വാമി! മനുഷ്യരുടെ അവസ്ഥയല്ലേ; ആഗ്രഹങ്ങൾ അപ്പോഴപ്പോൾ സാധിച്ചില്ലെങ്കിൽ പിന്നെ സാധിച്ചില്ലെങ്കിലൊ എന്നുള്ള ഭയംകൊണ്ടു ഞാൻ പറഞ്ഞതാണ്.

ഈ വാക്കു വൃദ്ധനെ വിചാരമഗ്നനാക്കി. അതിനാൽ അദ്ദേഹം കുറെനേരത്തേക്കു ഒന്നും ഉത്തരം പറഞ്ഞില്ല.

അംബ:—സ്വാമി എന്താണ് ആലോചിക്കുന്നത്.

വൃ:—അന്ന ഒരു പ്രാരബ്ധകാര്യം മറന്നുപോയി. ഞാൻ പോകട്ടെ. നാളെ വരാം. അപ്പോൾ വേണ്ടതുപോലെ ആലോചിച്ചു ചെയ്യാം.

വൃദ്ധൻ ഉടനെ അവിടെനിന്നിറങ്ങി മംഗ്ലാവിലെത്തി. അദ്ദേഹം നേരെചെന്നു കടലാസ്സും മഷിയും എടുത്തു ഒരു മണിക്കൂർകൊണ്ട് അഗാധമായി ആലോചിച്ച് എന്തോ എഴുതി കറുപ്പിനെ വിളിച്ചു.

വൃ:—എനിക്കൊരുപകാരം ചെയ്യണം.

ക:—എന്തുവേണമെന്നു പറഞ്ഞാൽ മതിയല്ലൊ.

വൃ:—ഇതൊരു ഉയിർപ്പത്രമാണ്. ഇതിൽ ഒരു സാക്ഷിയായി ഒപ്പിട്ടു തരണം.

ക:—അതിനെന്താ വിരോധം?

വൃ:—ഇതു വായിക്കാൻ പാടില്ല.

ക:—സ്വാമി, സ്വാമിക്കെന്താ എന്നെ ഇത്ര അവിശ്വാസം? എനിക്കു വായിക്കണമെന്നു നിർബന്ധമുണ്ടോ

കി:—അതു ഞാനാലോചിച്ചുകൊള്ളാം.

ല:—എന്നാൽ എല്ലാം അങ്ങനെ ചെയ്തുകൊള്ളരുതോ? ഇത്രയുമവളെ ഇട്ടേച്ചിട്ടു ഞെരുക്കുന്നതെന്തിന്?

കി:—കമലത്തിനോടിവിടെ വരാൻ പറയുക.

ലക്ഷ്മിക്കുട്ടിഅമ്മ നേരെ കമലത്തിന്റെ അടുക്കൽ ചെന്നു വിവരം പറഞ്ഞു. കമലം ഉടനെ പിതൃസന്നിധിയിലേക്കു യാത്രയായി. ലക്ഷ്മിക്കുട്ടിഅമ്മയും പുറകെ എത്തി.

കമലത്തിന്റെ രൂപം അപ്പോൾ കാണേണ്ടതുതന്നെയായിരുന്നു. ആ തരുണീരത്നത്തിന്റെ സ്ഫടികസമാനം പാടലച്ഛവി പൂണ്ടുകൊണ്ടിരുന്ന കപോലങ്ങൾ കരിഞ്ഞൊട്ടി. ആ ലോകവിഭ്രമകാന്തിയെ വർഷിച്ചുകൊണ്ടിരുന്ന അവളുടെ നയനങ്ങൾ മങ്ങി മങ്ങി കുഴിയിൽ പതിച്ചു. കടഞ്ഞെടുത്തു വച്ചിരിക്കയോ എന്നു തോന്നിച്ചിരുന്ന അവളുടെ നാസിക വിളറി ഉന്തിച്ചു. അവളുടെ പവിഴാധരം പുകയാർന്നിരുണ്ടു. പനങ്കുലപോലെ ഒരൊതുക്കമില്ലാതെ തിങ്ങി മടിഞ്ഞു മറിഞ്ഞു കിടന്നിരുന്ന കേശഭാരം എണ്ണയുമില്ലാതെ കൊഴിഞ്ഞും ജടിലിച്ചും കിളിക്കൂടുപോലെ പാറി പാറി ഫാലദേശത്തെയും കപോലത്തെയും മറച്ചുകിടക്കുന്ന ഒരു ജടാഭാരമായി പരിണമിച്ചിരിക്കുന്നു. ശുഭ്രവസ്ത്രത്തിലുണ്ടായിരുന്ന അവളുടെ നിഷ്ഠ പാടെ നശിച്ചു്, മലിനവും അലക്ഷ്യവും ആയിട്ടൊരു വേഷം മറച്ചിട്ടുള്ളതു്. ഇതൊക്കെ ആയാലും ദിവ്യമായ ഒരു കാന്തി ആ തപശ്ശീലത്തിന്റെ വിശുദ്ധമാനസസ്ഥൈര്യത്തിന്റെ അവശിഷ്ടമായി ആ മുഖത്തു കളിയാടുന്നുണ്ടായിരുന്നു. സപുത്രിയെ കണ്ടപ്പോൾ കിട്ടുപിള്ളയുടെ പിതൃഹൃദയം മുമ്പൊരവസരത്തിലെന്നപോലെ ഒന്നു വിറച്ചു് അദ്ദേഹത്തിന്റെ കോപാകലുഷ

മായിരുന്ന നയനങ്ങളിൽ അല്പം ജലമയമുണ്ടാക്കി. എന്നിലും കാരണവപ്പാട്ടിലെ കശ്മലതാ അനുഗ്രഹത്തിന്റെ പിതൃഹൃദയത്തെ ജയിച്ചുകയറി. "എടീ നീ ചാകാനൊരുങ്ങിയിരിക്കയാണെന്നു കേട്ടല്ലോ" എന്നുള്ള പ്രശ്നരൂപത്തിൽ പുറത്തുവന്നു.

ക:—അതെ.

കി:—എന്നാലാകട്ടെ.

ക:—എന്റെ കാര്യമൊന്നും അച്ഛനറിയേണ്ട. ഇങ്ങനെയൊരു മകൾ ഉണ്ടായിട്ടുള്ളതായേ ഇനി വിചാരിക്കേണ്ട.

കി:—എന്തുകൊണ്ട്? നിന്റെ ഗുണത്തിനായിട്ടല്ലേ ഞാനീബദ്ധപ്പാടെല്ലാം കഴിക്കുന്നത്.

ക:—അല്ല, അച്ഛന്റെ സമാധാനത്തിന്.

കി:—അധികപ്രസംഗം പറയുന്നോ? ലാളിച്ചു ലാളിച്ചു കോമാളിയായിത്തീർന്നു. ഇല്ലേ?

ക:—ലാളിച്ചതച്ഛൻ. കോമാളിയാക്കിയതിൽ നല്ലതും അച്ഛന്റെ വേല. എന്റെ ഗുണം, എനിക്കിഷ്ടമായുള്ള വിവാഹബന്ധത്തിലാണിരിക്കുന്നത് എന്നതൊന്നിയിട്ടില്ല. അച്ഛന്റെ അനന്തരവനെ പുലർത്താൻ അച്ഛൻ ആഗ്രഹിക്കുന്നുണ്ടായിരിക്കാം. അതിനെന്നെ ബലികഴിച്ചിട്ടു വേണമോ?

ഈ വാഗ്ഗതി കിട്ടുപിള്ളയുടെ ആത്മാഭിമാനത്തെ സ്പർശിച്ചു. അതികോപിഷ്ഠനായി അദ്ദേഹം മകളെ കണ്ണുരുട്ടി നോക്കി. ലക്ഷ്മിക്കുട്ടി അമ്മ സ്തംഭിതയായി.

ലക്ഷ്മി:—അരുതു മകളെ അങ്ങനെയൊന്നും പറയാതെ.

ക:—എന്തമ്മേ, എന്റെ സങ്കടം അമ്മ അറിയുന്നില്ല. എനിക്കീലോകത്തിൽ ഒരു ആശ്രയസ്ഥാനമേയുള്ളു, അതു് അച്ഛനെന്നായിരുന്നു എന്റെ വിചാരം. ആ അച്ഛൻ എന്നെ ഒരു 'തെരുവാടിക്ക്' വിറ്റാൽ നി

ശയിച്ചിരിക്കുന്നു. അതും അച്ഛൻ ആത്മസംതൃപ്തമായി ലാളിച്ചു മകളോടു ഒരു വാക്കുപോലും പറയാതെ, ഇരുപത്തൊന്നു വർഷമായി അച്ഛന്റെ മനത്തിൽ അച്ഛന്റെ ആരാധനയ്ക്കും സ്നേഹത്തിനും വിശ്വാസത്തിനും പാത്രമായിത്താമസിച്ച ഒരു മഹതിയേയും അവരുടെ അതിഥിയായ ഒരു മഹാനേയും ആട്ടിയിറക്കിക്കൊണ്ടു്— അവരെ പിടിച്ചുകെട്ടി അടിക്കാൻ പുറപ്പെട്ട രാഘവക്കുറുപ്പിന്റെയും അയാളുടെ അച്ഛനായ ആശാൻതലവൻ കാരിക്കര പണിക്കരുടേയും ഇവിടുത്തെ ദാസിയായ ജാനകി അമ്മയുടെയും അവരുടെ മകളായ പാറുക്കുട്ടിയുടേയും ആഭാസതയാണു് ഏതിനും ഇതിനോടു സംബന്ധിച്ച മററു സകലതിന്റെയും പേരിലിരിക്കുന്ന അച്ഛന്റെ പിടിത്തം. ഇരിക്കട്ടെ വിവാഹം, നടക്കട്ടെ. അച്ഛന്റെ അഭിമാനത്തിനു് ഇന്നു ജീവനോടുകൂടി കൊടുക്കാൻ അച്ഛനു് സാധിക്കയില്ല. ആഭാസന്മാരിൽ അഗ്രഗണ്യനായ രാമക്കുറുപ്പൻ തമ്പിയുടെ ഭാര്യയായി വെററിലകളും ചാരായവും പകർന്നു കൊടുത്തു ജീവിക്കുവാനുള്ള ദുർഭാഗ്യം എനിക്കു ദൈവം വിധിച്ചിട്ടില്ല. പിന്നെ ആര വിധിച്ചാലും ഉണ്ടാകയില്ല. അച്ഛന്റെ അഭിമാനത്തിനു് ഒരു ഭംഗം ഉണ്ടാക്കിക്കൊടുക്കേണ്ടതു് അത്യാവശ്യമെന്നു് അച്ഛനു തോന്നുന്നപക്ഷം ജീവനില്ലാത്ത എന്റെ ജഡത്തെ അച്ഛൻ കൊടുത്തുകൊള്ളുക. ഇല്ലെങ്കിൽ വേറെ ആളെ അന്വേഷിച്ചുകൊള്ളണം.

കിട്ടുപിള്ള ജീവിതത്തിലിതു് ഈ പ്രസ്താവനം കേട്ടതല്ലാതെ മറുവാക്കൊന്നും ഉത്തരം പറഞ്ഞില്ല. ലക്ഷ്മിക്കുട്ടിയമ്മയും ദുഃഖപരവശയായി നിശ്ചലമായിനിലച്ചു പോയി. കുറച്ചു അവിടെ കുറേനേരം നിന്നു. ആരും അനങ്ങുന്ന മട്ടു കണ്ടില്ല. അതിനാൽ ആ തരുണിതന്റെ

അറയിലേക്കു പോകയും ചെയ്തു. അവിടെ അവരം ചെന്നപ്പോൾ പാറുക്കുട്ടി ഓടിക്കിതച്ചുവന്നു "എന്തൊന്നാ കമലം അച്ഛനെന്തു പറഞ്ഞു" എന്നു ചോദിച്ചു.

"മി. പൊ. പുറത്തു്. എന്റെ അച്ഛൻ എന്നോടു പറഞ്ഞതു നിനക്കറിഞ്ഞിട്ടു കാര്യമെന്തു്" എന്നു കമലം ഗൗരവത്തോടും പുച്ഛത്തോടും ഉത്തരം പറഞ്ഞു.

പാറുക്കുട്ടിക്കു സഹിച്ചില്ല. കുറെനാളായി അവളുടെ ഉള്ളിൽ തിളച്ചുകയറിവന്നുകൊണ്ടിരുന്ന അഹംകാരം പൊട്ടിച്ചിതറി പുറപ്പെട്ടതു് ഈ വിധമായിരുന്നു. "ഓഹോ-ഞാനറിയും. അത്രയ്ക്കൊന്നും ശുപ്പിടേണ്ട"

പെട്ടെന്നു കമലം പാറുക്കുട്ടിയുടെ നേരെ തിരിഞ്ഞു. അതുവരെ കണ്ടിരുന്നതെങ്കിലും സൗമ്യവദനയായ വിഗ്രഹത്തെയല്ല പാറുക്കുട്ടി അഭിമുഖീകരിച്ചതു്. തീപ്പൊരി ചിതറുന്ന തുറിച്ചുനില്ക്കുന്ന നയനങ്ങളോടും, വക്രിച്ച പല്ലുകൾകൊണ്ടു കടിച്ച അധരങ്ങളോടും, വികസിച്ചുതുടങ്ങിയ നാസികയോടും, ജ്വലിച്ചു ചിതറിയ കടാക്ഷങ്ങളോടും, നിവൎന്നു വിജൃംഭിതയായി നിന്ന കമലത്തെ കണ്ടപ്പോൾ പാറുക്കുട്ടിയുടെ അഹംകാരം അലിഞ്ഞൊതുങ്ങി. ഒരു കുറ്റപ്പുള്ളിഭാവത്തിൽ അല്പം അടച്ചു, നെററി ചുളിച്ചു്, മുഖവും അല്പമൊന്നു വക്രിപ്പിച്ചുംകൊണ്ടു് "എന്തു, എന്തു പറഞ്ഞെടീ നീ. പോ പുറത്തു് ഇറങ്ങു. നീചപ്പിറപ്പുകളു്. പോ- പോ- പുറത്തു്" എന്നു കമലം ഗജ്ജിച്ചു. പാറുക്കുട്ടി തലകുനിച്ചു് അവിടെ നിന്നും മന്ദം പുറകോട്ടു വലിഞ്ഞു. കമലം തന്റെ മഞ്ചത്തിൽ ചെന്നു പതിക്കയും ചെയ്തു.

കാലഗതിയുടെ വൈപരീത്യം ഭയങ്കരംതന്നെ. കനകലോകത്തിനു സമാധാനം കൊടുക്കുന്നതല്ല എന്നു കനകമംഗലത്തെ കഥകൾ വിളംബരംചെയ്യുന്നു. അവിടുത്തെ കന്യകളിലും ഇതര ദാസികളും നിരാധാരയായിത്തീരുന്നു. എന്താണവരുടെ ഈ രൂപഭേദത്തിനും ഭാവ

ഞ്ഞിയാൽ കൊള്ളാമെന്നു കിട്ടുപിള്ള ആഗ്രഹിക്കുകയും പ്രാൎത്ഥിക്കുകയും ചെയ്തു. എന്നാൽ അതിന്നു യാതൊരു മാൎഗ്ഗവും കണ്ടില്ല. വരനും അതിഥികളും ഇപ്പോൾ വന്നുചേരുകയും ചെയ്യും. ആകപ്പാടെ കിട്ടുപിള്ള ധൎമ്മസങ്കടത്തിലായി. തന്റെ മകളെ ശാസിക്കയോ ശപിക്കയോ ഭേദിക്കയോ ഉപദേശിക്കയോ അതല്ല അവളോടപേക്ഷിക്കയോ എന്താണു വേണ്ടതെന്നു അദ്ദേഹം ചിന്തിച്ചുതുടങ്ങി. ശാസനയും ഭേദവും നിഷ്ഫലമെന്നു അദ്ദേഹം നേരത്തെ തള്ളി. ഉപദേശത്തിൽ അദ്ദേഹത്തിന്നു് ഇനിയും വിശ്വാസമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം സ്വഭാൎയ്യയോടു് ഒററയക്ഷരംപോലും പറയാതെ കമലത്തിന്റെ അറയിലേക്കു ചെന്നു. ഉടനെ കമലം മഞ്ചത്തിൽ നിന്നെഴുന്നേററു മാറിനിന്നു.

കി:—കമലം നിനക്കുവേണ്ടിയിട്ടല്ലേ ഞാനിതൊക്കെ ചെയ്യുന്നതു്? നീ കഷ്ടപ്പെടണമെന്നു് എനിക്കു് വിചാരമുണ്ടാകുമോ? എനിക്കു വയസ്സായി. എന്റെ അവസാനം ഇന്നോ നാളെയോ എന്നിരിക്കുന്നു. എന്റെ മകൾക്കു ഞാൻ മരിച്ചാൽ ഒരു രക്ഷിതാവു വേണ്ടയോ?

ക:—അച്ഛാ അതെല്ലാം എനിക്കറിയാം. എന്നെ ആരുടെ എങ്കിലും കയ്യിൽ ഏൽപ്പിച്ചു് അച്ഛന്റെ ഭാരം തീൎക്കുവാനാണോ അച്ഛൻ ആലോചിക്കുന്നതു്?

കി:—അരുതു, അങ്ങനെ പറയാതെ. അവൻ നല്ല പയ്യനല്ലേ. കുടുംബകാൎയ്യം നോക്കുന്നതിന്നും മററും എന്തു സാമൎത്ഥ്യം! ഇതാരുപറഞ്ഞു അവൻ ചീത്തയെന്നു്.

ക:—സ്വാമിയാണു പറഞ്ഞതു്. സ്വാമിക്കു അങ്ങേരെ നല്ലപോലെ അറിയാം.

കി:—[illegible] ഉപദേശമാണു നിന്നെ ഇവി[illegible]തു്.

ക:—നല്ലവരുടെ ഉപദേശം മനുഷ്യരെ നന്നാക്കുകയില്ലെ? അദ്ദേഹത്തെ അച്ഛൻ നല്ലപോലെ അറിയുകയില്ല. അദ്ദേഹം ഒരു ദിവ്യനാണു്.

കി:—നിനക്കെന്തറിയാം കമലേ. ഈ തെണ്ടികളെന്ന കാവിവസ്ത്രക്കാരെല്ലാം കള്ളന്മാർ. ലോകത്തിൽ ആരുമില്ല എന്നു ഞാനിപ്പോഴും പറയും.

ക:—അച്ഛാ കള്ളനാണെങ്കിൽ പതിനായിരം രൂപ വിലയുള്ള ഒരു രത്നമാല എനിക്കു സമ്മാനിക്കുകയും പതിനഞ്ചുരൂപ വിലയുള്ള ഒരു സ്വർണ്ണച്ചങ്ങല അച്ഛന്റെ മുമ്പിൽ വലിച്ചെറിയുകയും ചെയ്തിട്ടുപോകുമോ?

കി:—നിനക്കു രത്നമാലയോ?

ക:—അതെ ഒരു മാല എനിക്കു സമ്മാനിച്ചു. ഞാൻ വിരോധിച്ചു. എങ്കിലും അദ്ദേഹം എന്റെ മടിയിൽ വലിച്ചെറിഞ്ഞുതന്നു.

കി:—എവിടെ കാണട്ടെ.

കമലം ഉടനെ പെട്ടിതുറന്നു ഒരു രത്നഖചിതമായ കനകച്ചങ്ങല എടുത്തുകൊണ്ടുവന്നു കിട്ടുപിള്ളയുടെ കൈയ്യിൽ കൊടുത്തു. കിട്ടുപിള്ള അതുവാങ്ങി തിരിച്ചും മറിച്ചും സൂക്ഷിച്ചുനോക്കി.

കി:—കമലം ഇതിനു വില ആയിരവുമല്ല പതിനായിരവുമല്ല. വിലമതിക്കാത്ത രത്നങ്ങളാണു് ഈ കാണുന്നതു്. ഇതു വല്ലേടത്തുനിന്നും മോഷ്ടിച്ചതാണോ?

ക:—എങ്കിൽ വെറുതെ വല്ലവർക്കും ദാനം ചെയ്യുന്നതെന്തിനാ.

കി:—എന്തോ എനിക്കറിഞ്ഞുകൂട. [illegible] [illegible] [illegible].

ക:—[illegible] [illegible] [illegible] [illegible]. [illegible] [illegible] [illegible] [illegible]ക്കണ്ടതു്.

ല:—വിശ്വസിക്കാത്തതെന്തു്? ആളെക്കണ്ടാൽ അറിഞ്ഞുകൂടയോ?

കി:—ഇതു വെളുപ്പിലായിരുന്നല്ലൊ.

ല:—അതു വിശേഷവസ്ത്രംകൊണ്ടു വന്നതായിരിക്കാം.

കി:—എന്റെ ദൈവമേ, ഇതെന്തൊരു അത്ഭുതം—എന്നാൽ പിന്നെ ഇങ്ങോട്ടു വരാത്തതെന്തു്.

ല:—ഉടനെ വരുമെന്നല്ലെ പറഞ്ഞിരിക്കുന്നതു്. രാജനേയും കൂട്ടികൊണ്ടുവരാം.

കി:—എന്നാൽ നമ്മുടെ ഭാഗ്യം തീൎന്നു. ദൈവം പ്രസാദിക്കുന്നു എന്നു തോന്നുന്നു. എന്റെ ദൈവമേ അദ്ദേഹത്തെ ഉടനെ ഇവിടെ വരുത്തിത്തരണമേ.

കിട്ടുപിള്ളയുടെ കണ്ണുകളിൽ നിറഞ്ഞു. തൊണ്ട ഇടറി.

ലക്ഷ്മിക്കുട്ടിഅമ്മ ഒരു എഴുത്തുംകൊണ്ടു മകളുടെ അടുക്കലേക്കു ഓടി "പിന്നെ കാൎയ്യം രഹസ്യമായിരിക്കണം. തങ്ങളോടും ഇപ്പോൾ പറയേണ്ട" എന്നു കിട്ടുപിള്ള പറഞ്ഞതുകേട്ടുകൊണ്ടു ലക്ഷ്മിക്കുട്ടി അമ്മ പോയി മകളുടെകയ്യിൽ എഴുത്തുകൊടുത്തു. കമലത്തിനു ആ കത്തു ഒരിക്കൽ വായിക്കേണ്ട ആവശ്യമേ ഉണ്ടായിരുന്നുള്ളു. വായിച്ചുതീൎന്നയുടൻ ആ തരുണിയുടെ മുഖത്തു കുറെ നാളായി കാണാത്ത പ്രസന്നതപൂണ്ട പ്രകാശിച്ചു.

ക:—അമ്മേ ഞാൻ പറഞ്ഞില്ലെ അദ്ദേഹം സാധാരണനല്ല എന്നു്.

ല:—എന്റെ കുഞ്ഞേ ഇതാരറിഞ്ഞു! എങ്കിലും കണ്ടിട്ടും അറിയാഞ്ഞ ഞങ്ങളെപ്പോലെ ബുദ്ധിമോശക്കാർ നീ കണ്ടിട്ടില്ലല്ലൊ.

ഈ സമയം പുറത്തു കുറേഅധികം ആളുകൾ വന്ന ഒരാരവംകേട്ടു കിട്ടുപിള്ള പുറത്തുപോയിനോക്കി. തിരുവനന്തപുരത്തുനിന്നും വന്ന പുടവകൊടക്കാരുടെ പുറപ്പാടായിരുന്നു. പത്തുനാല്പതുപേർ മോടിയായുടുത്തൊരുങ്ങി

വരുന്നതുകണ്ട് അവരുടെ പുറകെ അനവധി ആളുകളും കൂടിയിട്ടുണ്ടായിരുന്നു. അവരെ കണ്ടപ്പോൾ കിട്ടുപിള്ളയുടെ മുഖം വിളറി. എങ്കിലും ഒരു പുഞ്ചിരിയോടുകൂടി അവരെ യഥോചിതം സ്വീകരിച്ചു. സ്വീകരണം കഴിഞ്ഞപ്പോൾ കിട്ടുപിള്ളയുടെ മുഖം വിളർച്ച മാറി കലുഷമായി. എന്തെന്നാൽ ചാരായവും ബീഡിയും നാറിയിട്ട് ആ അതിഥികളോടടുക്കുവാൻ മൂക്കുള്ളവർക്കൊക്കെ വിഷമമായിരുന്നു. എങ്കിലും കിട്ടുപിള്ള ഒന്നും പുറത്തറിയിച്ചില്ല. ഉടനെ കാപ്പികൊണ്ടുവരുവാൻ അദ്ദേഹം ആജ്ഞാപിച്ചു. കാപ്പി കുടിക്കുന്നതിനിടയ്ക്കു കേശവൻതമ്പിയും രാഘവക്കുറുപ്പും കൂടി അതിഥികളിൽ പ്രമാണികളെയെല്ലാം കിട്ടുപിള്ളയ്ക്കു പരിചിതരാക്കി. കൂട്ടത്തിൽ പ്രമാണി പൊന്നൂർ ശങ്കരപ്പിള്ളയായിരുന്നു. അദ്ദേഹത്തിന്റെ പേരു പറഞ്ഞപ്പോൾ കിട്ടുപിള്ളയുടെ വെറുപ്പല്പം കുറഞ്ഞു.

കി:— ഇങ്ങനെ ഒന്നും ഇത്രത്തോളം ബുദ്ധിമുട്ടേണ്ടായിരുന്നു.

പൊ:— ഇവരുടെ നിർബന്ധംകൊണ്ടു പോന്നതാണ്. പിന്നെ കനകമംഗലം എന്നു കേട്ടിട്ടേയുള്ളു. ഒന്നു കാണാമല്ലോ എന്നും വിചാരിച്ചു.

കി:— അതു ഞങ്ങളുടെ ഭാഗ്യം.

പൊ:— കിട്ടുപിള്ളയുടെ വേലക്കാരനായി താമസിച്ചിരുന്ന ആ ചെറുക്കൻ രാമകൃഷ്ണൻതമ്പിയേയും എന്റെ മകനേയും അടിച്ചുകളപ്പെടുത്താൻ നോക്കി. സംബന്ധം മുടങ്ങി എന്ന് എല്ലാവരും ഭയപ്പെട്ടു. നമ്മുടെ തറവാട്ടുകളുടെ നേരുകൊണ്ടു ഒന്നും വന്നില്ല.

കി:— ഏതു ചെറുക്കൻ?

പൊ:— അവനേ— ഇവിടെ നിന്ന് എന്തോ പണം തട്ടിക്കൊണ്ടുപോയ രാജശേഖരൻ, അതെന്താ അവന്റെ

ട്ടു കണ്ടാൽ അവൻ പൊന്നുതമ്പുരാന്റെ മകനെന്നു തോന്നും.

കി.—രാജശേഖരനോ, അവനെവിടെ? അവൻ എന്റെ പുത്രനല്ല. എന്റെ മകനായി ഞാൻ ലാളിച്ചു വളൎത്തിയവനാണു്. പക്ഷേ എന്റെ ഭാഗ്യദോഷത്താൽ അവൻ എങ്ങനെയോ പുറപ്പെട്ടുപോയി.

പോറ്റിയെ തമ്പി കണ്ണുരുട്ടി മിണ്ടാതിരിക്കുവാൻ സംജ്ഞ കാണിച്ചു. പക്ഷേ പോറ്റി അതൊന്നും കണ്ടില്ല. കിട്ടുപിള്ളയുടെ ഉത്തരം കേട്ടപ്പോൾ തമ്പിയുടെ മുഖം വിളറി. ഇനി അവിടെ നില്ക്കുന്നതു പന്തിയല്ലെന്നു് കണ്ടു് അയാൾ മറുവശത്തേക്കു പോയി.

പോ.—എന്തു്? പുത്രനല്ലേ? അവൻ പണം മോഷ്ടിച്ചു ഇല്ലേ?

കി.—അവൻ എന്റെ പുത്രനല്ല. ഒരിക്കലും അവൻ ഒന്നും മോഷ്ടിക്കുകയില്ല. അത്ര നല്ല ഒരു പയ്യനെ ഈ ലോകത്തിൽ കാണുന്നതു വിഷമമാണു്. അങ്ങനെ അങ്ങയോട് ആരു പറഞ്ഞു ഈ കളവെല്ലാം. അവനെവിടെ?

പോ.—ഭംഗിയായി. ആളുകൾ എന്തെല്ലാം പറയുന്നു. അവൻ അവിടെയുണ്ടായിരുന്നു. ഇപ്പോൾ എവിടെയോ പോയി.

അവിടെ കൂടിയിരുന്നവർ മിക്കവരും തമ്പിയുടെ കെട്ടുകഥ കേട്ടിട്ടുള്ളവരും വിശ്വസിച്ചിട്ടുള്ളവരും ആയിരുന്നു. അതിനാൽ അവർ തമ്പിയെ മിഴിച്ചുനോക്കിത്തുടങ്ങി. എന്നാൽ തമ്പി അവിടെ എങ്ങുമില്ല. താൻ എന്തെല്ലാം അബദ്ധമായാലും ഇനി കിട്ടുപിള്ളയുടെ വിവാഹം നടത്താതിരിക്കുവാൻ സാധിക്കയില്ലെന്നു തമ്പിക്കു നിശ്ചയമുണ്ടായിരുന്നു. പന്തലെല്ലാം വളരെ ഭംഗിയായി അലങ്കരിച്ചു കഴിഞ്ഞു. ഭക്ഷണവും ഒരു കറയൊഴിച്ചുള്ളതെല്ലാം തീൎന്നു. ഇനി പിന്മാറുവാൻ അഭിമാനികളായ തറ

എന്നു പറഞ്ഞു് കമലം ആ മുറിയിൽനിന്നു പുറത്തേയ്ക്കു പോയി. തമ്പിയും വിഷണ്ണനായി കുറെനേരം അവിടെ നിന്നശേഷം മന്ദംമന്ദം പുറത്തേയ്ക്കിറങ്ങി. അപ്പോൾ തമ്പിയെ എല്ലാവരും കൂടി പിടിച്ചു ചോദ്യങ്ങളും ആക്ഷേപങ്ങളും വർഷിച്ചു. തമ്പിക്കു മറുപടിയെന്താണു് എന്തെന്നറിഞ്ഞുകൂട. അതിനാൽ അയാളും അവരുടെ കൂട്ടത്തിൽ കൂടി അയാളെത്തന്നെ ആക്ഷേപിച്ചു ചിരിച്ചുകൊണ്ടിരുന്നു. അങ്ങനെ അന്നത്തെ ദിവസം കഴിഞ്ഞു.

* * * * * *

പിറേറദിവസം പ്രഭാതമായപ്പോൾ വധുവിനു സുഖക്കേടാണെന്നുള്ള വിവരം കുറെശ്ശ പുറത്തു കേട്ടുതുടങ്ങി. തമ്പിയുടെ ഉന്മേഷം കുറയാനും തുടങ്ങി. തമ്പി പല പ്രാവശ്യം ചെന്നിട്ടും കമലത്തിന്റെ മുറിയിൽ പ്രവേശനം സിദ്ധിച്ചില്ല. പാറുക്കുട്ടിക്കാകട്ടെ ജാനകിഅമ്മക്കാകട്ടെ കമലത്തിന്റെ മുറിയിൽ പ്രവേശനം അനുവദിച്ചിരുന്നില്ല. അതിനാൽ ദീനത്തിന്റെ യഥാർത്ഥസ്ഥിതി അറിയാതെ തമ്പിയും കൂട്ടരും വിഷമിച്ചു. കള്ളദ്ദീനമല്ലേ എന്നു തമ്പിക്കും അയാളുടെ അച്ഛനാം രാഘവക്കുറുപ്പിനും സംശയമുണ്ടാകാതിരുന്നില്ല. എന്നാൽ അതു പുറത്തു പറയുവാൻ ഒരുത്തർക്കും ധൈര്യമുണ്ടായിരുന്നില്ല. കമലത്തെ തമ്പി മാത്രമേ കണ്ടിട്ടുണ്ടായിരുന്നുള്ളു. അതിനാൽ പരമാർത്ഥത്തിൽ വല്ല സുഖക്കേടുമാണോ എന്നു് ഇടയ്ക്കിടയ്ക്കു തമ്പിക്കു ഭയമുണ്ടാകാതിരുന്നില്ല. തിരുവനന്തപുരത്തുനിന്നും വന്നവരുടെ കൂട്ടത്തിൽ ഒരു ആസ്പത്രി പ്യൂൺ ഉണ്ടായിരുന്നു. അയാളെ ഡാക്ടറെന്നാണു് അവരെല്ലാം വിളിച്ചിരുന്നതു്. കുറേശ്ശയൊക്കെ ചികിത്സയും അയാൾക്കുണ്ടായിരുന്നു. അയാൾ മുഖാന്തരം കമലത്തിന്റെ ദീനസ്ഥിതി അറിയാമെന്നുദ്ദേശിച്ചു കേശ-

ആരെന്നറിവാൻ കിട്ടുപിള്ള പോകുവാൻ ഉറച്ചു. പക്ഷെ അതും വഴിമാറിക്കൊടുക്കേണ്ടിവന്നില്ല.

കി:—എന്താണൊ നിശ്ചയം എന്നെ തല്ലുവാൻ ഭാവമുണ്ടെങ്കിൽ താനായിക്കൊള്ളണം. ചില തന്ത്രങ്ങളും പുറത്തുവന്നിരിക്കുന്നു. ഞാൻ നിങ്ങളോട്ടു പോകട്ടെ.

കേ: ത:—താൻ തല്ലുകൊണ്ടേ പോകൂ.

ഈ സമയം ഉസ്ലാൻ അവിടെയെങ്ങും ഉണ്ടായിരുന്നില്ല.

കി:—എന്നാൽ അതു കഴിയട്ടെ. പിന്നെ എനിക്കു പോകാമല്ലൊ.

"വരട്ടെ വരട്ടെ പോകാൻ വരട്ടെ" എന്നു പിറുപിറുത്തുംകൊണ്ടു നമ്മുടെ വൃദ്ധബ്രാഹ്മണനും തനിക്കുള്ളതു കുറുപ്പും കിട്ടുണ്ണിക്കുറുപ്പുംകൂടി അവരുടെ മുന്നിൽ കേശവൻതമ്പിയുടെയും കിട്ടുപിള്ളയുടെയും മുമ്പിലെത്തി. കിട്ടുപിള്ള വൃദ്ധനെക്കണ്ട മാത്രയിൽ സാഷ്ടാംഗം നമസ്കരിച്ചു പാദത്തിൽ തല കുനിച്ചുവച്ചു കണ്ണീർകൊണ്ടു പാദം കഴുകി. വൃദ്ധൻ കിട്ടുപിള്ളയെ എഴുന്നേല്പിക്കാൻ ശ്രമിച്ചിട്ടും കുറെ മിനിട്ടുനേരത്തേക്കു സാധിച്ചില്ല. ഒടുവിൽ വൃദ്ധൻ കണ്ണുകളും നിറഞ്ഞു ഗദ്ഗദസ്വരത്തിൽ "മകനെ, എഴുന്നേൽക്കൂ" എന്നു സമാധാനപ്പെടുത്തി, കിട്ടുപിള്ളയെ എഴുന്നേല്പിച്ചു. കിട്ടുണ്ണിക്കുറുപ്പിനെക്കണ്ടപ്പോൾ തിരുവനന്തപുരം കൂട്ടരിൽ പലരും തലതാഴ്ത്തി. പോയ്ക്കൂടാൻ ഏതു വഴിയാണെന്നറിഞ്ഞില്ല. അവർക്കുള്ളതു കുറുപ്പിനെക്കണ്ടപ്പോൾ താലവക്കുറുപ്പും കാര്യക്കാരെപ്പണിക്കരും പരിവാരങ്ങളും സകലരും പിൻവലിഞ്ഞുതുടങ്ങി. വൃദ്ധൻ തിരിഞ്ഞു ചോദിച്ചു. "എന്താ കേശവൻതമ്പി. തനിക്കെന്തറിയണം. ഇനി ഞാനാണു ഇവിടത്തെ കാരണവർ. പറഞ്ഞുകൊള്ളുക".

കേ: ത:—വിവാഹം ഇന്നു നടക്കുമൊ എന്നറിയണം;

വൃ:—സംശയമില്ല നടക്കും. ഇന്നുരാത്രി പത്തു നാഴിക ഇരുട്ടുമ്പോഴുള്ള സുമുഹൂർത്തത്തിൽ കനകമംഗലത്തു

കമലമ്മയുടെ വിവാഹം നടക്കും. തനിക്കു തൃപ്തിയായൊ.

കേ: ത:—ആരാണു വരൻ.

വൃ:—അതു ഞാൻ നിശ്ചയിക്കുന്നെ ഉള്ളു.

ത:—നിശ്ചയിച്ചപ്രകാരം എന്റെ മകന്റെ വിവാഹം നടക്കുമൊ എന്നാണറിയേണ്ടതു്.

വൃ:—ആരു നിശ്ചയിച്ചു?

ത:—നിശ്ചയിക്കാനധികാരമുള്ള ആളു;

വൃ:—എന്നാൽ അതു നടക്കുകയില്ല. പോരെ?

ത:—എന്തുകൊണ്ടു്?

വൃ:—തന്റെ മകൻ തന്നെപ്പോലെ കുടിയനും ദുർവൃത്തനും ആയിരിപ്പതുകൊണ്ടു്.

തമ്പിക്കു കഠിനമായ കോപം ജ്വലിക്കുന്നുണ്ടായിരുന്നു. എങ്കിലും വൃദ്ധനോടു് അധിക്ഷേപമായി സംസാരിക്കുവാൻ വൃദ്ധന്റെ വൈഭവങ്ങളെപ്പററി കേട്ടിട്ടുള്ള തമ്പി ഭയപ്പെട്ടു.

ത:—ശരി. ഈ കുടുംബത്തെ ആണും പെണ്ണും കെട്ട കാട്ടുമാടന്മാരെക്കൊണ്ടു കുപ്രസിദ്ധി കിട്ടിയിട്ടുള്ളതാണു്.

വൃ:—അതുകൊണ്ടു കുടുംബമില്ലാത്ത പാപ്പരായി തെണ്ടി കള്ളുകുടിച്ചും കള്ളച്ചൂതു കളിച്ചും നടക്കുന്ന നീയും നിന്റെ മകനും ആയിരിക്കും ഇവിടുത്തേക്കു യോഗ്യന്മാർ. ഛീ. പോ. പുറത്തു്.

തമ്പി നിഷ്പ്രഭനായി. ഉടനെ രാമകൃഷ്ണൻതമ്പി മുമ്പോട്ടുവന്നു. "സ്വാമി രക്ഷിക്കണം" എന്നുപറഞ്ഞു.

വൃ:—നിന്നെ രക്ഷിക്കാം. പക്ഷെ ഇവിടെ സംബന്ധം കിട്ടുകയില്ല.

രാ. കൃ:—എന്നാൽ എന്റെ കഴിവുപോലെ [illegible]
[illegible]
[illegible]

വൃ:—അതും കിട്ടുന്നതല്ല.

ത:—എന്തുകൊണ്ടു്?

വൃ:—കിട്ടുന്നതല്ല.

ത:—വെറുതെ കോട്ടിൽ പോകേണ്ട എന്നു വിചാരിച്ചു പറയുകയാണു്.

വൃ:—കോട്ടിൽ പൊയ്ക്കോൾക.

ത:—നിങ്ങൾ ആരായിട്ടാണു് ഈ പറയുന്നതു്. നിങ്ങളുടെ ഭാവം കണ്ടാൽ നിങ്ങൾ ചക്രവർത്തിയാണെന്നു തോന്നുന്നല്ലോ.

വൃ:—ഞാനോ. ഞാനാരെന്നു നിനക്കറിയണം ഇല്ലേ. ഞാൻ ചക്രവർത്തിയല്ല. പക്ഷെ പല രാജാക്കന്മാരുടെയും ബഹുമാനാദരങ്ങൾക്കു പാത്രമായി സ്വജനങ്ങളെ കാണ്മാൻ തിരിച്ചെത്തിയിരിക്കുന്ന നിന്റെ ആ മരിച്ചുപോയതായിപ്പറയുന്ന അമ്മാവൻ

## കനകമംഗലത്തു ശങ്കരപ്പിള്ള

യാണു ഞാൻ.

ഇടിയേററതുപോലെ തമ്പി ഞെട്ടി കുഴിവാളിച്ചു. വൃദ്ധനെ പരിചയമുള്ളവരെല്ലാം അന്ധാളിച്ചു മലച്ചു നോക്കി. വൃദ്ധൻ കനിഞ്ഞെട്ടുത്തു കൈക്കുപ്പിക്കൊണ്ടുനിന്ന കിട്ടുപിള്ളയുടെ തോളിൽ പിടിച്ചുകൊണ്ടു പറഞ്ഞു.

"ഇവൻ സാധു. ഇവനെ വട്ടത്തിലാക്കാനാണു നീ നോക്കിയതു്. പക്ഷെ അതിനി പററുകില്ല. നിന്റെ ജീവിതരീതി എനിക്കറിയാമോ എന്നു് എന്റെ പഴയ സ്നേഹിതൻ കിട്ടുണ്ണിക്കുറുപ്പിനെ എന്റെ കൂട്ടത്തിൽ കാണുന്നതുകൊണ്ടുതന്നെ നിനക്കറിയാം. സംബന്ധം ഇന്നു [illegible]. പക്ഷെ [illegible] നില്ല്യ. സംബന്ധത്തിന്റെ [illegible] [illegible] [illegible]. [illegible] [illegible] മറ്റുതരത്തിൽ ജീവിക്കുന്നതിൽ മാസം 50 രൂപാ നിനക്കു

ഞാൻ തരാം. നിൻെറ ജീവിതരീതി നന്നാകുമെന്നു എനിക്കു പൂർണ്ണബോധ്യം വന്നാൽ അന്നു നീ ആവശ്യപ്പെട്ട അൻപതിനായിരം രൂപായും തരാം. ഇല്ലെങ്കിൽ ഒററ കാശും തരുകില്ല. നിൻെറ തന്തയുടെ പോലെ നീയും നടക്കണം."

---

# അദ്ധ്യായം ൨൨

---

## അത്ഭുതാവിഷ്കരണങ്ങൾ

വൃദ്ധതാപസൻ കിട്ടുപിള്ളയുടെ ജ്യേഷ്ഠനും 25 കൊല്ലംമുമ്പു മരിച്ചുപോയതായി കേട്ടിരുന്ന ആളും ആയ കനകമംഗലത്തു ശങ്കരപ്പിള്ള ആണെന്നുള്ള വാർത്ത ആ കര മുഴുവൻ പത്തുമിനിട്ടിനകം പരന്നു. ശങ്കരപ്പിള്ളയുടെ പഴയ പരിചാരകന്മാരും വൃദ്ധന്മാരും പൂർവസ്മരണകൊണ്ടും, യുവാക്കന്മാരെല്ലാം ജിജ്ഞാസുക്കളായും, കനകമംഗലത്തു തിക്കിത്തിരക്കി കൂടിത്തുടങ്ങി. കാരിക്കരെ പണിക്കരെയും രാഘവക്കുറുപ്പിനേയും കൂട്ടരേയും മഷിയിട്ടുനോക്കിയിട്ടുപോലും എങ്ങും കാണ്മാനില്ല. കിട്ടുണ്ണിക്കുറുപ്പിനെക്കണ്ടു പിന്തിരിഞ്ഞ പോഞ്ഞൂർ ഏതോ മൂലയിൽ പോയി ഒളിച്ചിരിക്കുന്നു. വൃദ്ധനോടുകൂടി തിരുവനന്തപുരത്തുനിന്നു മററു ചിലർകൂടി വന്നിട്ടുണ്ടായിരുന്നു. അവരെല്ലാം അന്നു വെളുപ്പിനെയാണു തിരുവനന്തപുരത്തുനിന്നു മോട്ടോർകാർ കയറിയതു്. ആ മോട്ടോർവണ്ടികൾ കനകമംഗലത്തെ വിശാലമായ പടിപ്പുരമുററത്തിലും കളത്തിലും ആയി നിരന്നുകിടപ്പുണ്ടായിരുന്നു. ഓരോ വണ്ടിക്കു ചുററും പത്തും മുപ്പതും ആളുകൾകൂടി അന്നത്തെ അത്ഭുതവൃത്താന്തത്തെപ്പററി മനോധർമ്മത്തോടുകൂടി വിവരിച്ചുതുടങ്ങി. തമ്പി

അദ്ദേഹത്തിന്റെ വ്യാപാരം പൊടിഞ്ഞു. അതിനിടെ പല ഉണ്ടികളും നിഷേധിക്കപ്പെട്ടതിനാൽ ഗോവിന്ദലാലിനെപ്പററി പലൎക്കും അവിശ്വാസവും വൎദ്ധിച്ചു. എന്നെക്കണ്ടു് ആളറിഞ്ഞപ്പോൾ അദ്ദേഹത്തിന്നു വളരെ സന്തോഷം തോന്നി. അദ്ദേഹത്തിന്റെ ബാംബെ ശാഖയിലെ വ്യാപാരം ഒരു ചെററു നടത്താമോ എന്നെന്നോടു ചോദിച്ചു. അവിടുത്തെ കച്ചവടത്തിന്റെ ഗതി പഠിക്കാമല്ലോ എന്നു വിചാരിച്ചു ഞാനതു സമ്മതിക്കയും ചെയ്തു. അന്നുമുതൽതന്നെ ഞാൻ ഗോവിന്ദലാലന്റെ മാനേജരായി വ്യാപാരം നടത്തിത്തുടങ്ങി. കയറിന്റെ സംസ്കരിച്ചറിവും ആ കളവു കണ്ടുപിടിക്കുവാനും എനിക്കു പ്രത്യേകം ശക്തിയുണ്ടായിരുന്നതുകൊണ്ടു് ഗോവിന്ദലാലിന്റെ വ്യാപാരം വളരെ ഭേദമായി ഞാൻ നടത്തി. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹം ബങ്കാളിലെ ഒന്നാമത്തെ കച്ചവടക്കാരിയായിത്തീൎന്നു. എനിക്കു തിരികെപ്പോരണമെന്നു് ആഗ്രഹമുണ്ടായെങ്കിലും അദ്ദേഹത്തിന്നു വളരെ സങ്കടമായിരുന്നു. അങ്ങനെ ഞാൻ അവിടെ താമസമുറപ്പിക്കുവാൻ നിൎബ്ബന്ധിതനായി. ഇതിനിടെ ഒരു വൎത്തമാനപത്രത്തിൽ കച്ചവടക്കപ്പലൊന്നു പൊട്ടിയതായി പുറപ്പെട്ടുപോയ ഞാൻ മരിച്ചുപോയതായി ഒരു വാൎത്തകണ്ടു. അതിനാൽ ഞാൻ എന്റെ വിവരമൊന്നും ആരെയും പിന്നെ അറിയിച്ചില്ല.

"ഗോവിന്ദലാലിനു് ഒരു മകൾ മാത്രമേയുണ്ടായിരുന്നുള്ളൂ. അതിനാൽ ഞാനും അദ്ദേഹമൊന്നിച്ചു തന്നെ താമസിച്ചു. ഞാൻ അവിടെ ചെന്നപ്പോൾ മകൾക്കു പതിനാലു വയസ്സു പ്രായമുണ്ടായിരുന്നു. അവളുടെ പേർ സരോജിനി എന്നായിരുന്നു. രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ അവരുടെ വിവാഹത്തിനുള്ള ആലോചനകൾ ആരംഭി

ച്ചു. ഈ ആലോചനയും അവർക്കും അദ്ദേഹത്തിനും രസിച്ചില്ല. എന്നെപ്പററി അവർക്കു രണ്ടുപേർക്കും വളരെ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നതുകൊണ്ടു രണ്ടുപേരും ആലോചനകളെല്ലാം എന്നെ അറിയിച്ചുവന്നു. ക്രമേണ സരോജിനിക്കു് എന്നോടു എന്തോ പ്രത്യേകത കണ്ടുതുടങ്ങി. ഞാനും കണ്ടാൽ അത്ര വിരൂപനല്ലായിരുന്നല്ലോ. എന്റെ വിശ്രമാവസരങ്ങളിലെല്ലാം അവരും എന്നോടുകൂടിയാണു് കഴിച്ചിരുന്നതു്. എന്തെന്നാൽ അവളുടെ അച്ഛൻ അമ്പത്തഞ്ചു വയസ്സായ ഒരു വൃദ്ധനും തപോനിഷ്ഠനും ആയിരുന്നതുകൊണ്ടു് അദ്ദേഹം സാധാരണ ഏകാന്തനായിരുന്നു കഴിച്ചിരുന്നു. അങ്ങനെ കൊല്ലം രണ്ടുമൂന്നു കഴിഞ്ഞു.

അപ്പോഴും ഒരു വിശേഷസംഗതിയുണ്ടായി. ഗോവിന്ദലാൽ അറിയാതെ ഞാൻ സമ്പാദിച്ചതിൽ കുറെ കൊടുക്കൽവാങ്ങൽ ചെയ്യുന്നുണ്ടായിരുന്നു. ദൈവാധീനത്താൽ ഞാൻ ഏർപ്പെട്ടതിലൊക്കെ ലാഭമേ കിട്ടിയുള്ളു. എന്റെ ശമ്പളംകൂടാതെ സമ്പാദ്യമായി എന്റെ കയ്യിൽ ഓഹരിവ്യാപാരംകൊണ്ടു ഒരുലക്ഷം ഉറുപ്പികയുണ്ടായി. അതുമുഴുവൻ ഞാൻ പഞ്ഞിഓഹരികളിലാണു് നിക്ഷേപിച്ചിരുന്നതു്. പഞ്ഞിഓഹരിക്കു പെട്ടെന്നു വില കയറി. എന്റെ ഓഹരിവില നാലുലക്ഷം ഉറുപ്പികയായി. ഞാനുടനെ അതു വിററു. എന്റെ വില്പനകഴിഞ്ഞു് ഒരാഴ്ച കഴിഞ്ഞപ്പോൾ പഞ്ഞിയുടെ വില ഇടിഞ്ഞു. പഞ്ഞിഓഹരിക്കച്ചവടക്കാരെല്ലാം പാപ്പരായിത്തുടങ്ങി. ഈ തക്കം കണ്ടു എന്റെ നാലുലക്ഷം ഉറുപ്പികയും ഞാൻ വീണ്ടും പഞ്ഞി ഓഹരിയിൽതന്നെ മുടക്കി. ഉടൻ പഞ്ഞിക്കു വില കയറി. എന്റെ നാലുലക്ഷം എട്ടുലക്ഷമായി. ഇങ്ങനെ ഒരു മാസംകൊണ്ടു ഞാൻ എട്ടുലക്ഷം ഉറുപ്പിക സമ്പാദ്യക്കാരനായി. അതു കൈയിൽ കിട്ടിയപ്പോൾ ഞാൻ ഗോവിന്ദലാലിനെ വിവരം അറിയിച്ചു. അദ്ദേഹം വളരെ സന്തോഷിച്ചു് എന്നെ അദ്ദേഹത്തിന്റെ ഒരു പങ്കാളിയാ

യി സ്വീകരിച്ചു. അദ്ദേഹം ആകെ 60 ലക്ഷം രൂപാ മുടക്കിയിട്ടുണ്ടായിരുന്നു. എങ്കിലും ശമ്പളം നീക്കി ഞാൻ പകുതിലാഭം എടുത്തുകൊള്ളുവാൻ ഉടമ്പടി ചെയ്തു. അന്നു മുതൽ ഞാൻ പണക്കാരനും യഥാൎത്ഥവ്യാപാരിയും ആയി.

എന്നാൽ ഞാൻ പങ്കാളിയായി ഒരു മാസം കഴിഞ്ഞപ്പോൾ ഗോവിന്ദലാൽ പെട്ടെന്ന് ഒരു ഹൃദ്രോഗം പിടിപെട്ടു മരിച്ചു. ഉയിർപത്രപ്രകാരം മകളായിരുന്നു അദ്ദേഹത്തിന്റെ അവകാശിനി. അങ്ങനെ ഞങ്ങൾ പങ്കാളികളായി പരിണമിച്ചു. ഒരുകൊല്ലം കഴിഞ്ഞു ഞങ്ങൾ വിവാഹം ചെയ്യുകയും ഞാൻ വ്യാപാരശാലയുടെ പരിപൂൎണ്ണാധികാരിയായിത്തീരുകയും ചെയ്തു.

എനിക്കൊരു പെൺകുട്ടിയുണ്ടായി. അവളുടെ പേർ കമലം എന്നായിരുന്നു. പ്രായവും നമ്മുടെ കമലത്തിന്റേതു തന്നെ. എന്നാൽ കഴിഞ്ഞ കൊല്ലത്തെ ഇൻഫ്ളുവൻസായിൽ, എന്റെ ഭാൎയ്യയും എന്റെ മകളും, ഹാ! കഷ്ടം! മരിച്ചുപോയി. ഉടനെ ഞാൻ എന്റെ വ്യാപാരശാല വിട്ടു. സരോജിനിയുടെയും മകൾ കമലത്തിന്റെയും ഗോവിന്ദലാലിന്റെയും സ്മാരകമായി അവരുടെ ഭവനം ഒരു അനാഥശാലയാക്കി അതിനെ വേണ്ടവിധം പുഷ്ടിപ്പെടുത്തി. പിന്നീടു ഇവിടത്തെ സ്ഥിതിയറിവാൻ പുറപ്പെട്ടതാണ്. തിരുവനന്തപുരത്തു വന്നപ്പോൾ കറുപ്പിനെ കണ്ടു. കറുപ്പ് എങ്ങനെയോ എന്നെ തിരിച്ചറിഞ്ഞു. അതിനാൽ ചില കാൎയ്യങ്ങളെല്ലാം ഞാൻ കറുപ്പിനെ അറിയിച്ചു. അതിനുശേഷം ഇവിടെ വന്നു. പിന്നീടുള്ള കഥകളെല്ലാം നിങ്ങൾക്കറിയാമല്ലോ.

രാജൻ—ഈ മന്ത്രവിദ്യ എവിടെനിന്നു പഠിച്ചു.

വൃ:—അതു ഞാനും കിട്ടുണ്ണിക്കുറുപ്പുംകൂടി തിരുവനന്തപുരത്തു താമസിക്കുന്ന കാലത്തു പഠിച്ചതാണ്. വടക്കൻ ഒരു നായർ അവിടെ ഒരു വീട്ടിൽവച്ചു കാളറാ

പിടിപെട്ടു. നോക്കുവാൻ ആരുമില്ലായിരുന്നു. കാളറയല്ലേ സുഖക്കേട്! വല്ലവരും അടുക്കുമോ. ഞങ്ങൾ ആ രോഗിയെ ശുശ്രൂഷിച്ചു രക്ഷപ്പെടുത്തി. അതിനു കുറെ പണവും ചിലവിടേണ്ടിവന്നു. ആ ആൾ അതിവിദഗ്ദ്ധനായ ഒരു മതശാസ്ത്രജ്ഞനായിരുന്നു. അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചതാണ്. പിന്നീട് എന്റെ വ്യാപാരശാലയിൽ ജോലിക്കാരായിരുന്ന രണ്ടുമൂന്നു മുസൽമാൻമലയാളികളെ ഞാൻ പഠിപ്പിച്ചു. അവരാണ് തിരുവനന്തപുരത്തു താമസിക്കുന്ന ആലി ഇവിടെയുള്ള ഉസ്താൻ നിങ്ങളുടെ കൂടെ താമസിച്ച മീരാൻ.

കിട്ടുണ്ണിക്കുറുപ്പ്—അല്ല, മീരാൻ അവിടുത്തെ ശിഷ്യനോ? അവനെങ്ങനെ ഞങ്ങളുടെ കൂട്ടത്തിൽ കൂടി.

വൃ.—നിങ്ങളെ പിന്തുടർന്ന് അവൻ വന്നു.

കറു:—ഭംഗിയായി!

വൃ:—ഇല്ലെങ്കിൽ ഇത്രവേഗം നിങ്ങളെ ഞാനെങ്ങനെ ഇവിടെക്കൊണ്ടു വരും?

കി:—പിന്നെ മോതിരവും ഹാരവും ഇവിടെ വന്നുചേർന്നതെങ്ങിനെ?

വൃ:—എന്റെ മോതിരവും കടുക്കനും എന്റെ പേരെഴുതിയ തോൽപെട്ടിയും ഇവിടെ എന്റെ കൂട്ടത്തിൽ ഉണ്ടായിരുന്ന ഒരു ഈഴവനു ഞാൻ സമ്മാനിച്ച് അവനെ തിരിച്ചയച്ചു. അവൻ വഴിയിൽ എവിടെയോ വച്ചു മരിച്ചുപോയി. തോൽപെട്ടിമൂലം അതു ഞാനായിരിക്കുമെന്നു അധികാരികൾ നിശ്ചയിച്ചതായിരിക്കണം. കിണ്ണാണം ചോദിച്ചിരുന്നാൽ പോരാ. ഇനി കറുപ്പിന്റെ കഥ കേൾക്കട്ടെ.

കറു:—എന്റെ കഥ അത്ര സുഖമുള്ളതല്ല.

വ്യ:—എന്റെ ഭാൎയ്യയും മകളും വ്യാപാരവും നഷ്ടമായി സന്യാസജീവിതത്തിലേയ്ക്കു് ഈ വേഷത്തിൽ എന്നെ ഇറക്കിയ കഥ കറുപ്പിനു സുഖമായിരുന്നിരിക്കും കേൾക്കാൻ അല്ലേ.

കറു:—അയ്യോ! അങ്ങനെ പറയാതിരിക്കണം. എന്റെ ഹൃദയം കിടുങ്ങുന്നു. ഞാൻ ഒരു ധൎമ്മസങ്കടത്തിൽ കിടന്നുഴലുന്നവനാണു്. അതങ്ങേയ്ക്കറിയാമല്ലോ.

വ്യ:—എനിക്കെല്ലാമറിയാം. പരീക്ഷ രാജനാണു്, നിങ്ങളുടെ മനസ്സിൽക്കിടന്നു നീറുന്ന കഥകളെ പുറത്തറിയിച്ചു് നിങ്ങളുടെ മനസ്സിനു് അല്പം ആശ്വാസമുണ്ടാക്കുവാൻ എന്നോടു നിർബന്ധിച്ചതു്.

കറു:—എന്നാൽ രാജൻ എന്നെ ഒന്നും അറിയിച്ചില്ലല്ലോ. ഭിക്ഷു ഞാൻ ഊഹിച്ചുകഴിഞ്ഞു.

വ്യ:—അവന്റെ കഥ അവനേക്കാൾ ഭേദമായി എനിക്കറിയാം. കറുപ്പു് അവന്റെ ആഗ്രഹം തീൎക്കുമ്പോൾ ഞാൻ സകലവും പരിപൂൎണ്ണമായി കറുപ്പിനെ പരിചയപ്പെടുത്താം.

കറു:—ഇപ്പോൾ വേണമെന്നുണ്ടോ? നാളെ ആകാമല്ലോ. ഈ ബഹളത്തിൽ ഇതു കേൾക്കുന്നതിനു്.

വ്യ:—ബഹളത്തിലല്ലേ ഉത്സാഹം കൂടുതൽ? നമുക്കു പിന്നെയെന്തു ജോലി?

കറു:—കിട്ടുപിള്ളയ്ക്കും ഇവിടെയിരുന്നാൽ മതിയോ?

വ്യ:—അവൻ കിടന്നുറങ്ങിയാലും അവിടെ നടക്കേണ്ടതെല്ലാം ഭംഗിയായി നടന്നുകൊള്ളും. ഇനി രണ്ടരയുള്ളൂ. നമുക്കിനിയും അഞ്ചാറുമണിക്കൂർ സമയമുണ്ടു്. രാജൻ പോയി കുറെ കാപ്പി തയ്യാറാക്കുവാൻ ഏൎപ്പാടു ചെയ്തുംവച്ചു വരിക.

—ഞാൻ വരാതെ കഥ തുടങ്ങുമോ?

വ്യ:—നീ ഇത്ര മണ്ടനോ? നിന്നെ കേൾപ്പിക്കാനല്ല ഞാൻ കറുപ്പിനെ നിർബന്ധിക്കുന്നതുതന്നെ.

*   *   *   *

രാജൻ ഉടനെ പുറത്തേക്കുപോയി. ഈ സമയം കമലത്തിന്റെ അറയിൽ ഇരിക്കുന്നവർ ആരെന്നും അവർ എന്തുചെയ്യുന്നു എന്നും അറിവാൻ വായനക്കാർക്ക് ആഗ്രഹമുണ്ടായിരിക്കുമല്ലോ. അവിടെ കമലവും അമ്പലാമ്മയും മഹിളാമന്ദിരാധിപയും ലക്ഷ്മിക്കുട്ടി അമ്മയും മാത്രമേയുള്ളൂ. കമലം ഇപ്പോൾ ആകെ മാറിയിരിക്കുന്നു. മെല്ലിച്ച് ക്ഷീണിച്ചിട്ടുണ്ടെന്നല്ലാതെ പണ്ടത്തെ തങ്കശില്പത്തിൽ വിശേഷവിധിയായി യാതൊരു മാറ്റവും കാണുന്നില്ല. അമ്പലാമ്മ കമലത്തിന്റെ കേശഭാരത്തിലെ ജടയെല്ലാം കളഞ്ഞ് ചീകി ഒതുക്കിക്കൊണ്ടിരിക്കുന്ന സമയമാണ് അടുത്ത മുറിയിലെ സംഭാഷണത്തിൽ അവരുടെ ശ്രദ്ധ പതിഞ്ഞത്. അതുമുഴുവൻ അവർ കേട്ടു. അമ്പലാമ്മ ഒടുവിൽ പറഞ്ഞു. "കമലം. അദ്ദേഹത്തിന്റെ മകൾ കമലം മരിച്ചിട്ടില്ല; ഇവിടെയുണ്ട് എന്നു വിളിച്ചുപറയട്ടെയോ?"

മന്ദി:—വരട്ടെ. കറുപ്പദ്ദേഹത്തിന്റെ കഥകൾ കേട്ടിട്ട് നമുക്കങ്ങോട്ടു പോയി പറയാം.

അമ്പ:—എന്നാലും കേട്ടോ. കറുപ്പദ്ദേഹത്തിനെ എനിക്കു പരിചയമില്ല. ഞാൻ കണ്ടിട്ടുമില്ല.

മന്ദി:—അതല്ലോ. ഏറ്റവും യോഗ്യനായ ആളാണെന്നു പറയാനില്ല. കാര്യത്തിലും സ്വഭാവത്തിലും പരമയോഗ്യനാണ്. സ്വത്തും ധാരാളം. അനുഭവിക്കുവാൻ ഏകൻ.

കമ:—പ്രായമെന്ത്?

മന്ദി:—അമ്പതു വയസ്സിനോടടുക്കും. പക്ഷേ കണ്ടാൽ മുപ്പത്തഞ്ചുവയസ്സായി എന്നു തോന്നും.

മുതൽ അമ്മാവനും അമ്മാവിക്കും എന്നോടു വിരോധവും മുഴുത്തു. തറവാട്ടുപോയാലും എനിക്കു വിഷമമുണ്ടായിരുന്നില്ല. എന്തെന്നാൽ അച്ഛൻ നല്ല സമ്പാദ്യക്കാരനും തറവാട്ടിൽ ഏകനും ആയിരുന്നു. അതിനാൽ അമ്മാവനു സുഖമില്ലെങ്കിലും എന്നോടു മര്യാദയിൽ തന്നെ പെരുമാറി വന്നു. മകളെ എന്നെക്കൊണ്ടു സംബന്ധം ചെയ്യിക്കാം എന്നൊരാശയും ഉണ്ടായിരുന്നു. ഞാൻ ഇതിനിടയ്ക്കു തിരുവനന്തപുരത്തു പഠിക്കയായിരുന്നു. നാലാംഫാറം മുതൽ ഞാൻ അവിടെയാണു പഠിച്ചതു്. അച്ഛന്റെ വക ബങ്ഗ്ലാവിലായിരുന്നു താമസം. കൂടക്കൂടെ അച്ഛനും അമ്മയും കൂട്ടത്തിൽ വന്നു താമസിക്കാറുമുണ്ടായിരുന്നു. സാധാരണ ഒരു ദാസിയും ഒരു ഭൃത്യനും ആണു് എന്റെ കൂട്ടത്തിൽ താമസിച്ചിരുന്നതു്. കൂടാതെ എന്നെ വീട്ടിൽവെച്ചു പഠിപ്പിക്കാനായി ഒരു ഉപാദ്ധ്യായനെയും അച്ഛൻ എന്റെ കൂട്ടത്തിൽ താമസിപ്പിച്ചിരുന്നു. ഞാൻ മട്രിക്കുലേഷനു പഠിച്ചുകൊണ്ടിരിക്കുമ്പോൾ മുതൽ എന്നും വഴിക്കുവെച്ചു് ഒരു കൗതുകമുള്ള പെൺകുട്ടിയെ കാണാറുണ്ടായിരുന്നു. എന്നെയും ആ കുട്ടി പ്രത്യേകം സൂക്ഷിച്ചുവന്നു. ഞാൻ മട്രിക്കുലേഷൻ ജയിച്ചു വെക്കേഷൻ കഴിഞ്ഞു എഫ്എ ക്ലാസിൽ ചേരാനായി ചെന്നപ്പോൾ ആ കുട്ടിയെ ഒരു തരുണിയായിക്കണ്ടു. മൂന്നുമാസംകൊണ്ടാണു് അവൾ അത്ര വളർന്നതു്. സ്ത്രീകളുടെ വളർച്ച ഒരു ഘട്ടത്തിൽ വളരെ വേഗത്തിലാണല്ലോ. ഒരു ദിവസം ആ കുട്ടിയെ അനുഗമിച്ചു ഞാൻ അവളുടെ വീടു കണ്ടുപിടിച്ചു.

"ഒരു ശനിയാഴ്ച ഞാൻ അവളുടെ വീട്ടിൽ കയറിച്ചെന്നു. അവൾ എനിക്കു പായിട്ടുതന്നു. അവളും അവളുടെ

മുത്തശ്ശിയും അല്ലാതെ അവിടെ ആരുമുണ്ടായിരുന്നില്ല. അവളുടെ പേർ ലക്ഷ്മിക്കുട്ടി എന്നാണെന്നും അവൾ പഠിക്കുന്നതു് നാലാംഫാറത്തിലാണെന്നും മുത്തശ്ശിയല്ലാതെ അവൾക്കാരുമില്ലെന്നും ധരിച്ചു ഞാൻ തിരിച്ചുപോന്നു. പിന്നീടു വഴിക്കുവെച്ചുള്ള ഞങ്ങളുടെ കൂടിക്കാഴ്ചകൾ എന്തോ അല്പം മനഃസുഖവും ധൈര്യവും കൂട്ടുന്നവയായിരുന്നെന്നു് എനിക്കു തോന്നി. ചില ഒഴിവുദിവസങ്ങളിൽ ഞാൻ അവിടെ പോകാറുണ്ടായിരുന്നു. മുത്തശ്ശിക്കു് അതത്ര രസമില്ലായിരുന്നെങ്കിലും അവർ ഒന്നും പറയാറുണ്ടായിരുന്നില്ല. ക്രമേണ ഞങ്ങളുടെ സന്ദർശനം ദൃഢമായ അനുരാഗത്തിൽ പരിണമിച്ചു. വിവാഹം ചെയ്യണമെന്നു ഞങ്ങൾ തീർച്ചപ്പെടുത്തി. അവൾ ആ വിവരം അവളുടെ മുത്തശ്ശിയെ അറിയിച്ചു. പിറ്റേ ദിവസം ഞാൻ ചെന്നപ്പോൾ എന്റെ വീട്ടിനെപ്പറ്റി അവർ ചോദ്യം ചെയ്തു. ഞാൻ സകല വിവരവും പറഞ്ഞപ്പോൾ,

"എന്നാൽ ഇനി നീ ഇവിടെ വരരുതു്" എന്നവർ പറഞ്ഞു. എന്തുകൊണ്ടാണെന്നു ഞാൻ ചോദിച്ചപ്പോൾ അവർ പറഞ്ഞ മറുപടി വളരെ വിലയുള്ളതായിരുന്നു. "കുഞ്ഞു വലിയ പണക്കാരൻ. ഞങ്ങൾ സാധുക്കൾ. അതിനാൽ നിങ്ങളുടെ വിവാഹം അത്ര ശുഭമായിരിക്കയില്ല." എനിക്കതു തീരെ നിസ്സാരമായി തോന്നി. അതിനാൽ ഞാൻ വിവാഹം ചെയ്വാൻ തീർച്ചപ്പെടുത്തി വിവരം അച്ഛനെ ധരിപ്പിച്ചു. തന്റെ സ്ഥിതിയിലുള്ള ഏതെങ്കിലും കുടുംബത്തിൽ ഞാൻ വിവാഹംകഴിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഇങ്ങനെ ഞങ്ങളുടെ രണ്ടുപേരുടെയും രക്ഷാകർത്താക്കൾ വിരോധിച്ചപ്പോൾ ഞങ്ങൾ വിഷമത്തിലായി. എങ്കിലും ഒന്നു തീർച്ചപ്പെടുത്തിയാൽ പിന്നെ പിന്തിരിയുന്ന പ്രകൃതം എനിക്കില്ല. അതിനാൽ ചുരുക്കം ചില സ്നേഹിതന്മാരെ ക്ഷണിച്ചു് ഞാൻ

അമ്മുക്കുട്ടിയെ വിവാഹം ചെയ്തു. അന്നു് ആ ക്രിയക്കു സാക്ഷിയായി നിന്നു് എന്നെ ധൈര്യപ്പെടുത്തിയതു ഈ ശങ്കരപ്പിള്ള ജ്യേഷ്ഠനായിരുന്നു.

"വിവാഹവാർത്ത എങ്ങനെയോ അച്ഛനറിഞ്ഞു. അദ്ദേഹം എന്നോടു വളരെ ക്ഷോഭിച്ചു. ഞാൻ വീട്ടിൽ ചെന്നപ്പോഴും എന്നെ അദ്ദേഹത്തിന്റെ മുമ്പിൽ ചെല്ലാൻ പോലും അനുവദിച്ചില്ല. എങ്കിലും പിതൃഹൃദയം പുത്രന്റെ താപമറിയും എന്നെനിക്കു മനസ്സിലായി. എന്തെന്നാൽ ഞാൻ തിരിച്ചു തിരുവനന്തപുരത്തെത്തിയപ്പോഴും എന്റെ ഭാര്യക്കണിയാനുള്ള സകല സ്വർണ്ണാഭരണങ്ങളും അദ്ദേഹം അയച്ചുതന്നു. എങ്കിലും അച്ഛന്റെ വിരോധത്താൽ ഞാൻ അവളെ ബംഗ്ലാവിൽ കൂട്ടിക്കൊണ്ടു പോയില്ല. അങ്ങനെ ഞങ്ങൾ ഒരു കൊല്ലം കൂടി കഴിച്ചു. ഞാൻ എം. ഏ.ക്കു ചേർന്നിരിക്കുന്ന അവസരത്തിൽ അച്ഛനു സുഖക്കേടാണു് ഉടൻ ചെല്ലണമെന്നും ഒരു കമ്പി കിട്ടി. ഞാനുടനെ പുറപ്പെട്ടു. അന്നു് അമ്മുക്കുട്ടി പൂർണ്ണഗർഭിണിയായിരുന്നു. ഞാൻ വീട്ടിൽ ചെന്നപ്പോൾ അച്ഛനെ ആസന്നമരണ ശയ്യയിലാണു കണ്ടതു്. രണ്ടുദിവസം കഴിഞ്ഞപ്പോൾ അദ്ദേഹം മരിച്ചു. ആ ദുഃഖം കാരണമായുണ്ടായ വ്യാധിയാൽ ഒരാഴ്ച കഴിഞ്ഞപ്പോൾ അമ്മയും മരിച്ചു. എനിക്കു ബലിയിട്ടിരിക്കാതെ നിർവ്വാഹമുണ്ടായിരുന്നില്ല. അതിനാൽ നാല്പത്തൊന്നുവരെ അവിടെ താമസിക്കുവാൻ ഞാൻ നിർബന്ധിതനായി. അമ്മാവിയായിരുന്നു എനിക്കു ഭക്ഷണം ശുദ്ധമായി പാകംചെയ്തുതന്നിരുന്നതു്. അവർ എനിക്കു വിഷം കലർത്തി ഭക്ഷണം തന്നു. അതിന്റെ ഫലമായി സഞ്ചയനം കഴിഞ്ഞ അന്നു എനിക്കൊരു വയറിളക്കം പിടിപെട്ടു. അച്ഛൻ നാലഞ്ചു ലക്ഷം രൂപയുടെ സ്വത്തു് എനിക്കു തന്നിട്ടുണ്ടായിരുന്നു. ഞാൻ മരിച്ചാൽ അതവർക്കു കിട്ടുമല്ലോ എന്നായിരുന്നു അവരുടെ

ഉദ്ദേശ്യം. അവളുടെ മകളെ ഞാൻ വിവാഹം കഴിച്ചിട്ടുണ്ടെന്നതിൽ അവൾക്കു സംശയമുണ്ടായിരുന്നു. അതു സംശയമില്ലെന്ന് അവൾക്കു ബോദ്ധ്യമായി. അതാണ് അവൾ ആ കടുംകൈ പ്രവർത്തിച്ചത്. അമ്മാവന്റെ ആലോചനയും ഉണ്ടായിരുന്നു. അമ്മാവൻ വിലക്കിയിട്ടും കരയിലുള്ള ചില പ്രമാണികളുടെ നിർബന്ധപ്രകാരം എന്നെ കൊല്ലം ആശുപത്രിക്കു കൊണ്ടുപോയി. അമ്മാവനും കൂട്ടത്തിൽ വന്നു. ഡാക്ടറന്മാർ കൊടുക്കുന്ന മരുന്നൊന്നും അമ്മാവൻ എനിക്കു തരികില്ല. അന്ന് ഇന്നത്തെപ്പോലെ ശുശ്രൂഷിക്കാൻ ആശുപത്രിയിൽ സ്ത്രീകൾ ഉണ്ടായിരുന്നില്ല. എങ്കിലും ഡാക്ടറന്മാർ മരുന്നു പിടിക്കാത്തതുകണ്ട് അവർതന്നെ മരുന്നുതന്നുതുടങ്ങി. അപ്പോൾ മുതൽ ദീനത്തിനു ഭേദംകണ്ടു. അതിനാൽ അമ്മാവനെയും ആരെയും മുറിക്കകത്തു കയറാതെ അവർ തന്നെ ശുശ്രൂഷിച്ചു എന്നെ ഒരുവിധം സുഖപ്പെടുത്തി. എനിക്കൊരുവിധം സുഖമായപ്പോൾ, മാസം രണ്ടു കഴിഞ്ഞു. അതുവരെ എനിക്കു നല്ല ബോധമുണ്ടായിരുന്നില്ല. സുബോധം വന്നപ്പോൾ ഞാൻ എന്റെ ഭാര്യയുടെ വിവരം അന്വേഷിച്ചു. ആർക്കും ഒന്നും അറിഞ്ഞുകൂട. ഞാൻ ആളയച്ചു. അവിടെ ആരുമില്ല എന്നു പോയവർ വന്നു പറഞ്ഞു. അതിനാൽ ആശുപത്രിക്കാർ പുറത്തുവിട്ടു അന്നു ഞാൻ തിരുവനന്തപുരത്തിനു വള്ളംകയറി. എറിഞ്ഞു നിലംപതിച്ച ഭവനമല്ലാതെ ഞാനൊന്നും അവിടെക്കണ്ടില്ല. അന്വേഷിച്ചതിൽ അവൾ പ്രസവിച്ചു എന്നും അതു കഴിഞ്ഞുടൻ അവളുടെ [illegible] [illegible] എന്നും അതിനാൽ [illegible] കഴിഞ്ഞു [illegible] എന്നും [illegible] അവിടെ [illegible] ഇല്ലെന്നും [illegible]ലായി. ഉടനെ ഞാൻ കല്ലറയ്ക്കു തിരിച്ചു. സാമാന്യം

ദീനമായ ഒരു സ്ത്രീയെ ഒരു കുട്ടിയുമായി അവിടെ കണ്ടു എന്നും വളരെ ദിവസം എന്നു പലരും എന്നോടു പറഞ്ഞു. അന്നു മുതൽ ഞാൻ അവരെ കാത്തിരിക്കയാണ്. ഞാൻ പല ഗണിതക്കാരെക്കൊണ്ടും വരുത്തി ഗണിപ്പിച്ചു. ധ്യാനമായി എന്നെ ധ്യാനിച്ചു സന്യസിക്കുന്ന എന്നും ഒരു കാലത്തു കാണുമെന്നും എല്ലാവരും എന്നെ സമാധാനപ്പെടുത്തി. അതു വിശ്വസിച്ചു ഞാൻ ഈ ജന്മത്തെ വഹിച്ചുംകൊണ്ടു നടക്കയാണ്. എന്താ കുട്ടാ ഇപ്പോഴും കിട്ടുണ്ണിക്കുറുപ്പിന്റെ കഥ മനസ്സിലായൊ. എന്റെ മകൻ ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ കുട്ടന്റെ പ്രായമായിരിക്കുമായിരുന്നു.

രാജൻ:—ആ അമ്മാവൻ ഇപ്പോഴുണ്ടൊ.

കറു:—ഇല്ല അയാളും രണ്ടുകൊല്ലംമുമ്പു നരകിച്ചു മരിച്ചു. അയാളുടെ മക്കളെല്ലാം ചത്തു. ഭാര്യ തെണ്ടിനടക്കുകയായിരുന്നു. രണ്ടുമാസമായി ഞാൻ ചിലവിനു കൊടുക്കുന്നുണ്ട്.

രാ:—അവൾക്കു കൊടുക്കുന്നതുതന്നെ പാപമല്ലെ?

കറു:—വിവരമില്ലാത്ത സാധുക്കൾ എന്ന് എനിക്ക് ഈയിടെ ഒരു ദൈന്യം തോന്നി.

രാ:—അവരെ എവിടെയെല്ലാം അന്വേഷിച്ചു.

കറു:—പലേടത്തും അന്വേഷിച്ചു. ഇനി കുട്ടനു ഇവിടെയുള്ള ബന്ധമെന്താണു പറയുക?

വൃ:—അതു ഞാൻ പറയാമെന്നല്ലെ പറഞ്ഞതു"?

ക:—അതും പറഞ്ഞാലും ശരി; കേൾക്കാൻ പ്രിയമുണ്ട്.

വൃ:—അതു രഹസ്യമാകണം.

ക:—അല്ല, ഇപ്പോൾതന്നെ വേണം.

വൃ:—എന്നാൽ പറയാം—രാജൻ, കിട്ടുണ്ണിക്കുറുപ്പിന്റെ അപ്പുവാണ്. നമസ്കരിക്കുക.



# അദ്ധ്യായം ൩൧.

## അത്ഭുതാവിഷ്കരണങ്ങൾ (തുടൎച്ച)

സുന്ദരവും സുപ്രസന്നവും ആയ ഒരു സ്വരത്തിൽ വൃദ്ധൻപൊട്ടിച്ചുവിട്ട ആ അത്യത്ഭുതവൃത്താന്തം അവിടെ കൂടിയിരുന്ന സകലരേയും സ്തബ്ധമാനസരാക്കി. ആരും ഒന്നും പറഞ്ഞില്ല. ഒരു മിനിട്ടുനേരം വൃദ്ധൻ സകലരേയും മാറിമാറി നോക്കിക്കൊണ്ടിരുന്നു. പിന്നീട് അദ്ദേഹം വീണ്ടും പറഞ്ഞു. "എന്താ രാജൻ, അച്ഛനെ നമസ്കരിക്കുക" ഇതു കേട്ടപ്പോൾ രാജൻ ഞെട്ടിയുണൎന്ന് കിട്ടുണ്ണിക്കുറുപ്പിന്റെ പാദം നോക്കിവീണു. എന്നാൽ ആ സുകുമാരനെ ഒരിക്കലും പൊടിയേല്പിക്കാതെ കുറുപ്പ് തന്റെ ബലിഷ്ഠദോസ്സുകളിൽത്തന്നെ താങ്ങിയെടുത്തു മടിയിലിരുത്തി. രാജനും കുറുപ്പും ചേൎന്നിരുന്ന ആ ആനന്ദജനകമായ കാഴ്ച അധികനേരം കാണുവാൻ ആൎക്കും ഭാഗ്യമുണ്ടായില്ല; എന്തെന്നാൽ കമലത്തിന്റെ മുറിയിൽനിന്നു പുറപ്പെട്ട ചില നിലവിളികൾ കിട്ടുപിള്ളയേയും രാജനേയും ഞെട്ടി എഴുന്നേല്പിച്ചു. കമലത്തിന്റെ ശബ്ദമാണ് അവർ കേട്ടത്. അവർ അന്യരോടുകൂടി ആ അറയിലേക്കു ത്വരിതഗമനം ചെയ്തു.

ഇതിനിടെ എന്താണവിടെ ഉണ്ടായതെന്നു നാം കണ്ടില്ല. കിട്ടുണ്ണിക്കുറുപ്പിന്റെ ശബ്ദശ്രവണമാത്രയിൽ തന്നെ അമ്പലാമ്മ തല ചിക്കനിൎത്തി. കുറുപ്പ് കഥാഭാഗത്തിലേക്കു കടന്നു അമ്മുക്കുട്ടിയുടെ കഥ പറഞ്ഞപ്പോൾ അമ്പലാമ്മ "അയ്യോ" എന്നു നിലവിളിച്ചു. കമലവും മന്ദിരാധിപയും തിരിഞ്ഞുനോക്കിയപ്പോൾ വിളറി മരച്ച 'ജീവച്ഛവം'പോലിരിക്കുന്ന തപസ്വിനിയെയാണ് അവർ കണ്ടതു്. അവർ പരിഭ്രമിച്ചു കാരണം

"രാജൻ, ഇപ്പോൾ ഈ അമ്മയെ തൊടാൻ നിനക്കധികാരമില്ല. നിന്റെ അമ്മയാണെങ്കിലും ഈ സാധ്വി അവരുടെ ഭർത്താവിനെ നമസ്കരിക്കുമ്പോൾ നിനക്കു തൊടാൻ പാടില്ല. കറുപ്പു നിങ്ങളുടെ ഭാര്യയെ സ്വീകരിച്ചനുഗ്രഹിക്കുക".

കറുപ്പു വൃദ്ധന്റെ മുഖത്തു മിഴിച്ചുനോക്കിക്കൊണ്ടു ഒരു നിമിഷം നിന്നുപോയി. പിന്നീട് അദ്ദേഹം അംബാലാമ്മയെ പിടിച്ചെഴുന്നേല്പിച്ചു. വൃദ്ധന്റെ ആംഗ്യമനുസരിച്ച് ഈ സമയം മറ്റുള്ളവരെല്ലാം ആ മുറിയിൽനിന്നും പതുക്കെ പുറത്തേക്കു വലിയുകയും ചെയ്തു. കിട്ടുണ്ണിക്കുറുപ്പും അംബാലാമ്മയും തനിച്ചായപ്പോൾ കറുപ്പ് അംബാലാമ്മയെ ഗാഢമായി ആശ്ലേഷം ചെയ്തു. അവർ രണ്ടുപേരും നാലുകണ്ണുകൾ നിറഞ്ഞു കവിഞ്ഞൊഴുകിയ കണ്ണീരിൽ കുളിച്ചു. അവർക്ക് ഒറ്റയക്ഷരംപോലും സംസാരിക്കാൻ ശേഷിയുണ്ടായിരുന്നില്ല. എത്രനേരം ആ വിധം അവർ ഇരുന്നു എന്നും നിശ്ചയമില്ല. അരനാഴിക കഴിഞ്ഞപ്പോൾ രാജൻ അകത്തേക്കു ചെന്ന് ആ മാതാപിതാക്കളുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. അവർ അവനെ വാരിയെടുത്ത് ആലിംഗനം ചെയ്തു ശിരസ്സിൽ ചുംബിച്ചു. അപ്പോൾ വൃദ്ധനും മറ്റുള്ളവരും ആ മുറിയിലേക്കു ചെന്നു. അതിനാൽ അംബാലാമ്മ അല്പം മാറി.

വൃദ്ധൻ വന്നുകയറിയ ഉടൻ പറഞ്ഞു "കറുപ്പു ഭാര്യയേയും മകനേയും കാണാതെ വ്യസനിച്ചു. രാജൻ മാതാപിതാക്കന്മാരാരെന്നറിയാതെ ക്ലേശിച്ചു. അമ്മുക്കുട്ടിയമ്മ മകനെ ലാളിച്ചും ഭർത്താവിനെ അന്വേഷിച്ചും സുഖിച്ചു വിഷാദിച്ചു. ഞാനോ ഭാര്യയും മകളും മരിച്ചു ദുഃഖിക്കുന്നു".

മന്ത്രി:—അവിടുത്തെ മകൾ കമലം മരിച്ചിട്ടില്ല. ഇതാ നിൽക്കുന്നു.

വൃദ്ധൻ കമലത്തിനെ പിടിച്ചടുപ്പിച്ചു നിർത്തി അവളുടെ കവിളിൽ മൃദുവായി കൊട്ടിക്കൊണ്ടു പറഞ്ഞു.

“അതെ. നീ തന്നെ എന്റെ മകൾ. നിന്നെ കണ്ടപ്പോൾ എന്റെ ദുഃഖം പാതി തീൎന്നു”.

അപ്പോൾ കാപ്പിയും പലഹാരവും വന്നു. എല്ലാവരും അവിടെത്തന്നെ ഇരുന്നു കാപ്പികുടിക്കാറായി.

വൃ:—ഇനി അമ്പലമ്മയുടെ കഥകൂടി കേൾക്കണം എന്നു കമലത്തിന്നൊരു വലിയ ആഗ്രഹം. അവൾക്കു കേൾക്കാതിട്ടു കാപ്പി ഇറങ്ങുന്നില്ല. പലഹാരത്തിന്നു രുചിയുമില്ല.

ഇതു കേട്ടപ്പോൾ അമ്പലമ്മ ഒന്നു പരുങ്ങി.

വൃ:—മടിക്കേണ്ട. പറയണം. എന്തിന്നു തിരുവനന്തപുരത്തുനിന്നും പോന്നു. എങ്ങിനെ ഇവിടെ എത്തി.

അമ്പ:—ഇദ്ദേഹം പോയതിന്റെ ഇരുപതാംപക്കം ഞാൻ പ്രസവിച്ചു. എന്റെ പ്രസവശുശ്രൂഷകൊണ്ടു ക്ഷീണിച്ച് ഞാൻ പ്രസവിച്ചു മുപ്പതായപ്പോൾ മുത്തശ്ശി മരിച്ചു. പിന്നെ എനിക്കാരും തുണയില്ലാതെയായി. പണവും തീൎന്നു. കല്ലുനിന്നും ഒരെഴുത്തുമില്ല. അയച്ച എഴുത്തിനൊന്നിന്നും മറുപടിയുമില്ല. ഒടുവിൽ എന്നെ ശകാരിച്ചുകൊണ്ടും ഉപേക്ഷിച്ചതായും, ഒന്നു രണ്ടു കള്ളഎഴുത്തു കിട്ടി. അങ്ങനെ ദാരിദ്ര്യംകൊണ്ടും ആരുമില്ലാത്തതുകൊണ്ടും വിഷമിച്ചിരിക്കുമ്പോൾ ഒരു രാത്രി പുരയ്ക്ക് എങ്ങനെയോ തീയും പിടിച്ചു. ഞാൻ കുഞ്ഞിനേയുംകൊണ്ടു ഒരുവിധം രക്ഷപ്പെട്ടു. പിറ്റെ ദിവസം ചെന്നു നോക്കിയപ്പോൾ വീടും സാമാനവും മുഴുവൻ നശിച്ചിരിക്കുന്നതായി കണ്ടു. എന്റെ ആഭരണങ്ങളും അക്കൂട്ടത്തിൽ പോയി. കുഞ്ഞിന്റെ ആഭരണങ്ങളൊന്നും ഞാൻ ഊരിവച്ചിരുന്നില്ല. എന്റെ കാതിൽ കിടന്നതു വിറ്റു കുഞ്ഞിന്നും എനിക്കും ഉടുവാൻ വസ്ത്രങ്ങൾ വാങ്ങി. അന്നു ഞാൻ കൊല്ലത്തിന്നു വള്ളം കയറി.

പിറെറ ദിവസം കൊല്ലത്തെത്തി. അവിടെനിന്നു കല്ലടയ്ക്കു ഒരു വണ്ടിപിടിച്ചു. ഞാൻ പുറപ്പെടുന്ന വിവരത്തിനു ഒരു എഴുത്തു തിരുവനന്തപുരത്തുനിന്നു അയച്ചിട്ടുണ്ടായിരുന്നു. അതിനാൽ എന്നെ കാത്തിരിക്കും എന്നായിരുന്നു എന്റെ വിചാരം. കല്ലടെ കോവിലകത്തു ഭവനത്തിന്റെനടയിൽ വണ്ടി നിർത്തി ഞാനിറങ്ങി വണ്ടിക്കാരനു കൂലികൊടുത്തയച്ചു. അപ്പോൾ രാത്രി മണി എട്ടായി. വണ്ടി കണ്ടയുടൻ ഒരു വൃദ്ധൻ ഇറങ്ങിവന്നു എവിടുന്നാ എന്നു ചോദിച്ചു. ഞാൻ പരമാൎത്ഥം പറഞ്ഞു. അയാൾ എന്നെ ഭാസിയെന്നും കള്ളനെന്നും മററും വിളിച്ചു ട്ടധികം ശകാരിച്ചു എന്നെ പിടിച്ചുതള്ളി പുറത്താക്കയച്ചു. എന്നിട്ടും കുഞ്ഞിക്കുട്ടിപ്പിള്ളയേട്ടൻ ഇവിടെയുണ്ടോ എന്നു ഞാൻ ചോദിച്ചു. അയാൾ ചത്തു തൊലഞ്ഞിട്ടു മാസം ഒന്നായി എന്നാണയാൾ മറുപടി പറഞ്ഞതു്. അതു കേട്ടപ്പോൾ എനിക്കു ബോധക്ഷയം വന്നു ഞാൻ ആ വഴിയിൽ വീണു. ഉണ്ണി കരയുന്ന ഒച്ചകേട്ടു ഞാനുണർന്നപ്പോൾ നേരം എന്തോ ഒരു ഏറെയും നല്ല ഇരുട്ടായിരുന്നു. മനുഷ്യരുണ്ടായിരുന്നില്ല. അവിടെ ആരേയും കണ്ടതുമില്ല. ഞാൻ അന്നു ഭക്ഷണം കഴിച്ചിട്ടുണ്ടായിരുന്നില്ല. അതിനാൽ എനിക്കു നല്ല ക്ഷീണമുണ്ടായിരുന്നു. എങ്കിലും കുഞ്ഞിനേയും എടുത്തുംകൊണ്ടു ഞാൻ എങ്ങോട്ടോ നടന്നു. കുറെ ദൂരം നടന്നപ്പോൾ ഒരു പടിപ്പുര കണ്ടു അവിടെ കയറിയിരുന്നു. നേരം വെളുത്തപ്പോൾ എന്നെ കണ്ടാൽ ഒരു ഭ്രാന്തിയെപ്പോലെ ആയി. വള്ളത്തിലും വണ്ടിയിലും ഇരുന്നും വഴിയിൽ വീണും തിണ്ണയിൽ കിടന്നും എന്റേയും കുഞ്ഞിന്റേയും വസ്ത്രം മുഴുവൻ മണ്ണുപുരണ്ടു വളരെ

മലിനമായിരുന്നു. എന്നെ ഒരു ധൎമ്മക്കാരി എന്നു പലരും ധരിച്ചു. അതിനാൽ ഞാൻ കുഞ്ഞിന്റെ ആഭരണമെല്ലാം ഊരി മടിയിലാക്കി. കാലത്തെ ഒരു കാപ്പിക്കടയിൽ കയറി കുറെ കാപ്പി കുടിച്ചു. അവിടത്തെ മുത്തിത്തള്ളയോടു ഞാൻ കോവിലകത്തു കൃഷ്ണക്കുറുപ്പിനെപ്പറ്റി ചോദിച്ചു. അദ്ദേഹം മരിച്ചുപോയി എന്നവരും പറഞ്ഞു. ഇനി കുട്ടിയെ എവിടെയെങ്കിലും ഒളിപ്പിച്ചു സന്യസിക്കണം എന്നു ഞാൻ തീർച്ചപ്പെടുത്തി. അതിനായി എന്റെ കയ്യിലുണ്ടായിരുന്ന വസ്ത്രം കുറെ കാവിവാങ്ങി മുക്കി ഒരു കത്രികയും കണ്ണാടിയും സൂചിയും നൂലും സമ്പാദിച്ചു ഞാൻ കാട്ടിലുള്ള ഒരു നായാടിയുടെ ചെമന്ന വസ്ത്രം കീറിത്തുന്നി ഉടുപ്പാക്കി വീണ്ടും നടന്നു. രണ്ടുമൂന്നു ദിവസം നടന്നപ്പോൾ ഇവിടെയെത്തി. ഈ വീട്ടിൽ ഒരു പ്രഭാതത്തിൽ വന്നു വരാന്തയിൽ കുട്ടിയെക്കിടത്തിയുംവെച്ചു ഞാൻ ഒരു കാട്ടിൽ കയറി തലമുടി മുഴുവൻ കത്രിച്ചു കളഞ്ഞു ദേഹം ശുദ്ധിചെയ്തു കാവിവസ്ത്രം ധരിച്ചു തിരിച്ചുവന്നു. ദൈവാധീനത്താൽ എന്റെ കുഞ്ഞിനോടുകൂടി ഇവിടെത്തന്നെ സ്ഥിരമായി താമസിക്കുവാൻ (കിട്ടുപിള്ളയെ ചൂണ്ടിക്കൊണ്ടു) ഇദ്ദേഹത്തിന്റെ ഔദാര്യംകൊണ്ടു സാധിച്ചു. ഈ സന്യാസിനീവേഷത്തിനു യോജിക്കുംവിധം ചില കാപട്യങ്ങൾ ഞാൻ കാണിച്ചിട്ടുള്ളതു് എല്ലാവരും ക്ഷമിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

വൃ:—അമ്മ എന്തുകപടം കാണിച്ചു? വൈദ്യം ചെയ്തു ദീർഘദർശനം മാത്രം അല്പം കപടമെന്നു വേണമെങ്കിൽ പറയാം.

അബ:—പരമാർത്ഥത്തിൽ ഞാൻ പറഞ്ഞതു എന്റെ വിശ്വാസമാണു്. എങ്കിലും അതു ദിവ്യചക്ഷുസ്സു

എന്ന പേരിൽ ആ ധനം മുഴുവൻ ഞാൻ ആ ധർമ്മ സ്ഥാപനത്തിനയച്ചു കൊടുത്തു.

വൃ:—അതു ചെല്ലേണ്ട സ്ഥാനത്തുതന്നെ ചെന്നുചേൎന്നു.

കിട്ടുണ്ണി:—അതു വിററതിൽ ഒന്നരലക്ഷം ഉറുപ്പികയോളം കിട്ടി. അതിന്റെ സ്മാരകമായി ഒരു സ്തംഭം ഞാൻ ആ മന്ദിരത്തിന്റെ മുമ്പിൽ നിൎത്തിയിട്ടുണ്ടു്.

വൃ:—ഞങ്ങളും അതിന്നുവന്നു കണ്ടു. എങ്കിലും ഇക്കഥ എന്നെ ആരും അറിയിച്ചില്ല.

മന്ദിരാ:—മറെറ സ്തംഭം ആരുടെ?

കിട്ടുണ്ണിക്കുറുപ്പു വൃദ്ധനെ ഒന്നു നോക്കി.

വൃ:—അതു എന്റെ വകയാണു്. കുറുപ്പിന്റെ പ്രശംസനീയമായ പരിശ്രമത്തെപ്പററി അറിഞ്ഞു ഞാൻ അയച്ചുകൊടുത്തതാണു്.

അററ-കു:—അപ്പോൾ ഇവിടുത്തെ സംഗതികൾ അറിയാറുണ്ടായിരുന്നോ?

വൃ:—എല്ലാം ഞാൻ അറിഞ്ഞുകൊണ്ടുതന്നെ ഇരുന്നു. ഇങ്ങോട്ടു വന്നില്ലെന്നേയുള്ളൂ.

ഈ സംഭവങ്ങളെല്ലാം കണ്ടും കേട്ടും അത്യന്തം വിവശരായിനിന്ന കമലത്തെയും രാജനേയും നോക്കിക്കൊണ്ടു വൃദ്ധൻ പറഞ്ഞു.

"രാജൻ നിനക്കു നാടും വീടും എല്ലാം ഉണ്ടായില്ലേ? ഇനി കമലത്തെ വിട്ടേക്കല്ലെ. കമലം, ആലോചിക്കേണ്ടതൊന്നും ഇനി പറയേണ്ടു്. വേഗം രണ്ടുപേരുംപോയി കുളിച്ചുതൊഴുതുവരുവിൻ. നേരമായി.'

ഇതു കേട്ടു് ഇരുവരും സലജ്ജം തലതാഴ്ത്തി. ഇത്ര നേരവും അത്യത്ഭുതത്തോടെ കഥകൾ കേട്ടുകൊണ്ടിരുന്ന അററമുള്ള കുറുപ്പു ചാടി എഴുന്നേററു കമലത്തിനെ നോക്കിക്കൊണ്ടു പറഞ്ഞു.

"കണ്ടോ, അമ്മാവനോട് മുഷിയരുത്". കഥാനായകന്റെ കടമ നിറവേററാൻ എനിക്ക് ഇതുവരെ സാധിക്കാതെ വന്നത് എന്റെ കുററം കൊണ്ടല്ല. നിങ്ങളെപ്പോലുള്ള കുഞ്ഞുങ്ങളുടെ ഇഷ്ടംപോലെ നടക്കുകയാണ് ലോകത്തിനും വൃദ്ധന്മാർക്കും നല്ലതെന്ന് ഞാൻ പഠിച്ചു. അതുകൊണ്ട് അമ്മാവനോട് പരിഭവിക്കരുത്."

കമ:—എനിക്ക് ആരോടും പരിഭവമില്ല. ഞാൻ എന്നെ തന്നെ ശകാരിച്ചതല്ലാതെ, ആരോടും പരിഭവിക്കേണ്ട ആവശ്യം ഉണ്ടായിട്ടില്ല. പിന്നെ, എന്നെ എന്റെ അച്ഛനെപ്പോലെ 'വാത്സല്യിക്കുന്ന', കറുപ്പമ്മാവനോട് ഞാൻ എങ്ങനെ പരിഭവിക്കും?

കറു:—അതു മതി. ഇതാ ശങ്കരപ്പിള്ള ജ്യേഷ്ഠന്റെ വകയാണെങ്കിലും കുഞ്ഞിനു ഒരു സമ്മാനം അമ്മാവൻ തരുന്നു.

എന്നു പറഞ്ഞു അരക്കെട്ടിൽനിന്നു കറുപ്പു തന്റെ മടിയിൽനിന്നും ഒരു മുദ്രവച്ച കവർ എടുത്തു കമലത്തിനു കൊടുത്തു.

വ്യ:—എന്താ കറുപ്പേ. എന്റെ അനുവാദം കൂടാതെ ഈ സംഗതി പുറത്തു പറയരുതെന്നല്ലേ ഞാൻ പറഞ്ഞത്".

കറു:—ഞാൻ ഒന്നും പുറത്തു പറഞ്ഞിട്ടില്ലല്ലോ. ഇനി ഞാനെന്തിനു ഇതു സൂക്ഷിക്കുന്നു. അതു ഇരിക്കേണ്ട സ്ഥാനത്ത് ഏൽപ്പിക്കയല്ലായിരുന്നോ?

കിട്ടുണ്ണിക്കുറുപ്പ്—എന്താണത് ഉയിൽ പത്രമോ?

വ്യ:—അതെ.

കിട്ടുണ്ണി:—ആരുടെ?

വ്യ:—എന്റെ.

കിട്ടുണ്ണി:—ഭംഗിയായി പൊട്ടിക്കണം. വായിക്കാമല്ലോ.

വ്യ:—ഇപ്പോൾ വേണ്ട. പിന്നെയാകട്ടെ.

രൂപയും, നായർസമുദായത്തിന്റെ ശ്രേയസ്സിനായി പ്രവർത്തിക്കുന്ന നായർസർവ്വീസ് സൊസൈററിക്കു ൨൦ ലക്ഷം രൂപായും, ഏതു ജാതിയിൽപെട്ട സാധുക്കളായ ആയിരമോ കൂടുതലോ ബാലന്മാൎക്കും ബാലികകൾക്കും ആറാവൎഷത്തേക്കുള്ള വിദ്യാഭ്യാസച്ചിലവിനും ഭക്ഷണച്ചിലവിനും ആയി നായർസർവ്വീസ്സൊസൈററിക്കു് എന്റെ വക കൊടകിലുള്ള രണ്ടായിരം ഏക്കർ റബർ—തേയിലത്തോട്ടവും,

ബാക്കിയുള്ള സ്വത്തിൽനിന്നു ഒരു ലക്ഷം രൂപ വീതം എന്റെ ഉത്തമശിഷ്യന്മാർ, ഉസ്താദ്, [illegible], മീരാൻ എന്ന മൂന്നാൾക്കും,

ബാക്കിയുള്ള എന്റെ സ്വത്തായ ൫൦ ലക്ഷത്തിൽ പാതി രൂപയുള്ള സ്വത്തു എന്റെ അനുജൻ കനകമംഗലത്തു കിട്ടപ്പിള്ളയും അയാളുടെ ഭാൎയ്യക്കും മക്കൾക്കും ആയും ദാനം ചെയ്തിരിക്കുന്നു.

എന്റെ അനന്തരവൻ രാമകൃഷ്ണൻതമ്പിക്കു പ്രതിമാസം ൧൦ രൂപ വീതം കൊടുക്കുന്നതിനും അയാൾ നല്ലനടത്തക്കാരനായിത്തീൎന്നിരിക്കുന്നു എന്നു കോവിലകത്തു കിട്ടുണ്ണിക്കുറുപ്പിന്റെ സാക്ഷിപത്രം ഹാജരാക്കി ആവശ്യപ്പെടുന്നപക്ഷം അയാളുടെ മാനമായ കാലക്ഷേപത്തിനു വേണ്ട സ്വത്തു കൊടുക്കുന്നതിനും ഞാൻ എന്റെ അനുജനേയും അയാളുടെ മക്കളേയും ഭാരപ്പെടുത്തിയിരിക്കുന്നു."

ഇതു വായിച്ചുകഴിഞ്ഞപ്പോൾ സകലരും അത്ഭുതപരതന്ത്രരായി.

കിട്ടുണ്ണി:—അപ്പോൾ ജ്യേഷ്ഠന്റെ കൈവശം ഒന്നും വേണ്ടെന്നോ?

വ്യ:—നിങ്ങളൊക്കെപ്പിന്നെ ആരുടെ കൈവശമാണു്.

കിട്ടുണ്ണി:—വീട്ടിലേയ്ക്കു സമ്പാദ്യത്തിന്റെ പത്തിലൊന്നുപോലുമില്ലല്ലൊ?

വൃ:—ഇതുതന്നെ ഇവൎക്കു കൊടുത്തിട്ടുള്ളതു് ഇവൎക്കനുഭവിക്കാനല്ല. ഇവരുടെ ഇഷ്ടപ്രകാരമുള്ള ദാനത്തിനാണു്. എന്തിനാ കുറുപ്പേ സ്വത്തു്? പണം പ്രയത്നിച്ചുണ്ടാക്കണം. അതു നമുക്കനുഭവിക്കാനല്ല. നമ്മുടെ ആദൎശപ്രകാരമുള്ള കാൎയ്യങ്ങൾ ലോകത്തിൽ വിജയമായി നടന്നു കണ്ടു് ആനന്ദിക്കുന്നതിനാണു്. കുറുപ്പിന്റെ അടുക്കൽ ഞാനെന്തിനു പറയുന്നു? കുറുപ്പു് എന്നേക്കാൾ കട്ടിയെന്നു എനിക്കറിയാം.

കിട്ടുണ്ണി:—അവിടുന്നു പറഞ്ഞതു ശരിയാണു്. എന്റെ സഹകരണസംഘങ്ങൾ മുഴുവൻ മഹിളാമന്ദിരത്തിനും സ്വത്തു മുഴുവൻ നായർസൎവ്വീസ് സൊസൈറ്റിക്കും ആയി ഞാൻ ഉയിർ പത്രം എഴുതി രജിസ്റ്ററാക്കിയിട്ടുണ്ടു്.

മന്ദി:—ഇനി അതൊക്കെകില്ല. ഭാൎയ്യക്കും മകനും ഒന്നും വേണ്ടെന്നോ.

കിട്ടുണ്ണി:—എന്റെ ഭാൎയ്യ മഹിളാമന്ദിരത്തിലേയും എന്റെ മകൻ നായർസൎവ്വീസ്സൊസൈറ്റിയിലേയും വേലക്കാരാണു്. അവരെ സംരക്ഷിക്കാൻ ആ സ്ഥാപനങ്ങൾക്കു ശക്തിയുണ്ടാകയാൽ പിന്നെ ഞാൻ ആൎക്കു സ്വത്തുകൊടുക്കണം. പോരെങ്കിൽ ഇതുനാളും എന്റെ രക്ഷയുടെ ആവശ്യമില്ലാതെ അവരെ വളൎത്തിയ കനകമംഗലം ദേവനതിനു് ഇനിയും അതിനു ശേഷിയുണ്ടെന്നു എനിക്കു വിശ്വാസവുമുണ്ടു്. അതുകൊണ്ടു് എന്റെ ഉയിർ പത്രം ഞാനുടനെ ദാനപത്രമാക്കുന്നതാണു്.

ശ്യ:—അതുതന്നെയാണ കരുതേണ്ടതു്. നമ്മുടെ സമുദായത്തിന്റെ നില എത്ര ശോചനീയമായിരിക്കുന്നു. ധർമ്മസ്ഥാപനവും, ധർമ്മസമ്പത്തും ഇല്ലാത്ത ഒരു സമുദായത്തിൽ എങ്ങനെ ധർമ്മം പുലരും. എവിടെ സമുദായം സംഘടിക്കും. പണം നമുക്കുണ്ടു്. പണം നാം ചിലവിടുന്നുമുണ്ടു്. പക്ഷെ നമ്മുടെ പണം പ്രയോജനകരമായവിധം സമ്പാദിച്ചു ധർമ്മസ്ഥാപനങ്ങൾ മുഖാന്തരം പ്രവർത്തിക്കുവാൻ നമുക്കാളില്ല. പ്രവർത്തകന്മാരായി, എല്ലാവിധത്തിലും എല്ലാപ്പോഴും ആജീവികളെ കിട്ടുന്നില്ല. കിട്ടുന്നവരെക്കൊണ്ടു് ആകാവുന്ന വേല ചെയ്യിക്കയാണ വേണ്ടതു്. സമുദായകാര്യം സ്വന്തകാര്യമാണെന്നും സമുദായത്തിന്റെ മാനം സ്വാതന്ത്ര്യം നേടുവാൻ വിചാരിക്കേണ്ടതു് ആവശ്യമാണെന്നും ജനങ്ങളെ പഠിപ്പിക്കണം. വിദ്യാഭ്യാസം ചെയ്യുന്നവരെല്ലാം ഉദ്യോഗസ്ഥന്മാരായി അടിമത്വത്തിൽ ജീവിക്കയും അടിമത്വത്തിനെ ആരാധിക്കയും ചെയ്യുന്ന ഒരു സമുദായത്തിൽ നിന്ന സ്വാതന്ത്ര്യവും ആത്മവിശ്വാസവും വരാതിരിക്കുന്നതു് സ്വാഭാവികമാണു്. വിദ്യാഭ്യാസം ചെയ്യുന്നവർ കൃഷിവാണിജ്യവ്യവസായാദികളിൽ ധാരാളമായി പ്രവേശിക്കുന്ന കാലത്തുമാത്രമേ വ്യക്തിപരമായ അഭിവൃദ്ധിയും ആത്മശക്തിയും നമുക്കുണ്ടാകയുള്ളു. എങ്കിലും സമുദായശരീരത്തിന്റെ അവയവങ്ങൾ മാത്രമാണു് അംഗങ്ങളെന്നും ശരീരമില്ലാതെ അംഗങ്ങൾക്കു നിലയില്ലെന്നും നമ്മുടെ ആളുകൾ ധരിക്കണം. നമ്മുടെ ഓരോരുത്തരുടേയും സമ്പത്തു സമുദായത്തിന്റേതാണു്. അതുകൊണ്ടു അതു

നമ്മുടെ കൈയ്യിൽനിന്നു സമുദായത്തിലേക്കു മാറിയാലും അതു നമ്മുടെ തന്നെ.

പേഷ്ക്കാർ:—ഞാൻ പല അമ്പലങ്ങളിൽ ഇതിനിടെ കുടുങ്ങിപ്പോയിട്ടുണ്ടു്. എനിക്കു് ആ കേശവൻതമ്പി പത്തുപതിനായിരം ഉറുപ്പ തരാനുണ്ടു്. അതു കിട്ടാനായി അവരുടെ കൂട്ടത്തിൽ കൂടിയതുകൊണ്ടാണു ഈ അപകടങ്ങളെല്ലാം പററിയതു്. (രാജനെ നോക്കിക്കൊണ്ടു) കുട്ടാ ഈ വയസ്സനു മാപ്പുതരണം.

രാജൻ:—എനിക്കവിടുത്തോടു ഒരു പരിഭവവുമില്ല.

പേ:—ഹൌ മതി. ഇത്ര ത്യാഗികളായ മഹാന്മാരുടെ മുമ്പിൽ വച്ചു എന്റെ പാപവിമോചനം വരുത്താൻ സാധിച്ചതുതന്നെ മഹാഭാഗ്യം.

വൃ:—ശങ്കരപ്പിള്ള പേഷ്ക്കാർക്കു പാപവിമോചനം ഞാൻ തന്നിരിക്കുന്നു. എന്റെ കൂട്ടത്തിൽ മീരാൻ എന്നൊരു മഹമ്മദീയനുണ്ടു്. അവൻ ഇപ്പോൾ തിരുവനന്തപുരത്തുണ്ടു്. അവനു ഒരു ലക്ഷം ഉറുപ്പ ഞാൻ ദാനം കൊടുത്തിട്ടുണ്ടു്. ആ ഉറുപ്പയോടുകൂടി ഞാൻ അവനെ നിങ്ങൾക്കു തന്നിരിക്കുന്നു. നിങ്ങളുടെ മകനാണു അവൻ. മഹമ്മദീയനല്ല. ഞാൻ പേരു മാററി എന്നേയുള്ളു. നിങ്ങൾ ബാംബാക്കയച്ചതു കൊള്ളരുതാത്തവനായിട്ടായാലും ഇപ്പോൾ അവൻ എന്തിനും സമർത്ഥനാണു്.

പേഷ്ക്കാർ അത്യാനന്ദപരവശനായി, വൃദ്ധനെ സാഷ്ടാംഗം നമസ്കരിച്ചു. വൃദ്ധൻ എഴുന്നേററു പേഷ്ക്കാരെ പിടിച്ചെഴുന്നേല്പിച്ചു. അതോടുകൂടി എല്ലാവരും എഴുന്നേററു.

വൃ:—"ഇനി നമുക്കു കല്യാണത്തിനു ശ്രമിക്കാം"

---

# അദ്ധ്യായം ൨൪

---

## ഉപസംഹാരം

നായർസർവീസ് സൊസൈററി നടപ്പിലാക്കിയിട്ടുള്ള ചടങ്ങുകറം അനുസരിച്ചു കമലത്തിന്റെയും രാജശേഖരൻനായരുടെയും വിവാഹം തിങ്ങിക്കൂടിയ ജനാവലിയുടെ ജയജയഘോഷങ്ങളോടുകൂടി മംഗളമായി നടന്നു. അതു കഴിഞ്ഞപ്പോറം പാറുക്കുട്ടിയേയുംകൊണ്ടു രാമകൃഷ്ണൻതമ്പിയും അയാളുടെ അച്ഛനും കൂട്ടുകാരെ ആരെയും കൂടാതെ തിരുവനന്തപുരത്തിനു ഗമിച്ചിരിക്കുന്നതായി അറിവുകിട്ടി. അതിൽ വ്യസനിക്കാൻ ആറന്മുള രാഘവക്കുറുപ്പും ജാനകിഅമ്മയും മാത്രമേ ഉണ്ടായിരുന്നുള്ളു. പാറുക്കുട്ടിയെക്കൊണ്ടു കിട്ടുപിള്ളയുടെ പേരിൽ വ്യവഹാരം കൊടുപ്പിക്കണമെന്നായിരുന്നു തമ്പിമാരുടെ വിചാരം. എന്നാൽ കോർട്ടുഫീലവിനുള്ള കാശുപോലും ഉണ്ടാക്കുവാൻ സകലരുടെയും അധിക്ഷേപപാത്രങ്ങളായ അവക്കു സാധിച്ചില്ല. അങ്ങനെ നരകിച്ചു കേശവൻതമ്പി ലോകത്തിൽനിന്നുമറഞ്ഞു. പാറുക്കുട്ടി തിരുവനന്തപുരത്തെ ദാസീവർഗ്ഗത്തിൽ കുറേനാറം നടനംചെയ്തു്, അവസാനം, കമലത്തിന്റെ ഭരണത്തിൽ പുഷ്ടിമത്തായിവന്ന സഹകരണസംഘത്തിന്റെ സഹായത്തിൽ ജീവിതശേഷം നയിച്ചു. രാമകൃഷ്ണൻതമ്പി അച്ഛന്റെ വിയോഗത്തോടുകൂടി താൻ പ്രഭുകുടുംബജാതനല്ലെന്നു് പഠിച്ചുകഴിഞ്ഞപ്പോറം തന്റെ നില കണ്ടറിഞ്ഞു നോക്കിത്തുടങ്ങി. തൽഫലമായി തമ്പി രാജശേഖരൻനായരെ ആശ്രയം പ്രാപിച്ചു്, അദ്ദേഹത്തിന്റെ ശാസനത്തിലും രക്ഷയിലും മാന്യജീവിതം തുടർന്നു്, അവസാനം മെച്ചപ്പെട്ട നിലയിലായി. ആറന്മുള രാഘവക്കു

